# പരിശുദ്ധാത്മാവേ വരേണമേ

(20 ധ്യാനപഠനങ്ങൾ)




ഫാ. ഡോ. റ്റി . ജെ . ജോഷ്വാ

## ഉള്ളടക്കം




## പ്രസാധകക്കുറിപ്പ്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ആധുനിക 'പൗലോസ് അപ്പോസ്തോലൻ' എന്ന് വിശേഷിപ്പിക്കപ്പെടുന്ന എന്റെ അഭിവന്ദ്യ ഗുരുഭൂതൻ 'മലങ്കരസഭ ഗുരുശ്രേഷ്ഠ'പദവി കൂടി അലങ്കരിക്കുന്ന ബഹുമാനപ്പെട്ട ഫാദർ ഡോക്ടർ ടി. ജെ. ജോഷ്വ എന്ന അപൂർവ്വ പ്രതിഭാസത്തെ പ്രത്യേകം പരിചയപ്പെടുത്തുവാൻ തുനിയുന്നത് അവിവേകം ആണെന്ന് അറിയുന്നതിനാൽ ഞാൻ അതിന് ശ്രമിക്കുന്നില്ല. ഈ ഗ്രന്ഥം ഡിജിറ്റൽ ആയി പ്രസിദ്ധീകരിക്കുവാൻ ഇടയായത് ആരംഭംമുതൽ പരിശുദ്ധാത്മാവിന്റെ നിയന്ത്രണം മൂലം ആണെന്ന് ഞാൻ വിശ്വസിക്കുന്നു.

സ്വർഗ്ഗാരോഹണം മുതൽ പെന്തക്കോസ്ത് പെരുന്നാൾ വരെയുള്ള 10 ദിവസങ്ങളിലേക്ക് വായിച്ച് മനനം ചെയ്യുവാനുള്ള ഏറ്റവും അനുയോജ്യമായ വിഷയം പരിശുദ്ധാത്മാവിനെ സംബന്ധിക്കുന്ന വിവിധ വിവരണങ്ങൾ തന്നെ ആണല്ലോ. ബഹുമാനപ്പെട്ട ജോഷ്വ അച്ചൻ പലപ്പോഴായി അവതരിപ്പിച്ച ലേഖനങ്ങൾ പല പ്രസിദ്ധീകരണങ്ങളിൽ നിന്ന് ബഹുമാനപ്പെട്ട അച്ചൻ തന്നെ തെരഞ്ഞെടുത്ത ശേഷം പ്രസിദ്ധീകരണത്തിനായി നൽകിയത് പരിശുദ്ധാത്മ നിയോഗം മൂലം തന്നെ ആണെന്ന് ഞാൻ കരുതുന്നു.

ഇത് പ്രസിദ്ധീകരിക്കുവാൻ എന്നെ പ്രേരിപ്പിക്കുകയും അതിനുവേണ്ടിയുള്ള എല്ലാ ഉത്തരവാദിത്തങ്ങളും ഏറ്റെടുക്കുകയും ചെയ്ത

എന്റെ പ്രിയ സ്നേഹിതൻ ബഥനി ആശ്രമാംഗമായ ബഹുമാനപ്പെട്ട ഇയ്യോബ് അച്ചൻ നൽകിയ അമൂല്യ സേവനങ്ങൾക്ക് ഞാൻ ഏറെ അദ്ദേഹത്തോട് കടപ്പെട്ടിരിക്കുന്നു. ഏതാനും ദിവസങ്ങൾക്കകം ഇതിന്റെ ടൈപ്പ്സെറ്റിംഗ് സ്വയം ചെയ്ത് ഇത്രയും മനോഹരമായി തയ്യാറാക്കുവാൻ അദ്ദേഹം കാണിച്ച സ്നേഹത്തിനും പിന്തുണക്കും അദ്ധ്വാനത്തിനും നന്ദി പറയുവാൻ വാക്കുകൾ ഇല്ല. തികച്ചും നിസ്വാർത്ഥമായി അദ്ദേഹം നൽകിയ പരിശ്രമങ്ങൾ വളരെ വിലയേറിയതാണ്. അതിന് ദൈവം ഉചിതമായ പ്രതിഫലം നൽകട്ടെ എന്ന് ആശംസിക്കുന്നു.

ഞാൻ പിതാവിനെ പോലെ സ്നേഹിക്കുന്ന ബഹുമാനപ്പെട്ട ജോഷ്വ അച്ചൻ വൈദിക ശുശ്രൂഷയിൽ പ്രവേശിച്ച് 64 വർഷം പൂർത്തിയാക്കുകയാണ് ഇന്ന്. ഈ സ്വർഗ്ഗാരോഹണപെരുന്നാൾ ദിവസത്തിൽ തന്നെ, ലോകം മുഴുവനുമുള്ള എല്ലാവർക്കും വായിക്കുവാൻ തക്കവിധം ഈ ഗ്രന്ഥം ലഭ്യമാക്കി തീർത്ത പരിശുദ്ധാത്മകൃപക്ക് മുമ്പിൽ ശിരസ്സ് നമിച്ചു കൊണ്ട് ഈ 'ദിവ്യദാനം' പൊതുജനങ്ങൾക്കായി സമർപ്പിക്കുന്നു. പരിശുദ്ധാത്മ ശക്തിയും പുതുക്കവും പ്രാപിച്ചു കൊണ്ട് ആത്മീയ ജീവിതം ദൈവത്തിന് പ്രീതികരമായി നയിക്കുവാൻ ഈ ഗ്രന്ഥം ഉപയോഗിക്കുന്ന എല്ലാവരെയും ദൈവം ബലപ്പെടുത്തി സഹായിക്കട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു

സ്നേഹാശംസകളോടെ

സ്വർഗ്ഗാരോഹണ ദിനം
21 05 2020

ഫാദർ സി സി ചെറിയാൻ.
91/9447302518
frcccherian@gmail.com.

## വാങ്മുഖം

പൗരസ്ത്യ ക്രൈസ്തവസഭാ പാരമ്പര്യത്തിൽ പരിശുദ്ധാത്മാവിനെ സംബന്ധിച്ചുള്ള വിശ്വസത്തിന് കൂടുതൽ മിഴിവും ആഴവും നൽകിയിട്ടുള്ളതായി കാണാം. കൂദാശാനുഷ്ഠാനങ്ങളിൽ പരിശുദ്ധാത്മാവിന്റെ ആവാസത്തിനുള്ള പ്രത്യേക പ്രാർത്ഥനകൾ നടത്തുന്നതായിട്ടുണ്ട്. കാർമ്മികൻ കൈ ആവസിപ്പിച്ചുകൊണ്ട് പ്രാർത്ഥിക്കുമ്പോൾ ആത്മാവിന്റെ ആവാസം ഉണ്ടാകുന്നതായി വിശ്വസിക്കുന്നു. പെന്തിക്കൊസ്തി ഞായറാഴ്ചയിൽ വി. കുർബാനക്ക് പുറമേ, വിശുദ്ധ ത്രിത്വവിശ്വാസത്തെ സ്ഥിരീകരിക്കുന്ന വിധത്തിലുള്ള പ്രത്യേക ശുശ്രൂഷാ ക്രമവുമുണ്ട്.

ഇതൊക്കെയാണെങ്കിലും വിശ്വാസികളുടെ ദൈനംദിനമുള്ള ജീവിതാനുഭവത്തിൽ പരിശുദ്ധാത്മ ചൈതന്യം ഒരു യാഥാർത്ഥ്യമായി കാണുന്നില്ല. ആത്മീയമുരടിപ്പും വരൾച്ചയുമാണ് വ്യപകമായിട്ടുള്ളത്. നമ്മുടെ പള്ളി വഴക്കുകളും വ്യവഹാര പ്രവണതയും ആത്മികതയെ കെടുത്തികളയുന്ന അവസ്ഥയുമാണ്. കൊറോണ ദുരന്തം, ജനഹൃദയങ്ങളിൽ അഭൂതപൂർവമായ അസ്വാസ്ഥ്യവും ആശങ്കയും ഉയർത്തിക്കൊണ്ടിരിക്കുന്നു. മുമ്പെങ്ങും ഉണ്ടായിട്ടില്ലാത്ത ഒരു വലിയപ്രതിസന്ധിയിലാണ് നാം എത്തിയിരിക്കുന്നത്. പിടിച്ചു നിൽ ക്കാൻ കഴിയാത്ത ഒരുനിസ്സഹയതാ ബോധവും, ഭാവിയെപറ്റിയുള്ള കടുത്ത ആശങ്കയും നമ്മെ കീഴടക്കിയിരിക്കയാണ്.

ഈ സാഹചര്യത്തിൽ എങ്ങനെ ഒരു ആത്മിയ നവോത്ഥാനം കൈവരുത്താമെന്നുള്ളത് ഗൗരവപൂർവമായി പരിഗണിക്കേണ്ടതാണ്. പെന്തിക്കൊസ്തു വിഭാഗക്കാർ കൂടുതൽ വീറോടും തീക്ഷണതയോടും അവരുടെ വിശ്വാസത്തെ പ്രചരിപ്പിക്കാനും, ജനങ്ങളെ സ്വാധീനിക്കാനും ശ്രമിക്കുന്നു. കത്തോലിക്കസഭയിൽ കരിസ്മാറ്റിക്ക് പ്രസ്ഥാനം പുതിയ മാനം ഉൾക്കൊണ്ട് ജനങ്ങളിലേക്ക് ഇറങ്ങിച്ചെല്ലുന്നു. ധ്യാന കേന്ദ്രങ്ങളുടെ സംഖ്യ വർദ്ധിപ്പിക്കാനും, പരിപാടികൾ കൂടുതലായി ക്രമീകരിക്കപ്പെടുവാനും ഉത്സാഹിക്കുന്നു. ദൈവത്തിൽ നിന്നും മാത്രമാണ് ഒരു പ്രതിവിധി എന്നു പരക്കെ ബോധ്യമായിരിക്കുന്നു. ലോക്ക്ഡൗൺ കഴിയുമ്പോൾ എങ്ങനെ, എന്തെല്ലാം കാര്യങ്ങൾ ആത്മിയതലത്തിൽ പ്രാവർത്തികമാക്കാം എന്നു അടിയന്തിരമായി ചിന്തിച്ച് അനുയോജ്യമായ പദ്ധതികളും പരിപാടികളും കൈവരുത്തണം.

സഞ്ചാരങ്ങളിൽ നിന്നും പ്രോഗ്രാമുകളിൽ നിന്നും ഒഴിഞ്ഞ് ഭവനത്തിനുള്ളിൽ മാത്രം ഒതുങ്ങിക്കഴിയേണ്ട സാഹചര്യമാണ് എനിക്കുണ്ടായത്. പ്രത്യേകിച്ച് ഏകാന്തതയിൽ എത്തിയിരിക്കുന്ന അനുഭവം. ജീവിതത്തിൽ മുമ്പൊരിക്കലും നേരിട്ടിട്ടില്ലാത്ത അവസ്ഥ. ഈ സമയം എങ്ങനെ ഫലപ്രദമായി വിനിയോഗിക്കാമെന്നുള്ളതായിരുന്നു എന്റെ മുന്നിലെ വെല്ലുവിളി. പ്രായാധിക്യത്തിൽ എത്തിയ എനിക്ക് പരിമിതികൾ ഏറെയുണ്ടുതാനും. എങ്കിലും ആത്മികവിഷയങ്ങളെക്കുറിച്ച് വിചിന്തനം ചെയ്യുന്നതിനും ചില ലേഖനങ്ങളും ധ്യാനപ്രസംഗങ്ങളും രൂപപ്പെടുത്തുവാനും കഴിഞ്ഞു.

പരിശുദ്ധാത്മാവിനെപ്പറ്റി മുൻകാലങ്ങളിൽ പല കൺവൻഷനുകളിലും വൈദികസമ്മേളനങ്ങളിലും പ്രബോധനങ്ങൾ നടത്തുവാൻ സാധിച്ചിട്ടുണ്ട് അവയിൽ പലതും ക്രോഡീകരിച്ചു പ്രസംഗങ്ങൾ പ്രസിദ്ധികരിച്ചിട്ടുള്ള കൃതികളിൽ പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. പുതുതായി ചിലതൊക്കെ രൂപപ്പെടുത്താൻ ഈ ദിവസങ്ങളിൽ സാധ്യമായി. അങ്ങനെ പരിശുദ്ധാത്മാവിനെപ്പറ്റി സമഗ്രമായി പ്രതിപാദിക്കുന്ന ഈ കൃതി രൂപപ്പെടുകയാണുണ്ടായത്. സ്വർഗ്ഗാരോഹണം മുതൽ പെന്തിക്കോസ്തി ഞായറാഴ്ച വരെയുള്ള പത്തു ദിവസങ്ങൾ കാത്തിരിപ്പിന്റെ ദിവസങ്ങൾ എന്നു സഭ നിശ്ചയിച്ചിട്ടുണ്ട്. യരൂശലേമിൽ അപ്പോസ്തോലന്മാരുടെ നേതൃത്വത്തിൽ കാത്തിരിപ്പ് നടത്തിയ മനോഭാവത്തിലല്ല. അന്ന്, ലഭിച്ചിട്ടില്ലാത്തതും വാഗ്ദാനം ചെയ്യപ്പെട്ടതുമായ പരിശുദ്ധാത്മാവിനെ ലഭിക്കുവാൻ വേണ്ടി കർത്തൃനിയോഗ പ്രകാരം പ്രാർത്ഥനയോടും ജാഗരണത്തോടും കാത്തിരിക്കുകയായിരുന്നു. ഇന്ന് സഭാമക്കൾ കാത്തിരിപ്പു നടത്തുന്നത് ലഭിച്ചിട്ടുള്ള നൽവരത്തിന്റെ നിറവിനും അധിക വ്യാപാരത്തിനും സാധ്യമാക്കുവാൻ വേണ്ടിയാണ്, പൗലോസ് അപ്പോസ്തോലൻ എഫേസ്യർക്കു എഴുതുമ്പോൾ പരിശുദ്ധാത്മാ മുദ്ര പ്രാപിച്ചവരായ അവർ ആത്മാവിൽ നിറഞ്ഞു വരുവിൻ എന്ന് ആശംസിക്കുന്നു (എഫേ 5 19).

പക്ഷേ കാത്തിരുപ്പിന്റേതായ പരിപാടികൾ ഒന്നും സഭയിൽ ഇല്ല. എങ്ങനെ ആ ദിവസങ്ങൾ ഫലപ്രദവും, ആത്മീകചൈതന്യം സഭയിൽ ഉടനീളം കൈവരുത്തുവാൻ ഉതകുന്നതുമായ കാര്യങ്ങൾ പ്രാവർത്തികമാക്കാൻകഴിയും? കാത്തിരിപ്പിന്റെ ദിവസങ്ങളിൽ സന്ധ്യാ പ്രാർത്ഥനക്ക് ദേവാലയത്തിൽ സമ്മേളിക്കയും, പരിശുദ്ധാത്മാവിനെപ്പറ്റിയും ആത്മാവിന്റെ പ്രവർത്തനങ്ങളെപ്പറ്റിയും ധ്യാനപ്രസംഗങ്ങൾ നടത്തുകയു

മാവാം പരിശുദ്ധാത്മാവിനോടായി പ്രത്യേക പ്രാർത്ഥനകൾ നടത്താം. അങ്ങനെ ആത്മികമായി ഒരുങ്ങി, പ്രതീക്ഷാപൂർവം പെന്തിക്കൊസ്തി ശുശ്രൂഷയിലേക്ക് എത്തുമ്പോൾ, അവിടെ നിശ്ചയമായും ആത്മാവിന്റെ ആവാസമുണ്ടാകും. വ്യക്തിജീവിതങ്ങൾ രൂപാന്തരപ്പെടുവാനും പുതുശക്തികൊണ്ടു നിറയുവാനും സാധിക്കും. ഏതു വിപരീത സാഹചര്യത്തെയും, ആശങ്കാ പൂരിതമായ അവസ്ഥയെയും അതിജീവിക്കാൻ പ്രാപ്തരാകും.

പരിശുദ്ധാത്മാവിനെ സംബന്ധിച്ചുള്ള പ്രബോധനങ്ങൾ സഭയിൽ ഇല്ലെന്നു തന്നെ പറയാം. അതിനൊരു മാറ്റം വരണം. കാത്തിരുപ്പിന്റെ ദിവസങ്ങൾ അർത്ഥപൂർണ്ണമാക്കുവാൻ സഹായിക്കുന്ന ചിന്തകളാണ് ഈ പുസ്തകത്തിലുള്ളത്. ഇതിന്റെ ഉത്ഭവപശ്ചാത്തലം മുകളിൽ സൂചിപ്പിച്ചിട്ടുണ്ട്.

ഉള്ളടക്കത്തിലേക്ക് കടക്കുമ്പോൾ, പരിശുദ്ധാത്മാവിനെപ്പറ്റി തിരുവെഴുത്ത് എന്തെല്ലാം വ്യക്തമാക്കുന്നു എന്നു വിശദീകരിക്കുന്നു. പഴയനിയമത്തിലെ പരമാർശങ്ങൾ പുതിയനിയമത്തിൽ വെളിപ്പെട്ടു വന്നവിധത്തിലല്ല. എന്നാൽ നാല് സുവിശേഷങ്ങളിലേക്കും ‘‘പരിശുദ്ധാത്മാവിന്റെ സുവിശേഷം’’ എന്ന് വിശേഷിപ്പിക്കുന്ന അപ്പൊസ്തോലപ്രവൃത്തികളിലേക്കു നാം വരുമ്പോൾ വിശുദ്ധ ത്രിത്വത്തിൽ ഒരുവനും പ്രത്യേക ദൗത്യനിർവാഹകനുമായി പരിശുദ്ധാത്മാവിനെ നാം കാണുന്നു. അപ്പൊസ്തോലിക സഭയിൽ പരിശുദ്ധാത്മാവ് എപ്രകാരമെല്ലാം പ്രവർത്തിച്ച് സഭയെ നയിച്ചു എന്നുള്ളത്, ഇന്നത്തെ സഭക്ക് മാതൃകയും പ്രചോദനവുമാകേണ്ടതാണ്.

പരിശുദ്ധാത്മാവ് വ്യക്തിജീവിതത്തിൽ ഏതെല്ലാം വിധത്തിൽ പ്രവർത്തിക്കുന്നു; സഭാജീവിതത്തിൽ എപ്രകാരം സഹായിക്കുന്നു എന്നീവിഷയങ്ങൾ ശ്രദ്ധിക്കേണ്ടതാണ്. പരിശുദ്ധാത്മാവിന്റെ പ്രതീകങ്ങൾ (Symbols) പലതുണ്ട്. ‘‘അഗ്നി, വെള്ളം, എണ്ണ, മുദ്ര, കാറ്റ് എന്നിവയൊക്കെ ആത്മാവിന്റെ പ്രവർത്തനത്തെ വ്യക്തമാക്കുവാൻ പര്യാപ്തമായ ദൃഷ്ടാന്തങ്ങളാണ്. അവയിൽ പലതും ഈ സമാഹാരത്തിൽ സ്ഥലം പിടിച്ചിട്ടുണ്ട്.

പരിശുദ്ധാത്മാവിന്റെ ദാനങ്ങൾ എന്ന ശീർഷകത്തിൽ മൂന്ന് ധ്യാനങ്ങൾ കാണാം. മശിഹയിൽ ആവസിക്കുന്ന ആത്മാവിനെക്കുറിച്ച് ഏശായ്യാ പ്രവാചകനാണ് മുൻകൂട്ടി പരാമശിക്കുന്നത്. (ഏശാ 11.3മു) ജഡത്തിന്റെപ്രവർത്തനങ്ങൾ എന്ന പേരിൽ കുറെ തിന്മയുടെ കാര്യങ്ങൾ

പറഞ്ഞശേഷം ആത്മാവിന്റെ ഫലമോ എന്ന് പറഞ്ഞ് ഒമ്പതു കാര്യങ്ങൾ പൗലോസ് ശ്ലീഹാ അവതരിപ്പിക്കുന്നു ( ഗലാ 5.20). നമ്മുടെ മൂന്ന് ബന്ധങ്ങളിൽ പ്രതിഫലിക്കേണ്ട മൂന്നു സുകൃതങ്ങളാണ് അവയന്ന് വിശദീകരിക്കുന്നു.

ആത്മാഭിഷേകത്തിന്റെ ഏകവും പ്രത്യക്ഷവുമായ അടയാളമായി അന്യഭാഷാവരത്തെ ഉയർത്തിപ്പിടിക്കുന്ന പെന്തിക്കൊസ്ക്ക് ഉപദേശത്തെ സത്യസന്ധമായും വചനാധിഷ്ഠിതമായും വിലയിരുത്തിയിട്ടുണ്ട്.

ചില ആശയങ്ങൾ ഒക്കെ ആവർത്തിക്കപ്പെട്ടിട്ടുണ്ടാവാം. കാരണം പല ലേഖനങ്ങളും പല സന്ദർഭങ്ങളിൽ നടത്തിയിട്ടുള്ള പ്രസംഗങ്ങളാണ്. എന്നാലും പരിശുദ്ധാത്മാവിനെപ്പറ്റി സമഗ്രമായ ഒരു ചിത്രം ലഭിക്കാൻ ഈ കൃതി സഹായകമായിത്തീരും എന്ന് പ്രത്യാശിക്കുന്നു. ഇതിന്റെ രൂപീകരണത്തിന് എന്നെ പ്രേരിപ്പിച്ച ബഹു. സി. സി. ചെറിയാനച്ചനെ വിസ്മരിക്കാൻ സാധ്യമല്ല. എന്റെ മുൻകാല കൃതികൾക്കെല്ലാം അച്ചൻ ഉത്തേജനം നൽകിയിട്ടുണ്ട്. ബഥനി ആശ്രമാംഗവും എന്റെ സമീപവാസിയുമായ (കുഴിമറ്റം ബഥനി ആശ്രമം) ബഹു. ഈയോബ് അച്ചൻ അസാധരണമായ പല കഴിവുകളുള്ള ഒരു പ്രതിഭാശാലിയാണ്. സഭയുടെ പ്രസിദ്ധീകരണ വിഭാഗത്തിൽ അച്ചന്റെ സേവനം വിലപ്പെട്ടതായിരിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു. അച്ചനാണ് ഇത് ടൈപ്പ് ചെയ്തു പുസ്തകരൂപത്തിൽ ആക്കുവാൻ വേണ്ട എല്ലാ കാര്യങ്ങളും ചെയ്തത് ഞാനും അനുവാചകരും അച്ചനോട് ഏറെ കടപ്പെട്ടിരിക്കുന്നു.

അതുപോലെ ഈ പുസ്തകത്തിന് മനോഹരമായ കവർ ഡിസൈൻ ചെയ്തു തന്ന സഖറിയ ജേക്കബിനേയും സ്നേഹപൂർവ്വം ഓർക്കുന്നു

ഈ പുസ്തകം പ്രസിദ്ധീകരിക്കാൻ പ്രോത്സാഹനം തന്ന സി. സി. ബുക്സിനോടും അതിന്റെ അമരക്കാരനായ സി. സി ചെറിയാനച്ചനോടും എന്റെ ഹൃദയംഗമായ കൃതജ്ഞത പ്രകാശിപ്പിക്കുന്നു. നവതി കഴിഞ്ഞിട്ടും എന്റെ തൂലിക ചലിക്കുവാൻ ശക്തിയും പ്രചോദനവും നൽകുന്ന ദൈവകൃപയ്ക്കു ആയിരമായിരം സ്തോത്രം!

സചിവോത്തമപുരം **ഫാ. റ്റി. ജെ. ജോഷ്വ**

10-5-2020

# 1

# സകലത്തെയും ജീവിപ്പിക്കുന്ന പരിശുദ്ധാത്മാവ്

"സകലത്തെയും ജീവിപ്പിക്കുന്ന പരിശുദ്ധാത്മാവിനെ"ക്കുറിച്ചുള്ള പഠനവും പരിചിന്തനവും ഇന്നത്തെ സഭാ സമൂഹത്തിന് ഏറ്റവും ആവശ്യമായിരിക്കുന്നു. കാരണം ഭൗതികത്വത്തിന്റെ അതിപ്രസരത്താലും, ആത്മീക കാര്യങ്ങളോടുള്ള അനാസ്ഥയും നിമിത്തം ഇന്ന് വ്യക്തികളും സഭയും നിർജീവത്വത്തിന്റെ അവസ്ഥയിലാണ്. ആത്മീയമായ മുരടിപ്പും, വരൾച്ചയും ഏതു രംഗത്തും ദൃശ്യമാണ്. ഭൂമിയിലെ പറുദീസാ എന്നു വിശേഷിപ്പിക്കപ്പെടുന്ന കുടുംബങ്ങൾ ഇന്ന് ശൈഥില്യത്തിന്റെയും തകർച്ചയുടെയും ദാരുണ ചിത്രങ്ങൾ അത്രേ നൽകുന്നത്. മൂല്യശോഷണവും ധാർമ്മികാധഃപതനവും സമൂഹത്തിന്റെ ഏതു രംഗത്തും പ്രകടമാണ്. ഒരു കാലത്ത് പാപമെന്നോ മ്ലേച്ഛമെന്നോ കരുതിയിരുന്നത് ഇന്ന് മാന്യതയുടെ മൂടുപടമണിയുന്നു. ഒരു ഉദാഹരണമായിട്ടാണ് മദ്യപാനം. അത് ഇന്ന് status symbol ആയി മാറിയിരിക്കുന്നു. പള്ളിപ്പെരുന്നാളുകൾ ശ്രദ്ധിച്ചാൽ നമ്മുടെ യഥാർത്ഥ നിലവാരം മനസ്സിലാക്കാം. തലേദിവസത്തെ 'റാസാ'-എത്ര "സജീവവും", ബഹുജനപങ്കാളിത്തമുള്ളതുമാണ്! മദ്യത്തിന്റെ പ്രചോദനം അതിനൊരു കാരണമാണ്. എന്നാൽ പെരുന്നാളിന്റെ ദിവസത്തെ വി. കുർബ്ബാനയിൽ സംബന്ധിക്കുന്നവരുടെ സംഖ്യ എടുക്കുക. വളരെ ചെറിയ ഒരു സമൂഹം! കുർബാനയല്ല, ഊരു ചുറ്റൽ നടത്തുന്ന റാസയാണ് പ്രധാനം! ഇതുപോലെ പലതും സഭാജീവിതത്തെ ഭൗതിക

ത്വത്തിന്റെയും, ജഡീക താല്പര്യങ്ങളുടെയും സംരക്ഷണത്തിനുള്ള മുഖാന്തമാക്കിത്തീർത്തിരിക്കുന്നു.

നമ്മുടെ വീക്ഷണത്തിന്റെ അപജയം വെളിപ്പെടുത്തുന്ന ഒരു സംഭവം ഉദ്ധരിക്കട്ടെ. ഈ ലേഖകനുണ്ടായ ഒരനുഭവമാണ്. ഒരു കൺവൻഷനിൽ പ്രസംഗിക്കുന്നതിന് എത്തിയതാണ്. അപ്പോൾ പരിപാടിയുടെ പ്രധാന കാര്യദർശിയോട്; "ഇന്നലത്തെ പ്രസംഗം എങ്ങനെയായിരുന്നു? എന്തായിരുന്നു വിഷയം? മറുപടി: "പ്രസംഗം വളരെ കേമമായിരുന്നു. ഇന്നലത്തെ കാണിക്ക ഇന്നത്തെതിനെക്കാൾ ഇത്ര രൂപ കൂടുതലുണ്ടായിരുന്നു." പ്രസംഗത്തിന്റെ വിലയിരുത്തൽ പ്രധാന കാര്യദർശി നടത്തുന്നത് ലഭിച്ച കാണിക്കയുടെ വലിപ്പം അനുസരിച്ചാണ്. ഈ മനോഭാവം നമ്മുടെ മറ്റു രംഗങ്ങളിലും നിലനിൽക്കുന്നു എന്നതാണ് സത്യം.

സഭയുടെ വിഭാഗീയതയും, വിഘടനചിന്തയും ആത്മീയതയിൽ നിന്നും നമ്മെ ഏറെ അകറ്റുന്നു. രാഷ്ട്രീയ സംഘടനകളുടെ നിലവാരത്തിലേക്കു വഴുതിപ്പോയി സത്യാഗ്രഹവും, സ്ലീബാ ജാഥയും എല്ലാം അരങ്ങേറുകയാണ്, അവയ്ക്കു നേതൃത്വം കൊടുപ്പാൻ വൈദികർ മാത്രമല്ല, മേല്പട്ടക്കാരും പ്രേരിതരാകുന്നു. സഭയെപ്പറ്റി വേദശാസ്ത്രത്തിലും, വേദസാക്ഷ്യത്തിലുമൊക്കെ പറയുന്നതുമായി ഒരു ബന്ധവുമില്ലാത്ത കാര്യങ്ങളാണ് നടമാടുന്നത്, 'ഏട്ടിലെ അപ്പടി; പയറ്റിലെ ഇപ്പടി' എന്നുള്ള ചൊല്ല് അന്വർത്ഥമാക്കുന്ന അനുഭവമാണ് ഇന്നുള്ളത്. സഭയുടെ ഭൂസ്ഥിതിയെപ്പറ്റി ചിന്തിക്കുന്ന പലരും നിരാശരായി എന്താണ് നമ്മുടെ ഭാവി? എന്താണ് സമൂഹത്തോടുള്ള നമ്മുടെ സാക്ഷ്യം? ഈ ചോദ്യങ്ങൾ ഉയർത്തി നിരാശരായി കഴിയുന്നു.

ഇപ്പോൾ ഓർക്കുന്നത് ഇസ്രായേലിന്റെ അനുഭവമാണ്; അവർ പ്രവാസത്തിൽ നിന്ന് മടങ്ങി വരുമ്പോൾ നിസഹായതയിലും അസംഘടിതാവസ്ഥയിലുമാണ്. ആരാധനാകേന്ദ്രവും, അദ്ധ്യാത്മികതയുടെ സ്രോതസ്സ് എന്നും കരുതിയിരുന്ന യെറുശലേം ദേവാലയം ഇല്ല. അതിന്റെ പുനർനിർമ്മാണമാണ് അവരുടെ ഒന്നാമത്തെ ലക്ഷ്യം. പക്ഷേ നിസഹായർ! എന്നാൽ സെറുബ്ബാബേലിന്റെ നേതൃത്വത്തിൽ ജനം ഉത്സാഹപൂർവ്വം വ്യാപൃതരായി. മഹത്തായ ആ സംരംഭം. എപ്രകാരം സാധ്യമാകും എന്ന് ആശങ്കാപൂർവ്വം യഹോവയുടെ ദൂതനോടു ചോദിച്ചപ്പോൾ കേട്ട മറുപടി, "സൈന്യത്താലല്ല, ശക്തിയാലുമല്ല, എന്റെ ആത്മാവിനാലത്രെ എന്നു സൈന്യങ്ങളുടെ യഹോവ അരുൾ ചെയ്തു." (സംഖ്യ, 4:6) ഈ വാക്കുകൾ ഇന്നത്തെ നമ്മുടെ

സഭയുടെ പശ്ചാത്തലത്തിൽ വളരെ സംഗതൃമാണ്. നിരാശയെഅതിജീവിക്കുവാൻ, ഭീരുത്വത്തെ അകറ്റുവാനും, നിർജ്ജീവത്വത്തെ ദൂരീകരിക്കുവാൻ മാത്രമല്ല പ്രത്യാശയുടെ ദീപം ഉയർത്തിപ്പിടിക്കാനും സധൈര്യം ഭാവിയിലേയ്ക്കു നോട്ടം വയ്ക്കുവാനും പ്രാപ്തമാക്കുന്നത് പരിശുദ്ധാത്മാവിന്റെ സഹായത്താലും പ്രവർത്തനത്താലുമാണ്. നമ്മുടെ ലക്ഷ്യം ദൈവരാജ്യം കെട്ടിപ്പെടുക്കുകയും അതിനായി സഭയെ സജ്ജമാക്കുകയുമാണല്ലോ. അതു നമ്മുടെ ബൗദ്ധിക നേട്ടത്താലോ, സാമ്പത്തികമുന്നേറ്റത്താലോ അല്ല സാധ്യമാക്കേണ്ടത്. സകലത്തെയുംജീവിപ്പിക്കുന്നവനും, പുതുക്കുന്നവനുമായ പരിശുദ്ധാത്മാവിനാലത്രേ. പഴയനിയമ കാലത്ത് മനസ്സിലാക്കിയിരുന്നതിനെക്കാൾ കൂടുതൽ വ്യക്തമായ ചിത്രം യേശുക്രിസ്തുവിൽ കൂടിയുള്ള വെളിപാടു മൂലം, പരിശുദ്ധാത്മാവിനെപ്പറ്റി ഇന്നു നമുക്കു ലഭിച്ചിട്ടുണ്ട്.

പക്ഷേ ആ അറിവ് സഭാമക്കൾക്കു പകർന്നു കൊടുക്കാറുണ്ടോ? നമ്മുടെ വേദപഠനത്തിലും, പ്രബോധനങ്ങളിലും പരിശുദ്ധാത്മാവിനെപ്പറ്റി പ്രതിപാദിക്കാറുണ്ടോ? ആംഗ്ലിക്കൻ സഭയുടെ ആർച്ച് ബിഷപ്പായ വില്യം ടെമ്പിൾ നടത്തിയിട്ടുള്ള പ്രസ്താവന നമുക്കും പ്രസക്തമാണ്:" ക്രിസ്തീയ വിശ്വാസത്തിൽ പർശ്വവൽക്കരിക്കപ്പെട്ടതും മനസ്സിലാക്കാൻ പ്രയാസമുള്ളതുമായി നാം പരിശുദ്ധാത്മാവിനെ കാണുന്നു. ചിലവൈദികർപ്രസ്താവിച്ചു കേട്ടിട്ടുണ്ട്! പെന്തിക്കോസ്തിഞായറാഴ്ചത്തെ പ്രസംഗമാണ് ഏറ്റവും പ്രയാസമായിട്ടുള്ളത്. ഈ വിധത്തിൽ വളരെ സുപ്രധാനമായ ഒരു വിഷയത്തെ നാം അവഗണിക്കയാണ്. ത്രിത്വത്തിലെ, പരിശുദ്ധാത്മാവുമായിട്ടാണ് നാം നിരന്തരം വേഴ്ചയിൽ കഴിയുന്നത് - എന്നോർക്കണം" ദിവ്യകരുണയാൽ നാമറിയാതെ തന്നെ വിശുദ്ധാത്മാവ് നമ്മുടെ ഉള്ളിൽ പ്രവർത്തിച്ചു കൊണ്ടിരിക്കുന്നു. നമ്മൾ തീർച്ചയായും നമ്മിൽ വ്യാപരിക്കുന്ന വിശുദ്ധാത്മാവിനെപ്പറ്റി അറിഞ്ഞിരിക്കേണ്ടതാണ്. യേശുക്രിസ്തു പറഞ്ഞു; "അവൻ (പരിശുദ്ധാത്മാവ്) നിങ്ങളിൽ വസിക്കയാൽ അവനെ നിങ്ങൾ അറിയുന്നു." ( യോഹ 14: 16) നാം ആത്മാവിനെ അറിയുകയും, നിരന്തരം നമ്മിൽ വസിക്കുന്നവനായി അനുഭവപ്പെടുകയും ചെയ്യുന്നു എന്നു പറയുവാൻ കഴിയണം.

പരിശുദ്ധാത്മാവിനെ ഒരു ആളത്തമായി (person) അംഗീകരിക്കാതെ കേവലം ഒരു ശക്തിയായി (energy) ചിന്തിക്കുന്നവരും പഠിപ്പിക്കുന്നവരുമുണ്ട്. അവർ ത്രിത്വനിഷേധികളാണ്. 'യഹോവയുടെ സാക്ഷികൾ' എന്നും 'റസ്സൽ മതക്കാർ' എന്നും മറ്റും വിശേഷിപ്പിക്കപ്പെ

ടുന്നവർ ആ ഗണത്തിൽ പെടും. പരിശുദ്ധാത്മാവ് ഒരു ആളത്തമാകുന്നു എന്നു തിരുവചനം സാക്ഷിക്കുന്നു.

“പരിശുദ്ധാത്മാവിനെ ദു:ഖിപ്പിക്കരുത്” എന്നുള്ള അനുശാസനം നാം ശ്രദ്ധിക്കേണ്ടതാണ്. ആത്മാവ് ഒരു ആളത്തമെന്ന് ഇതു വ്യക്തമാക്കുന്നു. ദു:ഖവും, സന്തോഷവും ഒക്കെ അനുഭവപ്പെടുന്ന വ്യക്തിത്വം. ആത്മാവിന്റെനിയോഗത്തെയും നിയന്ത്രണത്തെയും ഉല്ലംഘിച്ചുകൊണ്ട് സ്വേചരയ്ക്കനുസരണമായി നാം പ്രവർത്തിക്കുമ്പോൾ ആത്മാവിനെ ദു:ഖിപ്പിക്കുന്ന അവസ്ഥയാകും. സകല സത്യത്തിലേക്കും നമ്മെ നയിക്കുന്നത് പരിശുദ്ധാത്മാവാണ്. സത്യത്തെ നിഷേധിച്ചുകൊണ്ട് വ്യാജത്തിന്റെ മാർഗ്ഗത്തിലേയ്ക്കു തിരിയുമ്പോൾ അതു പരിശുദ്ധാത്മാവിനു എതിരായ പാപമാണ്.

പരിശുദ്ധാത്മാവിനെപ്പറ്റി യേശുക്രിസ്തു സ്പഷ്ടമായി മാളികയിലെ പ്രഭാഷണത്തിൽ വ്യക്തമാക്കി. അവിടെ പരിശുദ്ധാത്മാവിനെ വിശേഷിപ്പിക്കുന്നത് ‘പാറക്കലീത്ത” എന്ന ഗ്രീക്കുപദം കൊണ്ടാണ്. ആ പദത്തിന്റെ അർത്ഥം ‘ആശ്വാസപ്രദൻ‘, ‘കാര്യസ്ഥൻ’, ‘വഴികാട്ടി’, ‘ഉപദേഷ്ടാവ്’ എന്നെല്ലാമാണ്. നാലുപ്രാവശ്യം ആ നാമം പരിശുദ്ധാത്മാവിന് നല്കപ്പെട്ടിരിക്കുന്നു. ഒരു വിശേഷണം കൂടിയുണ്ട്. “മറ്റൊരു കാര്യസ്ഥനെ അയയ്ക്കും” എന്നാണ്. അതിന്റെ അർത്ഥം യേശുക്രിസ്തു എപ്രകാരം ശിഷ്യന്മാർക്ക് വഴികാട്ടിയും, ഉപദേഷ്ടാവും ആശ്വാസപ്രദനും ഒക്കെ ആയിരുന്നുവോ, അതുപോലെ ആക്കാര്യങ്ങളൊക്കെ ചെയ്യുന്നയാളാണ് പരിശുദ്ധാത്മാവ് എന്നാണ്. കർത്താവ്, ആത്മാവിനെപ്പറ്റി വെളിപ്പെടുത്തിയത് നയിക്കാനും നിയന്ത്രിക്കാനും, ആശ്വസിപ്പിക്കാനുംമൊക്കെ കഴിവുള്ള ഒരു വ്യക്തിത്വമായിട്ടാണ്.

അപ്പോസ്തോല പ്രവൃത്തികൾ- നാം പരിശോധിക്കുമ്പോൾ ആത്മാവ് അപ്പോസ്തോലന്മാരെ നയിക്കുന്നതായും, നിയന്ത്രിക്കുന്നതായും കാണാം. ചില സ്ഥലത്തേക്ക് ആ ഘട്ടത്തിൽ പോകേണ്ട എന്നു ആത്മാവു വിലക്കുന്നതായി കാണാം. അന്ത്യോക്യയിലെ സഭയിൽ ബർന്നബാസും, ശൗലും, ലൂക്കോസും മറ്റും കൂടിയിരുന്നു പ്രാർത്ഥിക്കുമ്പോൾ, ഞാൻ ബർന്നബാസിനെയും ശൗലിനെയും വിളിച്ചിരിക്കുന്ന വേലയ്ക്കായിട്ട് അവരെ എനിക്കു വേർതിരിപ്പിൻ എന്നു പരിശുദ്ധാത്മാവു പറഞ്ഞു. (അ. പ്ര: 13: 2) സഭയിൽ ഉയർന്നു വന്ന ഒരു പ്രശ്നത്തെക്കുറിച്ച് പരിഹാരം വരുത്താൻ അപ്പോസ്തോലന്മാരും സഭാമുഖ്യരും യെരുശലേയിൽ സമ്മേളിച്ചു. അവരുടെ ചർച്ചകൾക്കും, ആലോചനകൾക്കും അവസാനത്തിൽ ഒരു തീരുമാനത്തിൽ വന്നു. അതേ

പ്പറ്റി ലൂക്കോസ് സാക്ഷിക്കുന്നത്; "പരിശുദ്ധാത്മാവിനും ഞങ്ങ ൾക്കും തോന്നിയിരിക്കുന്നു. (അ. പ്ര: 15:28) ആ തീരുമാനത്തിൽ പരിശു ദ്ധാത്മാവു പ്രവർത്തിക്കുന്നു. ഇങ്ങനെ നോക്കുമ്പോൾ ആത്മാവു കേവലം ആ ശക്തി (energy) യല്ല, ഒരു ആളത്തമാകുന്നു (porsson) എന്ന് വ്യക്തമായി ബോധ്യപ്പെടും.

നമ്മുടെ വളർച്ചയും പുരോഗതിയും, പരിശുദ്ധാത്മാവിന്റെ പ്രവർത്ത നത്താൽ സാധിക്കേണ്ടതാണ്. ജീവിപ്പിക്കുന്ന പരിശുദ്ധാത്മാവ് എന്ന് വിശ്വാസപ്രമാണത്തിൽ ഉരുവിട്ടതു കൊണ്ടായില്ല. ആത്മാവിന്റെ പ്രവർ ത്തനത്തിനായി മുട്ടിപ്പായി പ്രാർത്ഥിക്കയും കാത്തിരിക്കുകയും വേണം. അത്മികമുരടിപ്പും, വരൾച്ചയും അനുഭവപ്പെടുമ്പോൾ ഒക്കെയും പരിശുദ്ധാത്മാവിനോട് അപേക്ഷിച്ചു പ്രാർത്ഥിക്കണം. ഡോ. മേസൺ പ്രസ്താവിക്കുന്നു.How great would be to the result if only the church believed her own doctrine of the imparted and indwelling spirit നമുക്കു പ്രദാനം ചെയ്യപ്പെട്ട് നമ്മിൽ അധിവസിക്കുന്ന പരിശുദ്ധാത്മാ വിനെപ്പറ്റിയുള്ള സഭയുടെ വിശ്വാസം, ആ സഭ ശരിയായി ഒന്നു വിശ്വസി ച്ചിരുന്നെങ്കിൽ സഭയുടെ അവസ്ഥ എത്ര വ്യത്യസ്തമാകുമായിരുന്നു.

പിതാവാം ദൈവത്തെപ്പറ്റിയും, പുത്രനായ യേശുക്രിസ്തുവിനെപ്പ റ്റിയും വ്യക്തമായ ചിത്രം നമ്മുടെ മുമ്പിലുണ്ട്. അതുപോലെ പരിശു ദ്ധാത്മാവിനെപ്പറ്റിയുമുള്ള അവബോധം ക്രിസ്തീയ വളർച്ചയ്ക്ക് അനുപേക്ഷണീയമാണ്. ആത്മാവ് നമ്മുടെ അന്തരംഗത്തിൽ വസിച്ചു കൊണ്ട് നമ്മുടെ പ്രവർത്തനങ്ങളെ വികാരങ്ങളെ വിചാരങ്ങളെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നു. നമ്മുടെ രക്ഷകനായ ദൈവത്തോടു വിശ്വാസത്തിൽക്കൂടി പ്രതികരിക്കാൻ നമ്മെ പ്രാപ്തരാ ക്കുന്നത് നമ്മിൽ വസിക്കുന്ന പരിശുദ്ധാത്മാവാണ്. നമ്മിൽ വസി ക്കുന്ന ആത്മാവിനെക്കുറിച്ച് കർത്താവ് ശമര്യസ്ത്രീയോടുള്ള സംഭാഷണത്തിൽ വെളിപ്പെടുത്തുന്നു. എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽ നിന്ന് തിരുവെഴുത്തു പറയുന്നതു പോലെ ജീവജലത്തിന്റെ നദികൾ ഒഴുകും എന്നു വിളിച്ചു പറഞ്ഞു. അവൻ ഇത് തന്നിൽ വിശ്വസി ക്കുന്നവർക്കു ലഭിപ്പാനുള്ള ആത്മാവിനെക്കുറിച്ചാകുന്നു പറഞ്ഞത്: യേശു അന്നു തേജസ്കരിക്കപ്പെട്ടിട്ടില്ലായ്കയാൽ ആത്മാവു വന്നി ട്ടില്ലായിരുന്നു. (യോഹ. 7:38, 39) ആത്മാവ് നദീപ്രവാഹമെന്ന പോലെ നമ്മുടെ ചേതനകളെ എല്ലാം സജീവവും സുശക്തവുമാക്കും.

പിതാവിനോടും പുത്രനോടും നാം പ്രാർത്ഥനകൾ അർപ്പിക്കും. പരിശുദ്ധാത്മാവിനോടു പ്രാർത്ഥിക്കുന്ന സന്ദർഭങ്ങൾ ഇല്ല തന്നെ.

പരിശുദ്ധാത്മ സഹായത്താലും പ്രേരണയാലുമാണ് നമ്മുടെ പ്രാർത്ഥനകൾ നടത്തുന്നത് എന്നറിയാം. ആത്മാവ് വിവിധ തരത്തിൽ സഭയിലും, വ്യക്തികളിലും പ്രവർത്തിക്കുന്നതായും വിശ്വാസമുണ്ട്. എന്നാൽ പരിശുദ്ധാത്മാവാം ദൈവത്തോട് പ്രാർത്ഥിക്കുവാൻ ശ്രദ്ധിക്കാറില്ല. പെന്തിക്കൊസ്തിക്കു മുമ്പുള്ള കാത്തിരുപ്പിന്റെ ദിവസങ്ങൾ, പരിശുദ്ധാത്മ ദാനത്തിനും, വ്യാപാരത്തിനുമുള്ള പ്രാർത്ഥനയുടെ അവസരമാകണം. പെന്തിക്കോസ്തി ഞായറാഴ്ചത്തെ പ്രത്യേക ശുശ്രൂഷയിൽ മൂന്നാമത്തെ ക്രമത്തിൽ പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥനയോടെ ഈ ചിന്ത അവസാനിപ്പിക്കട്ടെ.

*പാറക്കലീത്ത റൂഹായാകുന്ന ദൈവമേ, നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു, ഇപ്പോൾ നിന്റെ ദൈവിക നൽവരങ്ങൾ ഞങ്ങളെ നവീകരിക്കേണമെ. മാളികയിൽ വച്ച് വിശുദ്ധ ശ്ലീഹന്മാരിൽ എന്ന വിധം ഞങ്ങളിലും ആവസാനിക്കണമേ. നിന്റെ സ്വർഗ്ഗീയ നൽവരങ്ങൾ ഞങ്ങൾക്കു വിഭജിച്ചു തരണമേ. നിന്റെ ദ്രവ്യജ്ഞാനവും ദിവ്യോപദേശങ്ങളും മൂലം ഞങ്ങളെ നിറയ്ക്കണമേ. നിന്റെ തിരുനിവാസത്തിനു ഞങ്ങളെ ആലയങ്ങളാക്കി തീർക്കണമേ. എല്ലാവരിലും ചൊരിയപ്പെട്ടിരിക്കുന്ന നിന്റെ കൃപയാകുന്ന പാനീയത്താൽ ഞങ്ങളെ ഉന്മത്തരാക്കണമേ. നിന്റെ ദാനങ്ങളാകുന്ന വിശിഷ്ട ധനത്താൽ ഞങ്ങളെ പ്രകാശിപ്പിക്കണമേ. നിനക്കുവേണ്ടി ജീവിച്ച് നിനക്കുവേണ്ടി പര്യവസാനിപ്പിക്കുവാൻ ഞങ്ങൾക്കു കൃപ നൽകണമേ. പരിശുദ്ധാത്മാവാം ദൈവമേ, ഞങ്ങൾ വെടിപ്പോടും വിശുദ്ധിയോടും കൂടി നിന്നെയും വന്ദ്യപിതാവിനെയും വന്ദ്യപുത്രനെയും ഇപ്പോഴും എപ്പോഴും വന്ദിക്കുകയും ചെയ്യുമാറാകണമേ! ആമേൻ.*

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆

# 2.

# നിഴലായ പഴയനിയമത്തിൽ

പരിശുദ്ധാത്മാവിനെപ്പറ്റി വ്യക്തമായ വെളിപാടും, യാഥാർത്ഥ്യ ബോധവും പുതിയനിയമകാലത്തു മാത്രമേ ഉണ്ടാകുന്നുള്ളൂ. എങ്കിലും ആത്മാവിനെകുറിച്ചുള്ള പരാമർശങ്ങളും വ്യക്തമായ സൂചനകളും പഴയ നിയമത്തിൽ ആദിയോടന്തം വ്യാപിച്ചു കിടക്കുന്നു. ത്രിത്വത്തെക്കുറിച്ചും ത്രിത്വത്തിൽ ഒരുവനായ വിശുദ്ധ റൂഹാ പിതാവിനോടും പുത്രനോടും തുല്യനായ ആളത്തമാകുന്നു (Person) എന്നും മറ്റുമുള്ള യാഥാർത്ഥ്യങ്ങൾ പെന്തക്കോസ്തിക്കു ശേഷമാണ് വിശ്വാസികൾക്ക് ബോധ്യമായത്. പഴയനിയമത്തിൽ മറഞ്ഞിരുന്നതും എന്നാൽ സൂചിപ്പിക്കപ്പെട്ടതുമായ വിശുദ്ധറൂഹായെപ്പറ്റിയുള്ള വ്യക്തമായ ചിത്രം പുതിയ നിയമ സഭയിൽ വ്യക്തമായി.

**1. പരിശുദ്ധാത്മാവിന്റെ സംജ്ഞ:-**

റൂവാഹ് (റൂഹാ) എന്ന എബ്രായപദമാണ് വിശുദ്ധാത്മാവിനെ ക്കുറിക്കുവാൻ ഉപയോഗിച്ചിട്ടുള്ളത്. ആ പദത്തിന് ഒന്നിലധികം അർത്ഥം ധ്വനിക്കുന്നതാണ്.

(a) കാറ്റ്(സംഖ്യ 11:31, ഇയ്യോ4:15.)

“യഹോവ അയച്ച ഒരു കാറ്റ് ഊതി”

(b) ശ്വാസം (breath) മനുഷ്യന്റെ ശ്വാസമെന്നർത്ഥം

ജീവശ്വാസമുള്ള സകല ജനത്തെയും (ഉല്പ: 6:17, 7:15.22)

(c) ചൈതന്യം (ഉൽപ 45:27) ആത്മാവ് സങ്കീ 31 : 5

"ദൈവത്തിന്റെ ആത്മാവ്" എന്നുള്ള പരാമർശം പഴയനിയമത്തിൽ ഉടനീളം വീക്ഷിക്കാവുന്നതാണ്. യഥാർത്ഥത്തിൽ അത് അർത്ഥമാക്കുന്നത് ദൈവത്തിൽ നിന്നു വ്യാപരിക്കുന്ന ശക്തി എന്നാണ്. മനുഷ്യനിലും സൃഷ്ടി മുഴുവനിലും ഈ ശക്തി വ്യാപരിക്കുന്നു.

**2) പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങൾ:**

(a) ഒന്നാമത്, സൃഷ്ടിയിൽ തന്നെ ആത്മവ്യാപാരം നടക്കുന്നതായി കാണാം. "ദൈവത്തിന്റെ ആത്മാവ് വെള്ളത്തിനു മീതെ പരിവർത്തിച്ചു കൊണ്ടിരുന്നു" ഉൽപ 1 :2 മനുഷ്യസൃഷ്ടിയിലും ആത്മാവിന്റെ പങ്കു വ്യക്തമാണ്. "ദൈവം നിലത്തെ പൊടികൊണ്ട് മനുഷ്യനെ സൃഷ്ടിച്ചിട്ട് അവന്റെ മൂക്കിൽ ജീവശ്വാസം ഊതി, മനുഷ്യൻ ജീവനുള്ള ദേഹിയായിത്തീർന്നു. (ഉൽപ: 2:7) ദൈവത്തിന്റെ ആത്മാവിനെയാണ് മനുഷ്യനു നൽകിയത്. അതുകൊണ്ടാണ് മനുഷ്യന് ദൈവത്തോട് അഭിമുഖ്യം അനുഭവപ്പെടുന്നത്.

(b) ആത്മാവ് ചില വ്യക്തികളിൽ അത്ഭുതകരമായ വിധത്തിൽ വ്യാപരിച്ച് അവർ മൂലം പ്രത്യേക ദൗത്യങ്ങൾ നിർവ്വഹിക്കുന്നതായി കാണാം. ശിംശോന്റെ ജീവിതത്തിൽ ആത്മപ്രവാഹമുണ്ടായി (ന്യായാ 13:25) അസാമാന്യശക്തി പ്രകടിപ്പിക്കുന്നതായി വായിക്കുന്നു. അവന്റെ മേൽ യഹോവയുടെ ആത്മാവു വന്നു; അവൻ യിസ്രായേലിനു ന്യായാധിപനായി (ന്യായാ 3 :10, 14:19, 15:14) ദൈവാത്മാവിന്റെ നിവേശത്താലാണ് ഒനിയേൽ യിസ്രയേലിന്റെ നേതൃസ്ഥാനത്തെത്തുന്നത്. ഇതു തന്നെയാണ് മറ്റൊരു നേതാവായ ഗിദയോനെപ്പറ്റിയും രേഖപ്പെടുത്തിയിട്ടുള്ളത്. (ന്യായാ 6: 34) യിപ്താഹും, ശൗലും ഇതുപോലെ ആത്മാവിൽ നിറഞ്ഞവരായിരുന്നു എന്നു ചരിത്രം സാക്ഷിക്കുന്നു.

(c) കരകൗശലം മുതലായ അസാമാന്യ താലന്തുകൾക്കും ആത്മദാനം നിദാനമായിരുന്നു. കരകൗശല വിദഗ്ധനായ ബേസലേലിനെ വിശേഷിപ്പിക്കുന്നതു തന്നെ "ദിവ്യാത്മാവിനാൽ നിറഞ്ഞവനെന്നാണ്". അവൻ കരകൗശലപ്പണികളെ സങ്കല്പിച്ചു ചെയ്യുവാനു.... സകലവിധമായ പണിത്തരം ഉണ്ടാക്കുവാനും ഞാൻ അവനെ ദിവ്യാത്മാവിനാൽ ജ്ഞാനവും, ബുദ്ധിയും അറിവും സകലവിധ സാമർത്ഥ്യവും കൊണ്ട് നിറച്ചിരിക്കുന്നു. (പുറ 31: 3-4) സ്വപ്നങ്ങളുടെ വ്യാഖ്യാനം നൽകുവാനും ചിലർക്ക് പ്രാപ്തിയുണ്ടായത് ദൈവാത്മാവിന്റെ പ്രവർത്തനത്താലാണ്. (ഉൽപ 41: 36, ദാനി 5: 14) വിജ്ഞാനികളായ ആളുകൾ

ക്കും അവരുടെ രചനകൾക്കും പ്രബോധനങ്ങൾക്കും പ്രചോദനവും ദൈവാത്മാവു തന്നെ.

(d) ജനനേതാക്കളായ ഭരണകർത്താക്കളിൽ: ആത്മാവിന്റെ പ്രവർത്തനം ജനത്തെ നയിക്കുന്നവർക്കും, ഭരണകർതൃത്വം നടത്തുന്നവർക്കും ലഭ്യമായിരുന്നു. അവരുടെ ദൗത്യപ്രാപ്തിക്ക് അതാവശ്യമായിരുന്നു. മോശയുടെ കാര്യം തന്നെ എടുക്കുക. എത്ര വലിയ നേതൃത്വമായിരുന്നു. അദ്ദേഹത്തിന്റെ ബുദ്ധിയിലോ പ്രാപ്തിയിലോ അദ്ദേഹം ആശ്രയിച്ചില്ല. ദൈവാത്മാവ് ഓരോ രംഗത്തും അദ്ദേഹത്തെ നയിച്ചു. പിന്നീട് തന്റെ പിൻഗാമിയായി നേതൃത്വത്തിലേയ്ക്കു വന്ന യോശുവാ മോശയുടെ കൈവപ്പിൽ കൂടിയാണ് പരിശുദ്ധാത്മാവിനെ പ്രാപിച്ചത് ദൗത്യനിർവഹണത്തിന് യോശുവാ പ്രാപ്തനായി. (ആവ 34: 9) " തന്റെ മകനായ യോശുവായെ മോശ കൈവച്ചനുഗ്രഹിച്ചതുകൊണ്ട് അവർ ജ്ഞാനപൂർണ്ണനായിത്തീർന്നു" യോശുവായെപ്പറ്റി യഹോവ കല്പിക്കുന്നത് "എന്റെ ആത്മാവുള്ള പുരുഷനായി നൂന്റെ മകനായ യോശുവ" (സംഖ്യ27: 18) എന്നാണ്.

ഭരണകർത്താവായി അവരോധിക്കപ്പെട്ട ദാവീദിനെ ശമുവേൽ തൈലം കൊണ്ട് അഭിഷേകം ചെയ്തപ്പോൾ ശക്തമായി ദൈവാത്മാവ് ദാവീദിന്റെ മേൽ വന്നു. (1 ശമു 16: 14) ഉത്തമനായി ഭരണാധിപന് കർത്തവ്യങ്ങൾ ശരിയായി നിർവഹിക്കുവാൻ തക്കവണ്ണം ആത്മാവ് നൽവരങ്ങൾ നല്കി.

ഇന്നും സഭയിലെ ഭരണകർത്താക്കൾ ആശ്രയിക്കേണ്ടത് ബുദ്ധിരാക്ഷസന്മാരെയോ, നയതന്ത്രശാലികളെയോ അല്ല, ദൈവാത്മാവിനെയാണ്, അതിനുവേണ്ടി ആത്മർത്ഥമായി കാത്തിരിക്കുന്നവരും ആത്മ നിയോഗത്തിൽ നിർണ്ണയമുള്ളവരുമായി എത്ര പേരുണ്ട്! പഴയനിയമ കാലത്തും, യേശുക്രിസ്തുവിൽ കൂടിയുള്ള വെളിപാടും പരിശുദ്ധാത്മ പ്രവർത്തനത്തെപ്പറ്റി വ്യക്തമായ ഉപദേശങ്ങളോ ഇല്ലാതിരുന്ന ആ കാലഘട്ടത്തിൽ ആത്മനിയോഗത്താൽ മാത്രം കർമ്മരംഗത്തു സജീവമായി എന്നുള്ളത് ശ്രദ്ധിക്കപ്പെടേണ്ടതാണ്

(2) പ്രവാചക ദൗത്യത്തിൽ ആത്മനിവേശവും, നിയോഗവും അതിശയകരമായി അനുഭവപ്പെട്ടു. പ്രവാചകൻ പ്രഥമമായും പ്രധാനമായും ആത്മനിറവുള്ളവനായിരുന്നു. (ഹോശ9:7) ദൈവത്തിന്റെ ഹിതവും ആലോചനയും അറിയുവാൻ തക്കവണ്ണം ഉൾക്കാഴ്ച ലഭിച്ചവരും ആത്മവരമുള്ളവരുമായിരുന്നു പ്രവാചകന്മാർ. ദൈവത്തിന്റെ ഹിതവും താല്പര്യവും എന്തെന്ന് അവർ തങ്ങളുടെ തലമുറയിൽപ്പെട്ട ജനത്തെ

അതതു സമയത്ത് അറിയിച്ചു പോന്നു. ഇസ്രയേലിൽ പ്രവാചകന്മാരുടെ ദൗത്യവും ഏറ്റവും അധികമായും ആധികാരികമായും പ്രവർത്തിച്ച ഒരു ഘട്ടമുണ്ടായിരുന്നു. അതു നൂറ്റാണ്ടുകൾ നീണ്ടുനിന്നു പ്രവാചക ദൗത്യം വെളിപ്പെടുത്തുന്ന ഒരു വാക്യം മീഖാ നൽകുന്നു: " ഞാൻ യാക്കോബിനോട് അവന്റെ അതിക്രമവും യിസ്രായേലിനോട് അതിന്റെ പാപവും പ്രസ്താവിക്കേണ്ടതിന് യഹോവയുടെ ആത്മാവിനാൽ ശക്തിയും ന്യായവും വീര്യവും കൊണ്ട് നിറഞ്ഞിരിക്കുന്നു. (3:8) ദൈവാത്മാവിന്റെ പ്രേരണയായിരുന്നു പ്രവാചക നീക്കങ്ങളിൽ ഒക്കെയും പ്രകടമായത് (1 രാജാ 18:12, 2 രാജാ 2:16, യെഹ 3:14; 8:3) പ്രമുഖനായ ഏലിയാ പ്രവാചകൻ തന്റെ ദൗത്യം നിർവഹിച്ചത്. യഹോവയുടെ ആത്മശക്തിയാലും ആത്മനിയോഗത്താലുമാണ്. അദ്ദേഹത്തിന്റെ പ്രവർത്തനം അവസാനിക്കുന്നതിനു മുമ്പായി സ്വശിഷ്യനായ ഏലിശായുടെ മേൽ കൈവച്ച്, തന്നിലുള്ള ആത്മാവിനെ എലിശായിലേക്ക് പകരുന്നു. "ഏലിയാവിന്റെ ആത്മാവ് ഏലിശായുടെ മേൽ അധിവസിക്കുന്നു എന്നു പറഞ്ഞു" ( 2 രാജാ 2: 15) പിന്നീട് പ്രവാചക സ്ഥാനികൾ ഇസ്രായേലിൽ ഇല്ലാതായപ്പോൾ ജനം ഏലിയാവിനെപ്പറ്റിയും ഏലിശയെപ്പറ്റിയും അനുസ്മരിച്ചത് യിസ്രായേൽ ജനത്തെ പരിശുദ്ധാത്മാവിനാൽ നയിച്ച ആത്മാഭിഷിക്തരെന്ന പ്രവചക്മാർ എന്നാണ്.

പ്രവാചകന്മാർ മിശിഹായുടെ ആഗമനത്തെക്കുറിച്ചും, അദ്ദേഹം കൈവരുത്തുന്ന രാജ്യം, നീതിയും സന്തോഷവും, സമാധാനവും നിറഞ്ഞതായിരിക്കുമെന്നും പലരും പ്രസ്താവിച്ചു. യെശയ്യാവിൽക്കൂടി യഹോവ കല്പിച്ചു: "ഇതാ ഞാൻ താങ്ങുന്ന എന്റെ ദാസൻ എന്റെ ഉള്ളം പ്രസാദിക്കുന്ന എന്റെ വൃതൻ; ഞാൻ എന്റെ ആത്മാവിനെ അവന്റെ മേൽ വച്ചിരിക്കുന്നു ( യെശ 42: 1) മശിഹായ്ക്കു ലഭിക്കുന്ന ആത്മാഭിഷേകത്തിനെപ്പറ്റി പ്രവാചകൻ മറ്റൊരിടത്തു സൂചിപ്പിക്കുന്നു. അവന്റെമേൽ യഹോവയുടെ ആത്മാവു ആവസിക്കും. ജ്ഞാനത്തിന്റെയും വിവേകത്തിന്റെയും ആത്മാവ്; പരിജ്ഞാനത്തിന്റെയും യഹോവാ ഭക്തിയുടെയും ആത്മാവ് തന്നെ. അവന്റെ പ്രമാദം യഹോവാ ഭക്തിയിൽ ആയിരിക്കും" (യെശ.11:2)

പിന്നീട് സുവിശേഷത്തിൽ നാം വായിക്കുന്നു:" ജനം എല്ലാം സ്നാനം ഏൽക്കയിൽ യേശുവും സ്നാനം ഏറ്റു പ്രാർത്ഥിക്കുമ്പോൾ സ്വർഗ്ഗം തുറന്ന് പരിശുദ്ധാത്മാവു ദേഹരൂപത്തിൽ പ്രാവ് എന്ന പോലെ അവന്റെ മേൽ ഇറങ്ങി വന്നു." (ലൂക്കോ 3, 21, 22) 'യേശു പരിശുദ്ധാത്മാവു

നിറഞ്ഞവനായി യോർദ്ദാൻ വിട്ടു മടങ്ങി. ആത്മാവ് അവനെ മരുഭൂമി യിലേക്കു നടത്തി. (ലൂക്കോ 4:1) യേശുക്രിസ്തു നസറേത്തിലെ സുനഗോഗിൽ ആരാധനാ മദ്ധ്യേ പ്രസംഗിച്ചപ്പോൾ യെശയ്യാവിന്റെ പുസ്തകം വായിച്ചാണ് ആരംഭിച്ചത് അപ്പോൾ ദരിദ്രന്മാരോടു സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്യുക യാൽ അവന്റെ ആത്മാവ് എന്റെ മേൽ ഉണ്ട്" (ലൂക്കോ 4:18) ഇതേ പ്പറ്റി യെശയ്യാ വഴി മുൻകൂട്ടി പ്രസ്താവിച്ചിരുന്നതാണ്. എളിയവരോട് സദ്വർത്തമാനം ഘോഷിപ്പാൻ യഹോവ എന്നെ അഭിഷേകം ചെയ്തി രിക്കയാൽ യഹോവയായ കർത്താവിന്റ ആത്മാവ് എന്റെ മേൽ ഇരി ക്കുന്നു (യെശ.61: 1)

മശിഹാ (ക്രിസ്തു) എന്നുള്ള നാമം തന്നെ അർത്ഥമാക്കുന്നത് "അഭിഷേകം ചെയ്യപ്പെട്ടവൻ" എന്നാണ്. ആ അഭിഷേകമാണ് യോർ ദാനിൽ വച്ച് മാമോദീസാ സമയത്ത് സംഭവിച്ചത്. ആത്മനിയോഗവും ആത്മപ്രവർത്തനവും കർത്താവിന്റെ ശുശ്രൂഷയിൽ ഉടനീളം ദൃശ്യമാ ണ്. അതുപോലെ സകലതും പിതാവിന്റെ ഇഷ്ടപ്രകാരവും പിതാ വിന്റെ നിയോഗത്താലുമായിരുന്നു. ഈ ത്രിത്വരഹസ്യം ആദ്യം വെളി പ്പെട്ടിരുന്നില്ല.

ക്രിസ്തുവിന്റെ അപ്പോസ്തോലന്മാർ അവരുടെ ദൗത്യം നിറവേ റ്റാൻ അവിടുന്ന് അവർക്ക് പരിശുദ്ധത്മദാനം നൽകി. ഉത്തമനായ കർ ത്താവ് മാളികമുറിയിൽ വച്ച് അവരുടെ മേൽ ഊതി അവരോട് "പരിശു ദ്ധാത്മാവിനെ കൈക്കൊൾവിൻ, ആരുടെ പാപങ്ങൾ നിങ്ങൾ മോചി ക്കുന്നുവോ അവർ മോചിക്കപ്പെട്ടിരിക്കുന്നു; ആരുടെ പാപങ്ങൾ നിറു ത്തുന്നുവോ അവർക്കു നിർത്തിയിരിക്കുന്നു" (യോഹ. 20:23) തുടർന്ന് പെന്തിക്കോസ്തിയിൽ ലഭിച്ച ആത്മവ് അവരെ ക്രിസ്തീയ ശുശ്രൂഷ യ്ക്ക് ശക്തരും പ്രാപ്തനുമാക്കി പരിശുദ്ധാത്മശക്തിയാലും പ്രചോദന ത്താലുമായിരുന്നു എന്ന് നാം വായിക്കുന്നു.

ക്രിസ്തീയ പ്രവർത്തകർക്ക് (പട്ടത്വസ്ഥാനികൾക്ക്) പട്ടം നൽകു മ്പോൾ കർത്താവു ചെയ്ത ആ കർമ്മങ്ങളും അനുഷ്ഠിക്കുന്നുണ്ട്. സ്ഥാനാർത്ഥിയുടെ മേൽ ഊതുകയും കൈവച്ച് ആത്മനൽവരം നൽകു കയുമാണ്. പക്ഷേ പിന്നീട് ആ സ്ഥാനികൾ പരിശുദ്ധാത്മ നിയോഗ ത്തിനാണോ, സ്വന്ത താല്പര്യ സംരക്ഷണത്തിനാണോ ശ്രദ്ധിക്കുന്നത് എന്ന് നിരീക്ഷിച്ചറിയേണ്ടതാണ്. ക്രിസ്തീയ സഭയിൽ ശീമോന്യ പാപത്തിന് (Simony) അടിമകളാകുന്നവർ ഉണ്ട് എന്നുള്ളത് ഒരു ദുഃഖസത്യമാണ്.

പ്രവാചക ദാനത്തെക്കുറിച്ചും അതിൽ പ്രവാചകന്മാർ മിശിഹായുടെ ആഗമനത്തെ ക്കുറിച്ചു, മിശിഹാ എന്നുള്ള വാക്ക് അന്വർത്ഥമാക്കിക്കൊണ്ട് അദ്ദേഹത്തിനു ലഭിച്ച ആത്മദാനത്തെക്കുറിച്ചുമാണ് നാം മുകളിൽ കണ്ടത്. മാത്രമല്ല കർത്താവ് തന്റെ ആത്മാവിനെ ശിഷ്യന്മാർക്ക് അവരുടെ ദൗത്യ നിർഹണത്തിനായി നൽകിയതിനെകുറിച്ചുമാണ് പരാമർശിക്കപ്പെട്ടത്. ക്രിസ്തീയ സഭയിലും ആദ്യകാലത്ത് പ്രവാചകന്മാർ ഉണ്ടായിരുന്നു. അപ്പോസ്തോലന്മാരുടെ പരാമർശത്തോടു ചേർന്ന് പ്രവാചകന്മാരെ പറ്റിയും പ്രസ്താവിക്കുന്നു. (എഫേ. 2:20; 1 കൊരി 12: 28) എന്നാൽ രണ്ടാം നൂറ്റാണ്ടിനുശേഷം പ്രവാചകഗണത്തെപ്പറ്റി ഒരു പരാമർശവുമില്ല. നാം മനസ്സിലാക്കേണ്ടത് പൗരോഹിത്യത്തോട്, പ്രവാചക ദൗത്യവും ചേർത്തു എന്നാണ്. ക്രിസ്തീയ പുരോഹിതന്മാരുടെ കർത്തവ്യത്തിൽ പ്രവാചക ധർമ്മം പ്രധാനമായും പ്രബോധനം ഉൾപ്പെട്ടിരിക്കുന്നു എന്നുള്ളത് വിസ്മരിക്കാൻ പാടില്ല. കേവലം കർമ്മാനുഷ്ഠാനങ്ങളിൽ പലരും പരിമിതപ്പെടുന്നതായിതോന്നിപ്പോകുന്നു.

പരിശുദ്ധാത്മാവ്, പ്രവാചകദൗത്യത്തിൽ പ്രവർത്തിക്കുന്നതിനെപ്പറ്റി പറഞ്ഞപ്പോൾ മിശിഹായെക്കുറിച്ചുള്ള പ്രവചനങ്ങളും അവയുടെ പൂർത്തീകരണവും യേശുവിൽ വന്നതായി നാം മുകളിൽ കണ്ടു പഴയ നിയമത്തിൽ പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള പഠനം നാം തുടരുമ്പോൾ മറ്റൊന്നു വെളിപ്പെടുന്നു.

### 3) യിസ്രായേൽ ജനതയെ ഒന്നായി ആത്മാവു നയിക്കുന്നു:

കർത്തവ്യ നിർവഹണത്തിന് ചില വ്യക്തികൾക്കു ദൈവാത്മാവിന്റെ ദാനം ലഭിക്കുന്നതിനെപ്പറ്റി നാം മുകളിൽ കണ്ടു എന്നാൽ ദൈവജനമാകുന്ന യിസ്രായേലിനു പൊതുവായ ആത്മദാനം ലഭിക്കുന്നതിനെപ്പറ്റി പരാമർശവുമുണ്ട്. പുതിയ യിസ്രായേലാകുന്ന ക്രിസ്തീയ സഭയ്ക്ക് ആ പഠനം നിശ്ചയമായും പ്രയോജനപ്രദമാണ്. മോശയുടെ ഒരു ആഗ്രഹം അദ്ദേഹം പ്രകടിപ്പിക്കുന്നു: "യഹോവയുടെ ജനം ഒക്കെയും പ്രവാചകന്മാരാകുകയും യഹോവ തന്റെ ആത്മാവിനെ അവരുടെ മേൽ പകരുകയും ചെയ്തെങ്കിൽ കൊള്ളായിരുന്നു" (സംഖ്യ 11: 29 ) അതേ വിധത്തിൽ ജനത്തിന്മേൽ മുഴുവനായി ആത്മവർഷം ചൊരിയുന്നതിനെപ്പറ്റി യോവേൽ പ്രവാചകൻ പ്രസ്താവിക്കുന്നു. "അതിന്റെ ശേഷമോ ഞാൻ സകല ജഡത്തിന്മേലും എന്റെ ആത്മാവിനെ പകരും. നിങ്ങളുടെ പുത്രന്മാരും പുത്രിമാരും പ്രവചിക്കും. നിങ്ങളുടെ വൃദ്ധന്മാർ സ്വപ്നങ്ങളെ കാണും. നിങ്ങളുടെ യൗവനക്കാർ ദർശനങ്ങളെ ദർശി

ക്കും. ദാസന്മാരുടെമേലും ദാസിമാരുടെമേലും ആ നാളുകളിൽ എന്റെ ആത്മാവിനെ പകരും" (യോവേൽ, 2 : 28) ഈ പ്രവചനമാണ് പെന്തിക്കോസ്തിയിൽ നിറവേറിയത് എന്ന് അപ്പോസ്തോലിക സഭ വിശ്വസിച്ചു.

യിസ്രായേൽ ജനത്തെ അവരുടെ തിന്മയിൽ നിന്നും അധർമ്മത്തിൽ നിന്നും വീണ്ടെടുത്ത് ഒരു വിശുദ്ധജനമായി രൂപാന്തരപ്പെടുത്തുമെന്ന് യെഹസ്ക്കേൽ പ്രവാചകനിൽ കൂടി യഹോവ വാഗ്ദാനം ചെയ്തു. "ഞാൻ നിങ്ങളുടെ മേൽ നിർമ്മല ജലം തളിക്കും. ഞാൻ നിങ്ങളുടെ സകല മലിനതയേയും, സകല വിഗ്രഹങ്ങളെയും നീക്കി നിങ്ങളെ നിർമ്മലീകരിക്കും. ഞാൻ നിങ്ങൾക്കു പുതിയൊരു ഹൃദയം തരും. പുതിയ ഒരാത്മാവിനെ നിങ്ങളുടെ ഉള്ളിൽ ആക്കി വയ്ക്കും. കല്ലായുള്ള ഹൃദയം ഞാൻ നിങ്ങളുടെ ജഡത്തിൽ നിന്നു നീക്കി മാംസളമായുള്ള ഒരു ഹൃദയം തരും. ഞാൻ എന്റെ ആത്മാവിനെ നിങ്ങളുടെ ഉള്ളിൽ ആക്കി; നിങ്ങളെ എന്റെ ചട്ടങ്ങളിൽ നടക്കുമാറാക്കും" (യെഹ 36: 26-27)

ഉണങ്ങിയ അസ്ഥികൾ കൊണ്ടു നിറഞ്ഞ താഴ്വരയുടെ ദർശനത്തിൽ കൂടി (യെഹ.37) യിസ്രായേലിന്റെ ആത്മീകതകർച്ചയെ വ്യക്തമാക്കുന്നു. എന്നാൽ യഹോവ കാറ്റിനെ (റൂഹാ= ആത്മാവ്) അയച്ച് അസ്ഥികളെ തമ്മിൽ യോജിപ്പിച്ച് , മാംസം അവയുടെ മേൽ മെനഞ്ഞ്, ജീവിക്കുന്ന ഒരു വലിയ സൈന്യമായി അവരെ രൂപാന്തരപ്പെടുത്തുന്നു. വീണ്ടും മറ്റൊരു പ്രവാചകൻ ദൈവത്തിന്റെ വാഗ്ദാനം വെളിപ്പെടുത്തുന്നു: "നീ ഭയപ്പെടേണ്ട, ദാഹിച്ചിരിക്കുന്നിടത്ത് ഞാൻ വെള്ളവും വരണ്ട കാലത്ത് നീരൊഴുക്കും പകരും, നിന്റെ സന്തതി മേൽ എന്റെ ആത്മാവിനെയും, നിന്റെ സന്താനത്തിന്മേൽ എന്റെ അനുഗ്രഹത്തെയും പകരും" (യെശ. 44: 2) അങ്ങനെ യഹോവയുടെ ആത്മാവിന്റെ സഹായവും ആവാസവും യിസ്രയേൽ ജനത്തിന്മേൽ ഉണ്ടാകും. എന്നുള്ള വാഗ്ദാനം ആവർത്തിക്കപ്പെട്ടിരിക്കുന്നു.

പഴയനിയമത്തിൽ ആദ്യഭാഗങ്ങളിൽ എല്ലാം ദൈവത്തിന്റെ പ്രകടമായ ശക്തി എന്ന നിലയിൽ മാത്രമേ ആത്മാവിനെ കണ്ടിരുന്നുള്ളൂ എങ്കിൽ , അന്ത്യഭാഗത്തേക്കു വരുമ്പോൾ ഒരു ആളത്വത്തിന്റെ അർത്ഥം വരത്തക്കവണ്ണമുള്ള പ്രയോഗങ്ങൾ കാണാം. ഒരു ആളത്വത്തിന്റെ പ്രവൃത്തി ആത്മാവു നിർവഹിക്കുന്നതായി പരാമർശമുണ്ട്. ജനതയെ ആത്മാവു പ്രബോധിപ്പിക്കുന്നു (നെഹ.9:20) സങ്കീ 51-ൽ ദാവീദു പ്രാർത്ഥിക്കുന്നു: "നിന്റെ തിരുമുമ്പിൽ നിന്ന് എന്നെ തള്ളിക്കളയരുതേ നിന്റെ വിശുദ്ധാത്മാവിനെ എന്നിൽ നിന്ന് എടുക്കരുതേ" വേറൊരു

സങ്കീർത്തനത്തിൽ ചോദിക്കുന്നു"നിന്റെ ആത്മാവിനെ തള്ളി ഞാൻ എവിടേക്കു പോകും? തിരുസന്നിധി വിട്ട് ഞാൻ എവിടേക്കു ഓടും" (സങ്കീ 139: 7)

**ഉപസംഹാരം:** പഴയനിയമപഠനം കൂടാതെ പുതിയനിയമപഠനമോ, ക്രിസ്തീയസത്യങ്ങളെക്കുറിച്ചുള്ള അവലോകനമോ, സാധ്യമല്ല. പഴയ നിയമത്തിൽ പരിശുദ്ധാത്മാവിനെ പിതാവിൽ നിന്നു വ്യതിരിക്ത മായ ഒരു ക്നൂമ്മാ (person) ആയി കാണുന്നില്ല. യേശുക്രിസ്തുവിൽ കൂടിയുള്ള വെളിപാടു വന്നതിന്റെ വെളിച്ചത്തിൽ മാത്രമേ പഴയനിയമ ത്തിലെ പല പരാമർശങ്ങളും പ്രസ്താവനകളും വ്യക്തമാക്കപ്പെടു ന്നുള്ളൂ. അപ്പോസ്തേലന്മാർക്കു തന്നെ ത്രിത്വത്തെ കുറിച്ചുള്ള ബോധ്യവും വിശ്വാസവും പെന്തിക്കോസ്തിക്കു ശേഷം മാത്രമാണ് ഉണ്ടാകുന്നത്.

ഒന്നാം നൂറ്റാണ്ടിന്റെ അവസാന കാലത്ത് യോഹന്നാൻ ശ്ലീഹാ സുവിശേഷം എഴുതിയപ്പോൾ, യേശുക്രിസ്തുവിനു തുല്യമായ ഒരു ആളത്തമായി പരിശുദ്ധാത്മാവിനെ കണ്ടു. അദ്ദേഹം പരിശുദ്ധാത്മാ വിനെപ്പറ്റി പറയുന്നത് മറ്റൊരു കാര്യസ്ഥൻ ( പാറക്കലീത്താ) എന്നാ ണ്. നമ്മുടെ പഠനത്തിൽ നാം കണ്ട കാര്യങ്ങൾ അക്കമിട്ടു പറയുന്നെ ങ്കിൽ

(1) ആത്മാവ് സൃഷ്ടിയിൽ വ്യാപരിച്ചു പ്രവർത്തിച്ചു; മനുഷ്യസൃ ഷ്ടിയിലും അവിടുത്തെ പങ്കുണ്ട്.

2) വ്യക്തിജീവിതത്തിൽ പ്രത്യേക ദൗത്യ നിർവഹണത്തിന് ആത്മ ദാനം നൽകപ്പെട്ടിരുന്നു. ഇന്നും ആ സത്യം കുറേക്കുടി വ്യക്തമായി തെളിയുന്നു.

(3) ദൈവജനത്തെ (സഭയെ) നയിക്കുന്നതിൽ പരിശുദ്ധാത്മാവിനു വലിയ പങ്കുണ്ട്. നിർമ്മലീകരിക്കുന്നതിൽ, നവീകരിക്കുന്നതിൽ, പുതു ശക്തി പകരുന്നതിൽ, പ്രഭാഷണ ശുശ്രൂഷയിൽ എല്ലാം പരിശുദ്ധാ ത്മാവ് സഭയിൽ കൂടുതലായി ഇന്നു പ്രവർത്തിക്കേണ്ടതായുണ്ട്.(പരിശു ദ്ധാത്മാവ് സഭാ ജീവിതത്തിൽ എന്നുള്ള ലേഖനം ഇതോടു ചേർത്ത് പഠിക്കേണ്ടതാണ്).

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆

# 3

# ക്രിസ്തുവിന്റെ മൊഴികളിൽ

പരിശുദ്ധാത്മാവിനെപ്പറ്റിയുള്ള പഠനം ആധുനിക കാലത്ത് എല്ലാ സഭകളുടെയും സജീവ ശ്രദ്ധയാകർഷിച്ചിട്ടുള്ള ഒന്നാണ്. "പരിശുദ്ധാത്മാവേ വരിക; പ്രപഞ്ചത്തെ നവീകരിക്കുക" എന്നുള്ളതായിരുന്നു ഡബ്ല്യു.സി.സി. അസംബ്ലിയുടെ ഒരു പ്രാവശ്യത്തെ പ്രധാന ചിന്താ വിഷയം. ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ, വിവിധ പാരമ്പര്യങ്ങളിൽപ്പെട്ട ക്രൈസ്തവ സഭാവിഭാഗങ്ങളിലെല്ലാം പരിശുദ്ധാത്മദാനത്തെ പറ്റിയുള്ള താൽപര്യവും അഭിവാഞ്ഛയും വളർന്നു വന്നിട്ടുണ്ട്. ഇവിടെ നാലു സുവിശേഷങ്ങളിൽ പരിശുദ്ധാത്മാവിനെപ്പറ്റി പ്രതിപാദിച്ചിട്ടുള്ള കാര്യങ്ങളാണ് പഠനവിഷയമാക്കുന്നത്.

സമവീക്ഷണ സുവിശേഷങ്ങളും യോഹന്നാന്റെ സുവിശേഷവും തമ്മിൽ പ്രകടമായ പല വ്യത്യാസങ്ങളുമുണ്ട്. അവയിൽ ഒന്ന്, പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള ഉപദേശത്തിലാണ്. താരതമ്യേന സമവീക്ഷണ സുവിശേഷങ്ങളിൽ പരിമിതമായ പരാമർശങ്ങളേ പരിശുദ്ധാത്മാവിനെപ്പറ്റിയുള്ളു. യോഹന്നാന്റെ സുവിശേഷത്തിൽ പ്രത്യേകിച്ച് അന്ത്യരാത്രിയിൽ മാളികയിൽ വച്ചുള്ള പ്രഭാഷണത്തിൽ പാറക്കലീത്താ ആയ പരിശുദ്ധാത്മാവിനെപ്പറ്റി വിശദമായ ചിത്രീകരണമുണ്ട്.

**1. സമവീക്ഷണ സുവിശേഷങ്ങളിൽ**

യേശുക്രിസ്തുവിന്റെ ജനനം പരിശുദ്ധാത്മാവിന്റെ സർഗ്ഗാത്മക വ്യാപാരത്താലാണ് (മത്താ. 1:18; ലൂക്കോ. 1:35) പഴയനിയമത്തിൽ പരിശുദ്ധാത്മാവ് പ്രവാചകദൗത്യത്തിൽ വ്യാപരിക്കുന്ന അനുഭവം സമവീക്ഷണ സുവിശേഷങ്ങളിൽ പ്രതിഫലിച്ചിട്ടുണ്ട്.

പരിശുദ്ധാത്മാവു നിറഞ്ഞു സംസാരിക്കുന്ന മറിയാമും, എലിസബേത്തും, സഖര്യാവും അതിനു ദൃഷ്ടാന്തമാണ്.

യേശുവിന്റെ ദൗത്യത്തെപ്പറ്റി സ്നാപക യോഹന്നാൻ സാക്ഷ്യം പറയുന്നു: "പരിശുദ്ധാത്മാവുകൊണ്ടും അഗ്നികൊണ്ടും അവൻ സ്നാനപ്പെടുത്തും" (മർക്കോ. 1 8; മത്താ. 3:11 ; ലൂക്കോ. 3:16). യേശുവിന്റെ സ്നാനസമയത്ത് പരിശുദ്ധാത്മാവ് പ്രാവിന്റെ രൂപത്തിൽ യേശുവിന്റെ മേൽ ആവസിച്ചതായി കാണാം. മരുഭൂമിയിലെ ഉപവാസത്തിനായി യേശുവിനെ ആനയിച്ചത് പരിശുദ്ധാത്മാവ് ആയിരുന്നു. ദുരാത്മാക്കളുടെ മേൽ യേശുവിനുണ്ടായിരുന്ന അധികാരവും, ശക്തിയും പരിശുദ്ധാത്മാവിനാൽ ആയിരുന്നു (മത്താ. 12:28). യേശുവിന്റെ ശക്തിയെപ്പറ്റി പരീശന്മാരും മറ്റും ചോദ്യം ചെയ്തപ്പോൾ അതു പരിശുദ്ധാത്മാവിനെതിരായ പാപമാണെന്ന് അവിടുന്നു ചൂണ്ടിക്കാണിച്ചു. യേശുവിന്റെ പരസ്യശുശ്രൂഷ ആരംഭിച്ചപ്പോൾത്തന്നെ അവിടുന്നു അവകാശപ്പെട്ടു: "ദരിദ്രരോടു സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്കയാൽ അവന്റെ ആത്മാവ് എന്റെ മേൽ ഉണ്ട്" (ലൂക്കോ. 4:18).

ശിഷ്യന്മാർക്കു പരിശുദ്ധാത്മാവിനെ നൽകുമെന്ന് യേശുക്രിസ്തു വാഗ്ദാനം ചെയ്തു. "സ്വർഗ്ഗസ്ഥനായ പിതാവ് തന്നോട് അപേക്ഷിക്കുന്നവർക്ക് പരിശുദ്ധാത്മാവിനെ എത്ര അധികമായി നൽകും" (ലൂക്കോ.11:13). പീഡനത്തിന്റെയും ഭീഷണിയുടെയും മുമ്പിൽ പതറിപ്പോകാതെ നിൽക്കുവാനും, വിശ്വാസത്തിന്റെ സംവാദം നടത്തുവാനും അവരെ പരിശുദ്ധാത്മാവു പ്രാപ്തരാക്കും എന്നു കർത്താവ് വാഗ്ദാനം നൽകി: "എങ്ങനെയോ എന്തോ പ്രസ്താവിക്കേണ്ടു? എന്തു പറയേണ്ടൂ? എന്നു വിചാരപ്പെടേണ്ടാ. പറയേണ്ടത് പരിശുദ്ധാത്മാവ് ആ നാഴികയിൽത്തന്നെ നിങ്ങളെ പഠിപ്പിക്കും" (ലുക്കോ. 12:12; മർക്കോ. 13:11). യേശുവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം പരിശുദ്ധാത്മദാനത്തിനായി ശിഷ്യന്മാർ നഗരത്തിൽ കാത്തിരിക്കുവാൻ കൽപിച്ചു (ലൂക്കോ. 24:49).

സമവീക്ഷണ സുവിശേഷങ്ങളിലെ ചിന്ത സംക്ഷിപ്തമായി പറഞ്ഞാൽ, മ്ശിഹാ എന്നുള്ള സത്യം നിറവേറ്റുവാൻ യേശു പരിശുദ്ധാത്മ പൂരിതനായി. ആ പരിശുദ്ധാത്മാവിനെ ശിഷ്യന്മാർക്കും അവിടുന്നു വാഗ്ദാനം ചെയ്തു. അവരുടെ പോരാട്ടങ്ങളിലും പരിശോധനകളിലുമെല്ലാം അവരെ ശക്തീകരിക്കുന്നതും ധൈര്യപ്പെടുത്തുന്നതും പരിശുദ്ധാത്മാവായിരിക്കും.

**2. യോഹന്നാന്റെ സുവിശേഷത്തിൽ**

സമവീക്ഷണ സുവിശേഷങ്ങളിലെ ചിത്രം പൂരിപ്പിക്കയും വിപുലീകരിക്കയുമാണ് യോഹന്നാൻ ചെയ്തിട്ടുള്ളത്. മാമോദീസാ സമയത്ത് യേശുവിന്റെമേൽ ആത്മാവ് ആവസിച്ച കാര്യം യോഹന്നാനും സാക്ഷിക്കുന്നു. (1: 32 34) "ആത്മാവിനെ അളവു കുടാതെ കൊടുത്തതായി" പറയുന്നു (3:14). യേശുവിന്റെ പരസ്യശുശ്രൂഷ നിർവഹിച്ചത് പരിശുദ്ധാത്മ നിറവിലായിരുന്നു.

യേശുവിന്റെ ഉയിർപ്പിനുശേഷം ആദ്യസന്ധ്യയിൽ മാളികയിൽ സമ്മേളിച്ച ശിഷ്യന്മാർക്കു യേശു പരിശുദ്ധാത്മാവിനെ നൽകി. "അവൻ അവരുടെമേൽ ഊതി അവരോട്: പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ. ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ അവർക്കു മോചിക്കപ്പെട്ടിരിക്കുന്നു; ആരുടെ പാപങ്ങൾ നിർത്തിയിരിക്കുന്നുവോ അവർക്കു നിർത്തിയിരിക്കുന്നു" (യോഹ. 20: 22, 23). പെന്തിക്കൊസ്തിക്കു മുമ്പായി നൽകപ്പെട്ട ഈ ദാനത്തെപ്പറ്റി വ്യത്യസ്തമായ വ്യാഖ്യാനങ്ങളാണുള്ളത്. യേശുവിൽ വസിച്ച അതേ ആത്മാവിനെയാണ് ശിഷ്യന്മാർക്കു നൽകിയത്. അതു പാപമോചനാധികാരം നൽകിക്കൊണ്ടുള്ള പൗരോഹിത്യവരമായിരുന്നു എന്നുള്ളതാണ് പിതാക്കന്മാരുടെ ഭാഷ്യം.

ക്രിസ്തുവിൽ വിശ്വസിക്കുന്നവർക്കു ലഭിക്കുന്ന പരിശുദ്ധാത്മാവിനെക്കുറിച്ചും പറയുന്നു: "എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽ നിന്ന് തിരുവെഴുത്തു പറയുന്നതുപോലെ ജീവജലത്തിന്റെ നദികൾ ഒഴുകും.......തന്നിൽ വിശ്വസിക്കുന്നവർക്കു ലഭിക്കുവാനുള്ള ആത്മാവിനെക്കുറിച്ച് ആകുന്നു പറഞ്ഞത്" (യോഹ. 7:18,19). യേശുവാണ് ഈ ജീവജലത്തിന്റെ ഉറവ (യോഹ. 4 :14).

ഒരു വിശ്വാസിയെ ദൈവരാജ്യത്തിന്റെ (നിത്യജീവന്റെ) അവകാശിയാക്കുവാൻ പര്യാപ്തമാക്കുന്ന വീണ്ടും ജനനം പരിശുദ്ധാത്മ പ്രവർത്തനത്താലാണ്. "വെള്ളത്താലും ആത്മാവിനാലും വീണ്ടും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴിയുകയില്ല"(യോഹ. 3:5). "വീണ്ടും ജനിക്കുക" എന്നതിന് "ഉയരത്തിൽ നിന്നു ജനിക്കുക" എന്നും ഭാഷാന്തരം ചെയ്യാം. ഉയരത്തിൽ നിന്ന് എന്നു പറഞ്ഞാൽ ദൈവത്തിൽ നിന്നും എന്നാണർത്ഥം. പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്താലാണ് ഒരുവൻ ദൈവത്തിന്റെ മകനായി ജനിക്കുന്നത്.

സ്വർഗ്ഗീയ അപ്പത്തെക്കുറിച്ചുള്ള പ്രതിപാദനത്തിൽ (6:51 മു) ജീവൻ പ്രാപിക്കുവാൻ (നിലനിർത്തുവാൻ) അവിടുത്തെ തിരുശരീര രക്തങ്ങൾ അനുഭവിക്കണം എന്നു പറഞ്ഞു. അവിടുന്നാണ് സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന ജീവനുള്ള അപ്പം. വിശുദ്ധ കുർബാന ജീവനുള്ള അപ്പമാക്കി മാറ്റുന്നത് പരിശുദ്ധാത്മാവാണ്. ”ജീവിപ്പിക്കുന്നത് ആത്മാവാകുന്നു; മാംസം ഒന്നിനും ഉപകരിക്കുന്നില്ല” (6:63).

ക്രിസ്തീയാരാധനയെക്കുറിച്ചു പറയുമ്പോഴും, അതിന്റെ സവിശേഷത, അത് ആത്മാവിൽ നടത്തുന്നു എന്നതാണ്. “ദൈവം ആത്മാവാകുന്നു; അവനെ നമസ്കരിക്കുന്നവർ ആത്മാവിലും സത്യത്തിലും നമസ്കരിക്കണം” (4:24). ആരാധന എവിടെയും നടത്താം. പക്ഷേ അതു പരിശുദ്ധാത്മാവിൽ ആയിരിക്കണം. ‘സത്യം’ എന്നതു ക്രിസ്തു തന്നെയാണ്. സത്യത്തിൽ നമസ്കരിക്കുക എന്നു പറഞ്ഞാൽ ക്രിസ്തുവിന്റെ ആത്മാവിൽ ആരാധിക്കുകയെന്നാണ്.

**പാറക്കലീത്താ:** മാളികയിൽ വച്ച് അന്ത്യരാത്രിയിൽ നടത്തിയ പ്രഭാഷണത്തിൽ (1416) പരിശുദ്ധാത്മാവിനെക്കുറിച്ച് കൂടുതലായ പല കാര്യങ്ങളും പരാമർശിക്കുന്നുണ്ട്. “പാറക്കലീത്ത” എന്ന പദം (ഗ്രീക്ക്) നാലു പ്രാവശ്യം പരിശുദ്ധാത്മാവിനെ വിശേഷിപ്പിക്കുവാൻ ഉപയോഗിച്ചിരിക്കുന്നു. യോഹന്നാന്റെ ലേഖനത്തിൽ ഒരു പ്രാവശ്യം യേശുക്രിസ്തുവിനും ഈ വിശേഷണം നൽകിയിട്ടുണ്ട് (1യോഹ. 2:1). “പാറക്കലയോ” എന്ന ഗ്രീക്കു പദത്തിന്റെ (അർത്ഥം, സഹായത്തിനു വിളിക്കുക) നാമരുപമാണ് “പാറക്കലീത്താ”അർത്ഥം സഹായി, മദ്ധ്യസ്ഥൻ, ആശ്വാസപ്രദൻ, കാര്യദർശി, ഉപദേഷ്ടാവ് എന്നെല്ലാമാണ്. “മറ്റൊരു കാര്യസ്ഥൻ” എന്നാണ്. കർത്താവു വാഗ്ദാനം ചെയ്തത്: “സത്യത്തിന്റെ ആത്മാവ് എന്ന മറ്റൊരു കാര്യസ്ഥനെ എന്നേക്കും നിങ്ങളോടുകൂടെ ഇരിക്കേണ്ടതിനു നിങ്ങൾക്കു തരും” (14:16). പരിശുദ്ധാത്മാവ് കേവലം ഒരു ശക്തി (energy) അല്ല എന്നും, ഒരു ആളത്തമാകുന്നു എന്നും വ്യക്തമാക്കുന്ന വാക്യമാണിത്. ശിഷ്യന്മാർക്ക് ഇതുവരെയും യേശുക്രിസ്തു ഒരു പാറക്കലീത്താ ആയി വർത്തിച്ചു. ഇനിയും, തന്റെ സ്വർഗാരോഹണത്തിനു ശേഷം പരിശുദ്ധാത്മാവ് ആയിരിക്കും അപ്രകാരം വർത്തിക്കുന്നത്. യേശുക്രിസ്തുവും പരിശുദ്ധാത്മാവും തമ്മിൽ വളരെ സാമ്യങ്ങൾ ഉണ്ട്. യേശുക്രിസ്തു ലോകത്തിലേക്കു വന്നതുപോലെ പരിശുദ്ധാത്മാവും വരും.പരിശുദ്ധാത്മാവ് പിതാവിൽ നിന്നാണ് വരുന്നത്; യേശുക്രിസ്തുവും അങ്ങനെ തന്നെ (16:27,28) യേശുവിനെ പിതാവ്

ലോകത്തിലേക്ക് അയച്ചു. പരിശുദ്ധാത്മാവിനെയും അയക്കുന്നത് പിതാവാണ്; പരിശുദ്ധാത്മാവ് പിതാവിന്റെ നാമത്തിൽ അയക്കപ്പെടും; യേശുവും പിതാവിന്റെ നാമത്തിൽ വന്നു.

പരിശുദ്ധാത്മാവ് സത്യത്തിന്റെ ആത്മാവാണ്. യേശുക്രിസ്തു സത്യംതന്നെയാകുന്നു (14:69). യേശുക്രിസ്തു ചുരുങ്ങിയ കാലം ശിഷ്യന്മാരോടു കൂടെ ആയിരുന്നു. പരിശുദ്ധാത്മാവ് എന്നേക്കും അവരോടുകൂടെ വസിക്കും. "ഞാൻ നിങ്ങളെ അനാഥരായി വിടുക യില്ല" എന്നു പറഞ്ഞപ്പോൾ പരിശുദ്ധാത്മസാന്നിദ്ധ്യവും സഹായവും അവർക്കു വാഗ്ദാനം ചെയ്യുകയായിരുന്നു.

**പരിശുദ്ധാത്മ സഹായവും ശിഷ്യന്മാരും**: യേശുവിന്റെ ശിഷ്യ ന്മാരിൽ അധിവസിക്കുവാൻ പരിശുദ്ധാത്മാവ് വരും. ആന്തരികമായി അവരിൽ വസിച്ചുകൊണ്ടുള്ള പ്രവർത്തനമാണ് ആത്മാവിന്റേത്. മുമ്പെങ്ങുംഅനുഭവമായിട്ടില്ലാത്ത വിധത്തിലാണ് ആത്മാവ് വിശ്വാ സികളുടെ ഹൃദയങ്ങളിൽ പ്രവർത്തിക്കുക. "എന്നിൽ വിശ്വസിക്കു ന്നവന്റെ ഉള്ളിൽ നിന്നു തിരുവെഴുത്തു പറയും പോലെ ജീവജ ലത്തിന്റെ നദികൾ പൊങ്ങിവരും എന്നു വിളിച്ചു പറഞ്ഞു" (7 38). ഇത് യേശുവിൽ വിശ്വസിക്കുന്നവർക്കു ലഭിക്കുവാനുള്ള പരിശുദ്ധാ ത്മാവിനെക്കുറിച്ചായിരുന്നു പറഞ്ഞത്. യേശു തേജസ്കരിക്കപ്പെട്ടി ട്ടില്ലാത്തതിനാൽ പരിശുദ്ധാത്മാവിനെ അന്നുവരെ ലഭിച്ചിരുന്നില്ല. മനുഷ്യ ഹൃദയങ്ങളിൽ പരിശുദ്ധാത്മാവ് പ്രവർത്തിക്കുന്നതിനാൽ ചൈതന്യപ്രദമായ പ്രവാഹം അവരിൽനിന്നു മറ്റുള്ളവരിലേക്ക് ഉണ്ടാകും.

പഴയനിയമകാലത്തെതുമായി ഈ അനുഭവത്തെ താരതമ്യപ്പെടു ത്തുമ്പോഴാണ് അവ തമ്മിലുള്ള വ്യത്യാസം മനസ്സിലാകുന്നത്. പഴയ നിയമകാലത്ത് ഓദ്യോഗികസ്ഥാനം വഹിച്ചിരുന്ന വ്യക്തി കൾക്ക് അവരുടെ ദൗത്യനിർവഹണത്തിനായി ആത്മദാനം നൽകപ്പെ ട്ടിരുന്നു. അതിന്റെ പ്രതീകമായി അവരെ തൈലംകൊണ്ട് അഭിഷേകം ചെയ്തു പോന്നു. ന്യായാധിപന്മാർക്ക് ആത്മാവിനെ ലഭിച്ചിരുന്നു (ന്യായാ. 3:10; 6:34; 11:29), കൂടാരം പണിത ശിൽപികൾക്കും ശലോ മോന്റെ ദേവാലയം നിർമ്മിച്ച പണിക്കാർക്കും അവരുടെ പ്രവർത്തന ത്തിനാവശ്യമായ ചാതുര്യം പരിശുദ്ധാത്മാവു നൽകി (പുറ. 31:2 4, 2 ദിന. 2: 14). ധാർമ്മികമായ വിവേചനം കൂടാതെയും ആത്മാവിനെ ലഭിച്ചിട്ടുണ്ട് (സംഖ്യ. 24:2).

ദാതൃ നിർവഹണത്തിൽ പരാജയമടഞ്ഞപ്പോൾ ആത്മ ദാനം ഇല്ലാതായ ചരിത്രവുമുണ്ട്. രാജാവായ ശൗലിൽനിന്ന് ആത്മാവു വിട്ടുപോയി ശൗലിനും, ശിംശോനും സംഭവിച്ച ദുരന്തം തനിക്കു നേരിടരുതെന്നാണ് ദാവീദ് പ്രാർത്ഥിച്ചത്. "നിന്റെ ആത്മാവിനെ എന്നിൽ നിന്ന് എടുക്കുകയുമരുതേ" (സങ്കീ. 51:11).

എന്നാൽ പുതിയ നിയമത്തിൽ പെന്തിക്കോസ്തിക്കു ശേഷം ലഭിക്കുന്ന ആത്മദാനം പഴയതുപോലെയല്ല. ഓദ്യോഗിക സ്ഥാനികൾക്കായിട്ടു മാത്രമല്ല, വിശ്വാസികൾക്കെല്ലാവർക്കുമായിട്ടും ആത്മാവ് നൽകപ്പെടുന്നു. അതു താൽക്കാലികമായി മാത്രം നൽകുന്നതല്ല; സ്ഥിരമായും സ്ഥായിയായും നൽകപ്പെടുന്നതാണ്. യേശുക്രിസ്തു വാഗ്ദാനം ചെയ്തു; "ഞാൻ പിതാവിനോടു ചോദിക്കും. അവൻ സത്യത്തിന്റെ ആത്മാവ് എന്ന മറ്റൊരു കാരസ്ഥനെ എന്നേക്കും നിങ്ങളോട് കൂടെ ഇരിക്കേണ്ടതിനു നിങ്ങൾക്കു തരും. ലോകം അവനെ കാണുകയോ അറിയുകയോ ചെയ്യായ്കയാൽ അതിന് അവനെ ലഭിപ്പാൻ കഴികയില്ല. നിങ്ങളോ അവൻ നിങ്ങളോടുകൂടെ വസിക്കയും നിങ്ങളിൽ ഇരിക്കുകയും ചെയ്യുന്നതുകൊണ്ട് അവനെ അറിയുന്നു" (യോഹ. 14:16 17). ഈ ദാനം സഭയിലെ എല്ലാ അംഗങ്ങൾക്കുമായിട്ടാണ്. അവർക്കെല്ലാം അന്തരികമായി അനുഭവപ്പെടുന്ന സർഗ്ഗശക്തിയാണ്.

ആത്മാവു ക്രിസ്തുവിനെ മഹത്തപ്പെടുത്തും. അവിടുന്ന് ആരെ നിതീകരിക്കുന്നുവോ ആ ആളത്വത്തേയും അനുസ്മരിപ്പിക്കുകയും ക്രിസ്തുവിനെ കുറിച്ച് കൂടുതൽ വെളിവാകുകയും ചെയ്യും (16:14). "സത്യാത്മാവു വരുമ്പോൾ അവൻ എന്നെക്കുറിച്ച് സാക്ഷ്യം പറയും" (15:26).

**പരിശുദ്ധാത്മാവ് സത്യത്തിന്റെ ആത്മാവ്:** അവൻ സത്യത്തിനു സാക്ഷ്യം നൽകുകയും, സകല സത്യത്തിലേക്കു നടത്തുകയും ചെയ്യും. യേശു പ്രസ്താവിച്ചു; "സത്യത്തിന്റെ ആത്മാവ് വരുമ്പോഴോ അവൻ നിങ്ങളെ സകല സത്യത്തിലേക്കും വഴി നടത്തും; അവൻ സ്വയമായി സംസാരിക്കാതെ താൻ കേൾക്കുന്നതു സംസാരിക്കയും വരുവാനുള്ളത് നിങ്ങൾക്ക് അറിയിച്ചു തരികയും ചെയ്യും" (16:13). യേശുക്രിസ്തു ദൈവികാധികാരത്താൽ സംസാരിച്ചു എങ്കിലും കൂടുതലായ വെളിപാട് പരിശുദ്ധാത്മാവായിരിക്കും നൽകുക. എല്ലാ സത്യങ്ങളും ഉൾക്കൊള്ളുവാൻ യേശുവിന്റെ ശിഷ്യന്മാർക്ക് അന്നു പ്രാപ്തി ഉണ്ടായിരുന്നില്ല. അവിടുത്തെ പുനരുത്ഥാനത്തിനു ശേഷം അവയുടെ അർത്ഥവും പ്രസക്തിയും എന്തെന്ന് പരിശുദ്ധാത്മാവ്

അവർക്കു ബോധ്യമാക്കി ക്കൊടുക്കുകയാണ്(16:12 13). "വരുവാനുള്ളത് നിങ്ങൾക്ക് അറിയിച്ചുതരും" എന്നുള്ളതിന്റെ അർത്ഥം എന്താണ്? യുഗാന്ത്യത്തിൽ സംഭവിപ്പാനുള്ളവയെപ്പറ്റി പ്രവചനരൂപേണ അറിയിക്കുമെന്നുള്ളതാകാം. ശിഷ്യന്മാരെ സംബന്ധിച്ചിടത്തോളം അവർക്കു ഭാവിയിൽ സംഭവിക്കുന്ന കാര്യങ്ങളും വെളിപ്പെടുത്തുമെന്നാണ്. സഭ രൂപം കൊള്ളുന്നതും വിശ്വാസ സത്യങ്ങൾ ക്രോഡീകരിക്കപ്പെടുന്നതും ഭരണപരമായ കാര്യങ്ങൾ ക്രമീകരിക്കപ്പെടുന്നതുമെല്ലാം പരിശുദ്ധാത്മ പ്രവർത്തനത്താലാണ്. യേശുക്രിസ്തു പഠിപ്പിച്ച സത്യങ്ങളെ കാലദേശങ്ങൾക്കനുസൃതമായി മനസ്സിലാക്കിക്കൊടുക്കുക മാത്രമല്ല, ദിവ്യസത്യങ്ങളുടെ പുതുമേഖലയിലേക്കു പരിശുദ്ധാത്മാവ് സഭയെ നടത്തുകയും ചെയ്യും (14:25 26).

**പരിശുദ്ധാത്മാവ് വിശ്വാസികൾക്കു ശക്തി നൽകും:** പരിജ്ഞാനം പകരുന്നതിന്റെ വ്യാപ്തിയെക്കുറിച്ചാണല്ലോ മുകളിൽ കണ്ടത്. ഇവിടെ പറയുന്നത് ശക്തി ലഭിക്കുന്നതിനെക്കുറിച്ചാണ്. യേശു അവരെ വിട്ടുപോകുന്നത് ശിഷ്യന്മാർക്ക് പ്രയോജനകരമാണ് (16:7). പരിശുദ്ധാത്മാവിനെ ലഭിക്കുമെന്നു മാത്രമല്ല, യേശു ചെയ്തതിനെക്കാൾ വലിയ കാര്യം പ്രവർത്തിപ്പാൻ അവർ പ്രാപ്തരായിത്തീരുകയും ചെയ്യും (14: 12). യേശു അവരോടുകൂടെ ശാരീരികമായി സ്ഥിതിചെയ്തിരുന്നപ്പോൾ അവിടുത്തേക്ക് ചെയ്യാൻ കഴിഞ്ഞതിലും അധികം ശ്രേഷ്ഠമായ കാര്യങ്ങൾ അവർ പ്രവർത്തിക്കും. കാരണം പരിശുദ്ധാത്മാവു വന്ന് അവരിൽ ആവാസം ചെയ്യുന്നതുകൊണ്ടുതന്നെ.

യേശു ചെയ്ത പ്രവൃത്തിയെക്കാൾ വലിയവ ചെയ്യുമെന്നു പറഞ്ഞാൽ എങ്ങനെയാണ് മനസ്സിലാക്കേണ്ടത്? മരിച്ച് 4 ദിവസം കഴിഞ്ഞ ലാസറിനെ ഉയിർപ്പിച്ച പ്രവൃത്തിയെക്കാൾ വലുതായ പ്രവൃത്തി എന്നല്ല, പരിശുദ്ധാത്മ വ്യാപാരത്താൽ സുവിശേഷം സ്വീകരിച്ച് മാനസാന്തരപ്പെടുന്ന ഒരു വ്യക്തിയിൽ കൈവരുത്തുന്ന അത്ഭുതകരമായ പരിവർത്തനത്തെ സൂചിപ്പിക്കുന്നതായി കരുതാം. യേശുവിന്റെ പ്രവൃത്തി പലസ്തീൻ നാട്ടിൽ ഒതുങ്ങി നിന്നിരുന്നെങ്കിൽ പരിശുദ്ധാത്മാവ് വന്ന ശേഷം ലോകവ്യാപകമായി അതു എത്തിച്ചേരുന്നതാണ്. പരിശുദ്ധാത്മാവു ലഭിച്ച ശിഷ്യന്മാർക്ക് പാപങ്ങളുടെ മോചനം നൽകി അനേകരെ ദൈവത്തിലേക്ക് ആനയിക്കുവാനുള്ള പ്രാപ്തിയും ലഭിക്കും.

**പരിശുദ്ധാത്മാവിന്റെ ലോകത്തോടുള്ള ദൌത്യം**: യേശുവിന്റെ ശിഷ്യന്മാർക്കും വിശ്വാസികൾക്കും പരിശുദ്ധാത്മദാനം സഹായി എന്ന നിലയിലാണ്; വ്യാഖ്യാതാവ് എന്ന സ്ഥാനത്താണ്. എന്നാൽ ലോകത്തോടുള്ള പരിശുദ്ധാത്മാവിന്റെ ദൗത്യം അതിനെ കുറ്റം വിധിക്കുമെന്നുള്ളതാണ്. “അവൻ വന്നു പാപത്തെക്കുറിച്ചും, ഞാൻ പിതാവിന്റെ അടുക്കൽ പോകയും നിങ്ങൾ എന്നെ കാണാതിരിക്കയും ചെയ്യുന്നതു കൊണ്ട് നീതിയെക്കുറിച്ചും, ഈ ലോകത്തിന്റെ പ്രഭു വിധിക്കപ്പെട്ടിരിക്ക കൊണ്ട് ന്യായവിധിയെക്കുറിച്ചും തന്നെ” (18:8 9).

യേശുവിലുള്ള സത്യത്തെ ശിഷ്യന്മാരുടെ ശുശ്രൂഷയിൽ ക്കൂടി പരിശുദ്ധാത്മാവു ലോകത്തിനു വെളിപ്പെടുത്തുമ്പോൾ നടക്കുന്ന അനുഭവത്തെക്കുറിച്ചാണ് മുകളിൽ വിവരിച്ചത്. ശിഷ്യന്മാരുടെ വാക്കുകൾ മാനുഷികം തന്നെ. എന്നാൽ അവ പരിശുദ്ധാത്മ പ്രേരിതമാകയാൽ കുറ്റം വിധിക്കുവാൻ തക്ക ശക്തി അവക്കുണ്ടായിരിക്കും. പാപത്തെ കുറിച്ച് കുറ്റം വിധിക്കും; കാരണം യഹൂദന്മാരുടെ അവിശ്വാസം നിമിത്തം യേശുവിനെ കുരിശിൽ തറച്ചതാണ് ഏറ്റവും വലിയ പാപം. ലോകം മാനുഷികമായ പ്രവൃത്തികളിൽ ഊന്നൽ കൊടുക്കുന്നു. എന്നാൽ ലോകത്തിന്റെ ഏറ്റവും വലിയ പാപമെന്തെന്ന് പരിശുദ്ധാത്മാവ് ബോധ്യപ്പെടുത്തും. ദൈവം നീതിമാനായിരിക്കുന്നതു പോലെ യേശുവും നീതിമാനെന്ന് ലോകത്തെ മനസ്സിലാക്കും. ദൈവദൂഷകനായും, രാഷ്ട്രീയ വിപ്ലവകാരിയായും മറ്റും കുറ്റം ചുമത്തി യേശുവിനെ പീലാത്തോസും യഹൂദരും കുരിശിൽ തറച്ചു കൊന്നു. എങ്കിൽ അവിടുത്തെ പുനരുത്ഥാനം അവരുടെ വിധി തെറ്റാണെന്നും, നി ദൈവത്തിന്റെ പരിശുദ്ധനാണെന്നും വ്യക്തമാക്കി (യോഹ. 6: 69).

പിതാവിന്റെ സന്നിധിയിലേക്കു കരേറിപ്പോയത്, യേശുവിന്റെ ജീവിതത്തിലും മരണത്തിലും വെളിപ്പെട്ട സത്യത്തിന്റെ സ്ഥിരീകരണമായിരുന്നു. യേശുവിന്റെ കുരിശിന്റെയും ഉയിർപ്പിന്റെയും അർത്ഥം വെളിപ്പെടുത്തുന്നതിൽ കൂടി ദൈവം പാപത്തെ ലാഘവത്തോടെ നേരിടുകയല്ല, വളരെ ഗൌരവമായിത്തന്നെ എടുക്കുകയും ചെയ്യുന്നു എന്നു മനസ്സിലാക്കാനിടയാകും. ആത്യന്തികമായി തിന്മയല്ല, നന്മയാണ് വിജയിക്കുന്നതെന്ന് തെളിയും. യേശുവിന്റെ ഉയിർപ്പു മൂലം യഥാർത്ഥത്തിൽ ഈ ലോകത്തിന്റെ പ്രഭുവായ സാത്താന്റെ പരാജയം സംഭവിക്കുകയായിരുന്നു. അങ്ങനെ സാത്താൻ മാത്രമല്ല, ദൈവത്തിനെതിരായി നിൽക്കുന്ന വ്യവസ്ഥിതി മുഴുവനും കുറ്റം വിധിക്കപ്പെടുകതന്നെ ചെയ്യും.

**ഉപസംഹാരം:** സമവീക്ഷണ സുവിശേഷങ്ങളിലെ പരിമിതമായ പരാമർശങ്ങളെ വിപുലീകരിച്ചുകൊണ്ടാണ് യോഹന്നാൻ പരിശുദ്ധാത്മാവിനെപ്പറ്റി പ്രതിപാദിക്കുന്നത്. ഉത്ഥിതനായ ക്രിസ്തുവിനോടുള്ള ഐക്യത്തിലും പരിശുദ്ധാത്മാവിന്റെ അധിവാസത്തിലും ജീവിച്ച യോഹന്നാന് യേശുവിന്റെ വാക്കുകൾക്ക് കാതലായ അർത്ഥവും ആഴമായ പ്രസക്തിയും ഗ്രഹിക്കുവാൻ കഴിഞ്ഞു. അതാണ് അദ്ദേഹത്തിന്റെ സുവിശേഷത്തിൽ പ്രതിഫലിച്ചിട്ടുള്ളത്.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



# 4

# പരിശുദ്ധാത്മാവിന്റെ സുവിശേഷത്തിൽ

പുതിയ നിയമത്തിലെ ആദ്യത്തെ നാലു പുസ്തകങ്ങൾ "നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ സുവിശേഷം" എന്നു വിശേഷിപ്പിക്കപ്പെടുന്നു. അങ്ങനെയെങ്കിൽ അടുത്ത പുസ്തകമായ "അപ്പോസ്തല പ്രവൃത്തികളെ" പരിശുദ്ധാത്മാവിന്റെ സുവിശേഷം എന്നു വിശേഷിപ്പിക്കാം. കാരണം ഇതിലെ പ്രധാനമായ കഥാപാത്രം പരിശുദ്ധാത്മാവാണ്. ആത്മാവ് എതെല്ലാം വിധത്തിൽ സഭയിൽ വ്യാപരിച്ച് പ്രവർത്തിക്കുന്നു എന്നു ലൂക്കോസ് വ്യക്തമാക്കുന്നു.

"ഞാൻ പിതാവിനോട് ചോദിക്കും; അവൻ സത്യത്തിന്റെ ആത്മാവെന്ന മറ്റൊരു കാര്യസ്ഥനെ എന്നേക്കും നിങ്ങളോടു കൂടെ ഇരിക്കേണ്ടതിനു നിങ്ങൾക്കു തരും" (യോഹ 14; 16) യേശു സ്വർഗ്ഗാരോഹണവും ചെയ്യുന്നതിനു മുമ്പ് ശിഷ്യന്മാരോട് അരുൾ ചെയ്തു; "എന്റെ പിതാവു വാഗ്ദാനം ചെയ്തവനെ ഞാൻ നിങ്ങളുടെ മേൽ അയയ്ക്കും നിങ്ങളോ ഉയരത്തിൽ നിന്നു ശക്തി (പരിശുദ്ധാത്മാവിനെ) ധരിക്കുവോളം നഗരത്തിൽ പാർക്കുവിൻ" (ലൂക്കോ 24; 49)

അവർ ഒലിവു മലയിൽ നിന്നു യരുശലേമിലേക്കു മടങ്ങി മർക്കോസിന്റെ മാളികയിൽ പരിശുദ്ധാത്മ ദാനത്തിനായി കാത്തിരിക്കുന്ന ചിത്രത്തോടെയാണ് ലൂക്കോസ് അപ്പോസ്തല പ്രവൃത്തികൾ ആരംഭിക്കുന്നത്. എത്ര ദിവസം വരെ എന്നു പരിമിതപ്പെടുത്തി കൊണ്ടല്ല, പരിശുദ്ധാത്മാവിനെ ലഭിക്കുന്നതു വരെ എന്ന ലക്ഷ്യമായിരുന്നു

അവരുടെ മുമ്പിൽ, പത്തു ദിവസം കഴിഞ്ഞപ്പോൾ വലിയ പെരുന്നാളായ പെന്തിക്കോസ്തി വന്നു. അന്ന് ദൈവത്തിന്റെ വാഗ്ദാനം നിവർത്തിക്കുവാൻ ഏറ്റവും അനുയോജ്യമായ ദിവസമെന്ന് അവിടുന്ന് കരുതി പരിശുദ്ധാത്മാവിനെ സഭയിലേക്ക് അയക്കുകയായിരുന്നു.

**പെന്തിക്കോസ്തിയുടെ പ്രാധാന്യം (അപ്പോ പ്ര 2; 1 -42)**

'പെന്തിക്കോസ്തി' എന്ന ഗ്രീക്കു വാക്കിന്റെ അർത്ഥം അമ്പതാം എന്നാണ്. പെസഹാ മുതൽ 7 ആഴ്ചകൾ എണ്ണി (49 ദിവസം) അതിനുശേഷമുള്ള ദിവസമാണ് പെന്തിക്കോസ്തി. യഹൂദസഭയ്ക്ക് അതു വളരെ പ്രധാനപ്പെട്ട ദിവസമാണ്. എന്നാൽ ക്രിസ്തീയ സഭയ്ക്ക് അമ്പതാംദിവസത്തിന്റെ കണക്ക് മറ്റൊരടിസ്ഥാനത്തിലാണ്. കർത്താവിന്റെ ഉയിർപ്പിനുശേഷം നാൽപതു ദിവസം വ്യത്യസ്ഥ സ്ഥലങ്ങളിൽ പ്രത്യക്ഷനായി തന്റെ ഉയിർപ്പ് അവർക്കു ഉറപ്പു വരുത്തിയശേഷം സ്വർഗ്ഗാരോഹണം ചെയ്തു. അന്നു മുതൽ പത്തു ദിവസം കാത്തിരിക്കുമ്പോഴാണ് പെന്തിക്കോസ്തിയിൽ പരിശുദ്ധാത്മദാനം ലഭിച്ചത്, അങ്ങനെയാണ് അമ്പതാം പെരുന്നാൾ ആഘോഷിക്കുന്നത്. യിസ്രായേല്യർ പെന്തിക്കോസ്തി ആചരിക്കുമ്പോൾ അനുസ്മരിക്കുന്നത് അവരുടെ ചരിത്രത്തിലെ സുപ്രധാനമായ ഒരു സംഭവമാണ്. സീനായ് മലയിൽ മോശയ്ക്ക് ദൈവം പ്രത്യക്ഷനായി കൽപനകൾ നൽകിയ സംഭവം, അതു മുഖാന്തിരമാണല്ലോ നിയമവും ചട്ടവുമുള്ള ഒരു ജനതയായി (Nation) അവർ രൂപപ്പെടുന്നത്. ക്രിസ്തീയ പെന്തിക്കോസ്തിയിലാണ് വാഗ്ദാനം ചെയ്യപ്പെട്ട മഹത്തായ പരിശുദ്ധാത്മദാനം ഉണ്ടായത്. സഭയുടെ രൂപീകരണത്തിലും ആത്മീയ ചൈതന്യത്തിലും അതു വലിയ പങ്കുവഹിച്ചു. ലൂക്കോസ് നൽകുന്ന വിവരണത്തിൽ നിന്ന് പഴയനിയമ കാലത്ത് ബാബേലിൽ (ഉൽപ 11 ; 1 -9) വച്ചുണ്ടായ ഭാഷയുടെ കലക്കത്തിന്റെ ഒരു പരിഹാരം എന്ന വിധത്തിലാണ് പെന്തിക്കോസ്തിയിൽ ശ്രോതാക്കളുടെ ..... ഭാഷകളിൽ സന്ദേശം ഗ്രഹിക്കാൻ ഇടയായത്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നു വന്നെത്തിയവർക്കു അവരവരുടെ ഭാഷകളിൽ മനസ്സിലാകത്തക്കവണ്ണം പരിശുദ്ധാത്മാവ് അപ്പോസ്തലന്മാരിൽ കൂടി അത്ഭുതകരമായി പ്രവർത്തിച്ചു. പരിശുദ്ധാത്മാവിന്റെ ആഗമനത്തെക്കുറിച്ചും ദാനത്തേക്കുറിച്ചും യോവേൽ പ്രവാചകൻ മുൻകൂട്ടി പ്രസ്താവിച്ചിരുന്നു (യോവേൽ 2; 28 - 32)

**2) പരിശുദ്ധാത്മാവ് വിശ്വാസികളുടെ ജീവിതത്തിൽ;**

പരിശുദ്ധാത്മദാനം ലഭിച്ച വിശ്വാസികളുടെ ജീവിതത്തിൽ പുതു ചൈതന്യവം ആത്മീയ നവീനതയും ദൃശ്യമായിരുന്നു. ഒന്നാമത് അവർ പുതുശക്തിയുടെ ഉടമകളായി. പീഡകളേയും വെല്ലുവിളിക ളേയും സധൈര്യം നേരിടാനുള്ള ശക്തി ആർജ്ജിച്ചവരായി. സഭാസ മൂഹത്തിന്റെ പൊതുവായ ജീവിതത്തിലും സാക്ഷ്യത്തിലും ആത്മ ചൈതന്യം മുറ്റി നിന്നു. ഐക്യവും സാഹോദര്യവും സ്നേഹവും വസ്തുവകകൾ പങ്കുവയ്ക്കുന്നതിൽ പ്രകടമായി (അ. പ്ര 2 42 –47) സന്തോഷവും ആത്മീയാനുഭവവും അവരുടെ മുഖമുദ്രയായിരുന്നു. (13 52) സമൂഹത്തോടു വഞ്ചന കാണിച്ചാൽ അതു പരിശുദ്ധാത്മാവി നെതിരായ പാപമായി വെളിപ്പെട്ടു. (5 3– 9) സഭയുടെ പ്രേഷിത പ്രവർ ത്തനങ്ങൾക്കു പ്രേരണയും പ്രചോദനവും. പരിശുദ്ധാത്മ പ്രവർത്തന ത്താലായിരുന്നു. അങ്ങനെ സഭയുടെ വളർച്ചയിലും മുന്നേറ്റത്തിലും പരിശുദ്ധാത്മാവ് പ്രവർത്തിച്ചു (9;31, 4;36) പത്രോസിനും യോഹ ന്നാനും പ്രസംഗിക്കാനുള്ള ജ്ഞാനവും പ്രചോദനവും ആവേശ വും പരിശുദ്ധാത്മാവിനാൽ ആയിരുന്നു. പീഡനത്തിന്റേയും എതിർപ്പി ന്റെയും മുമ്പിൽ തളർന്നു പോകാതെ ധൈര്യപൂർവ്വം ക്രിസ്തുവിനെ സാക്ഷിക്കുവാൻ അവരെ പ്രാപ്തരാക്കി. പത്രോസിന്റെ ഒരു പ്രസം ഗത്തിൽ മൂവായിരം പേർ മാനസാന്തരപ്പെട്ടു ക്രിസ്തുവിനെ രക്ഷക നായി അംഗീകരിച്ചു.

വചനശുശ്രൂഷയിൽ ദൃശ്യമാകുന്ന ഒരു വലിയ സത്യം പ്രസം ഗകരുടെ ബൗദ്ധിക മികവോ ലോകപ്രകാരമുള്ള ജ്ഞാനമോ ഭാഷാ നൈപുണ്യമൊ ഒന്നുമല്ല. പരിശുദ്ധാത്മ പ്രചോദനത്തിലും നിറവിലു മുള്ള ദൗത്യം എന്ന വിധത്തിലുമാണ്. സഭയുടെ വളർച്ചയിലും വികസന ത്തിലും വചനശുശ്രൂഷയ്ക്ക് ഒരു വലിയ പങ്കുണ്ടായിരുന്നു എന്ന വസ്തുത ഇന്നത്തെ നമ്മുടെ ശ്രദ്ധയിൽ പെടേണ്ട ഒരു കാര്യമാണ്. കർത്തൃദിവസത്തിൽ അപ്പം നുറുക്കുവാൻ (കുർബ്ബാന അനുഷ്ഠിക്കു വാൻ) കൂടി വന്നപ്പോൾ ആദ്യം പൗലോസ് ശ്ലീഹായുടെ ദീർഘമായ വചനശുശ്രൂഷയാണ് നടത്തുന്നത് (20; 7മു)

**3) സഭാപ്രവർത്തകരുടെ നീക്കത്തേയും തീരുമാനങ്ങളേയും പരിശുദ്ധാത്മാവ് നയിച്ചു, നിയന്ത്രിച്ചു**

ആത്മാവിന്റെ പ്രവർത്തനം പ്രസംഗങ്ങളിൽ മാത്രമല്ല, അപ്പോസ്തലന്മാരുടെ നീക്കങ്ങളിലും പരിപാടികളിലും മാർഗ്ഗനിർ ദ്ദേശം നൽകി; ആത്മാവ് ഫീലിപ്പോസിനോട്, നീ അടുത്തു ചെന്ന്

തേരിനോട് (എത്തോപ്യൻ ഷണ്ഡനോട്) ചേർന്ന് നടക്കുക എന്നു പറഞ്ഞു.(8.29) അവർ വെള്ളത്തിൽ നിന്നു കയറിയപ്പോൾ കർത്താവിന്റെ ആത്മാവ് ഫീലിപ്പോസിനെ എടുത്തുകൊണ്ടു പോയി (8.39). "അവർ ആസ്യയിൽ വചനം പ്രസിംഗിക്കരുതെന്ന് ആത്മാവ് വിലക്കുകയാൽ ഫ്രുഗ്യ, ഗലാത്യദേശങ്ങളിൽ കൂടി സഞ്ചരിച്ചു" (16.6). സഭാനേതൃത്വത്തിന് തീരുമാനങ്ങൾ എടുക്കുന്നതിനും ആത്മാവ് തുണനിന്നു. ആത്മനിയോഗത്തിനായി പ്രാർത്ഥിക്കയും അതു പ്രാപിക്കയും ചെയ്തു.

സഭയിൽ ഉയർന്നു വന്ന ഒരു വലിയ പ്രശ്നമായിരുന്നു വിജാതീയരെ സഭയിൽ ചേർക്കുന്നത്. അതു കൊർന്നൊല്യോസിന്റെ ഭവനത്തിൽ വച്ച് പരിശുദ്ധാത്മദാനം വിജാതീയർക്കു നൽകുന്നതിൽ കൂടി പരിഹരിച്ചു. എന്നാൽ വിജാതീയർക്ക് പരിഛേദന നൽകിയ ശേഷമേ സഭയിലേക്ക് എടുക്കാവൂ എന്നും, യഹൂദമതത്തിലേ പലനിയമങ്ങളും (ശാബതു തുടങ്ങിയവ) അവർക്ക് ബാധകമാണെന്നും ഒരു വിഭാഗം വാദിച്ചു. അതാവശ്യമില്ല ക്രിസ്തു നമ്മെ യഹൂദമതത്തിന്റെ കർമ്മാനുഷ്ഠാനങ്ങളിൽ നിന്ന് വിമോചിപ്പിച്ച് ക്രിസ്തുവിൽ പുതിയ സൃഷ്ടികളാക്കിത്തീർത്തിരിക്കുന്നുവെന്ന് മറ്റൊരു വിഭാഗം വാദിച്ചു. പ്രശ്നം ചർച്ച ചെയതു തീരുമാനിക്കാൻ യെരുശലേമിൽ അപ്പോസ്തോലന്മാരും സഭാമുഖ്യരും ഒരുമിച്ചുകൂടി. അവസാനം ഏകയോഗമായി തീരുമാനമെടുത്തു. ആ തീരുമാനം അപ്പോസ്തോലന്മാരും പരിശുദ്ധാത്മാവും ഒരുമിച്ച് എടുത്ത തീരുമാനമായി ലൂക്കോസ് വ്യക്തമാക്കുന്നു. "അധികഭാരം ഒന്നും നിങ്ങളുടെ മേൽ ചുമത്തരുത് എന്ന് പരിശുദ്ധാത്മാവിനും ഞങ്ങൾക്കും തോന്നിയിരിക്കുന്നു (15.28)

മാനുഷീകബുദ്ധിയും, യുക്തിയും മാത്രമല്ല സഭാകാര്യങ്ങളുടെ തീരുമാനങ്ങളിലും നിഗമനങ്ങളിലും പരിശുദ്ധാത്മാവിന്റെ നടത്തിപ്പിനും നിയോഗത്തിനും പ്രത്യേകം കാത്തിരുന്ന് കാതോർക്കുകയും വേണ്ടതാണ്. പരിശുദ്ധാത്മാവിനെ (പാറക്കലീത്ത) എന്ന് കർത്താവ് വിഷേഷിപ്പിച്ചിട്ടുണ്ട്. 'Advocate'- എന്നു ഇംഗ്ലീഷിൽ ആ വാക്കു പരിഭാഷപ്പെടുത്തിയിട്ടുണ്ട്. ആ ആർത്ഥത്തിൽ ഇന്നു നമ്മൾ സുപ്രീംകോടതിയിലെ 'Advocate'-നെയാണ് ശരണപ്പെടുന്നത് എന്ന വ്യത്യാസം മാത്രം.

### 4) സഭാപ്രവർത്തകർ എങ്ങനെ ഉള്ളവരായിരിക്കണം?

ഇക്കാര്യത്തിൽ അപ്പോസ്തോല പ്രവൃത്തികൾ നൽകുന്ന ചിത്രം എന്താണ്? മേശയിൽ ശുശ്രൂഷചെയ്യുവാനുള്ള ശെമ്മാശന്മാരെ

തിരഞ്ഞടുത്തപ്പോൾ (അവർ സഭയുടെ ശുശ്രൂഷകരാണ്) അവർക്കുള്ള യോഗ്യത വെളിപ്പെടുത്തിയിരിക്കുന്നു. "ആത്മാവും ജ്ഞാനവും നിറഞ്ഞ, നല്ല സാക്ഷ്യമുള്ള ഏഴു പുരുഷന്മാരെ നിങ്ങളിൽ തന്നെ തിരഞ്ഞെടുത്തു കൊൾവിൻ" (6;3) ഇവർ കേവലം അപ്പം വിഭജിച്ചു കൊടുക്കുന്നവർ മാത്രമല്ലായിരുന്നു. ദൈവവചനം പ്രാഗത്ഭ്യത്തോടെ പ്രഘോഷിക്കുന്നവരും, ക്രിസ്തുവിന്റെ വിശ്വസ്ത സാക്ഷ്യം വഹിക്കുന്നവരുമായി പ്രവർത്തിച്ചു. അതാണ് സ്തേപ്പാനോസിന്റേയും ഫീലിപ്പോസിന്റേയും ശുശ്രൂഷകൾ നമുക്കു വെളിപ്പെടുത്തി തരുന്നത്.

മാത്രമല്ല, അപ്പോസ്തലന്മാരെ അവരുടെ ദൗത്യനിർവ്വഹണത്തിന് വേർതിരിച്ച് നിയോഗിക്കുന്ന കാര്യത്തിലും പരിശുദ്ധാത്മാവ് നേതൃത്വം നൽകി. "ഞാൻ ബർന്നബാസിനേയും ശൗലിനേയും വിളിച്ചിരിക്കുന്ന വേലയ്ക്കായിട്ട് അവരെ എനിക്ക് വേർതിരിപ്പിൻ" എന്ന് പരിശുദ്ധാത്മാവ് പറഞ്ഞു. (13.2) സഭകളെ മേയിച്ചു നടത്തുവാൻ ഇടവകകൾ തോറും കശീശമാരെ നിയമിച്ചാക്കി എന്നു ലൂക്കോസ് സാക്ഷ്യപ്പെടുത്തുന്നു. "അവർ (അപ്പോസ്തോലന്മാർ) സഭതോറും അവർക്ക് മൂപ്പന്മാരെ (കശീശമാരെ) നിയമിക്കുകയും, ഉപവസിച്ചും പ്രാർത്ഥിച്ചും കൊണ്ട് തങ്ങൾ വിശ്വിസിച്ച കർത്താവിങ്കൽ അവരെ ഭരമേൽപ്പിക്കയും ചെയ്തു" (14.23) അങ്ങനെ അവരോധിച്ച് നിയമിച്ചവരെ പറ്റി പൗലോസ് പറയുന്നതു ശ്രദ്ധിക്കുക. എഫേസൂസിലെ കശീശന്മാരെ സംബോധന ചെയ്തുകൊണ്ട് പ്രസംഗിക്കുമ്പോൾ, "നിങ്ങളെത്തന്നെയും താൻ സ്വന്തരക്തത്താൽ സമ്പാദിച്ചിരിക്കുന്ന ദൈവത്തിന്റെ സഭയെ മേയിപ്പാൻ പരിശുദ്ധാത്മാവ് നിങ്ങളെ അദ്ധ്യക്ഷരാക്കി (എപ്പിസ്ക്കോപ്പ - ഗ്രീക്ക) വച്ച ആട്ടിൻക്കൂട്ടം മുഴുവനേയും സൂക്ഷിച്ചു കൊൾവീൻ (20.28) ഒരു കാര്യം വ്യക്തമാണ്. കശീശന്മാരേയും, എപ്പിസ്ക്കോപ്പന്മാരേയും തൽസ്ഥാനത്തേക്ക് അവരോധിക്കുന്നത് പരിശുദ്ധാത്മാവാണ്. മെത്രാപ്പോലീത്തമാർ മാധ്യമങ്ങളാകുന്നുവെന്നു മാത്രം. കേവലം ഒരു ചടങ്ങായും ബാഹ്യമായ ആഘോഷമായും നടത്തപ്പെടുവാനുള്ളതല്ല. പട്ടം നൽകുന്നവരും ഏൽക്കുന്നവരും ആത്മീകമായ നല്ല ഒരുക്കത്തോടും ആത്മീയ നിറവിലുമാണ് നിർവഹിക്കപ്പെടേണ്ടത്.

യെരുശലേമിലും പ്രാന്തത്തിലുമുള്ള പ്രവർത്തനത്തിന് പത്രോസിനേയും മറ്റും പ്രാപ്തരാക്കിയ പരിശുദ്ധാത്മാവ് പിന്നീട് വിജാതീയമിഷ്യൻ ശക്തിപ്പെടുത്താനും വിജയകരമായി മുന്നേറുവാനും പൗലോസിനെ സംപ്രാപ്തനാക്കിയതു ലൂക്കോസ് വിവരി

ക്കുന്നു. ഏലീമാസ് എന്ന വിദ്വാനെ പൗലോസ് എതിരിട്ട് അവനെ അ്ന്ധനാക്കി മാറ്റിയത് പരിശുദ്ധാത്മ ശക്തിയാലാണ്.(13.9) യരുശലേമിലേക്കുള്ള പൗലോസിന്റെ അന്തിമയാത്രയിലും പരിശുദ്ധാത്മ നടത്തിപ്പും പ്രേരണയും ഉണ്ടായിരുന്നു.(19.21) യേരുശലേമിൽ തനിക്ക് പീഡനവും ഉപദ്രവവും നേരിടേണ്ടി വരുമെന്നും ആത്മാവു വെളിപ്പെടുത്തിയിരുന്നു (21. 4,11)

### 5) അപ്പോസ്തോലിക കൈവപ്പ് ആത്മദാനത്തിനാവശ്യം

ശമര്യപ്രദേശത്ത് ഫീലിപ്പോസ് ശെമ്മാശൻ എത്തി സുവിശേഷം പ്രസംഗിച്ചു. മാത്രമല്ല പല അത്ഭുതങ്ങളും പ്രവർത്തിപ്പാൻ കഴിഞ്ഞു. രോഗികളെ സൗഖ്യമാക്കുകയും, ഭൂതങ്ങളെ പുറത്താക്കുകയും ചെയ്തു. (8.7) സുവിശേഷത്തിൽ അനേകരും വിശ്വസിച്ചു. ഫീലിപ്പോസിൽ നിന്നു സ്നാനം ഏറ്റു. എന്നാൽ അവർക്കു പരിശുദ്ധാത്മ ദാനം ലഭിച്ചിരുന്നില്ല. ഫീലിപ്പോസ് ഒരു ശെമ്മാശൻ മാത്രമായിരുന്നല്ലോ. അതുകൊണ്ട് പിന്നാലേ പത്രോസും, യോഹന്നാനും ശമര്യയിലെത്തി. സ്നാനം ഏറ്റ ശമര്യർക്കു പരിശുദ്ധാത്മാവിനെ ലഭിക്കേണ്ടതിന് അപ്പോസ്തോലന്മാർ അവരുടെ മേൽ കൈവച്ചപ്പോൾ അവർക്കു പരിശുദ്ധാത്മാവു ലഭിച്ചു.(8 14-17) ഇതിനു സമാനമായ ഒരു സംഭവമാണ് പൗലോസ് എഫേസൂസിൽ എത്തിയപ്പോൾ ഉണ്ടായത്. അവിടെ പന്ത്രണ്ട് പേരെ സ്നാനം ഏറ്റവരായി കണ്ടു. പരിശുദ്ധാത്മാവിനെ പ്രാപിച്ചിട്ടുണ്ടോ എന്നു ചോദിച്ചപ്പോൾ, അവർ ക്രിസ്തീയ സ്നാനമല്ല യോഹന്നാന്റെ സ്നാനമാണ് (മാനസാന്തരത്തിന്റെ സ്നാനം) സ്വീകരിച്ചിട്ടുള്ളതെന്ന് മനസിലായി. അപ്പോൾ അവരെ സ്നാനപ്പെടുത്തുകയും അവരുടെ മേൽ കൈവച്ച് പരിശുദ്ധാത്മാവിനെ നൽകുകയും ചെയ്തു. അപ്പോസ്തോലിക കൈവയ്പ്പ് പരിശുദ്ധാത്മ ദാനത്തിനായി നടത്തിയിരുന്നു എന്ന് വെളിപ്പെടുന്നു. പിന്നീട് അപ്പോസ്തോലിക പിൻതുടർച്ചയുള്ള മേൽപട്ടക്കാർ വാഴ്ത്തി കൂദാശ ചെയ്യുന്ന മൂറോൻ തൈലം മാമോദീസായോട് ചേർത്ത് ഉപയോഗിക്കുകയുണ്ടായി.

ക്രിസ്തീയ സഭയെ ഇതര സമൂഹങ്ങളിൽ നിന്നും വേർത്തിരിച്ചു നിർത്തുന്ന ഘടകം ക്രിസ്തുവിലുള്ള വിശ്വാസം മാത്രമല്ല, പരിശുദ്ധാത്മവ്യാപാരം നടക്കുന്ന ജനതയാണ്. വ്യക്തി ജീവിതത്തിലും സാമൂഹിക ഘടനയിലും എല്ലാം ആത്മചൈതന്യം മുറ്റിനിന്ന സമൂഹമാണ്. അപ്പോസ്തലപ്രവർത്തികളിൽ പ്രത്യക്ഷപ്പെടുന്ന സഭ.സ്നേഹത്തിന്റെ

കൂട്ടായ്മയും, വർഗ്ഗവർണങ്ങൾക്കതീതമായ ഐക്യവും, ഒരുമയും അനുഭവപ്പെട്ടതും ആത്മവ്യാപാരത്താലാണ്.

നേതാക്കളുടെ പ്രസംഗങ്ങൾ ആത്മപ്രചോദനത്താൽ നടന്നു; പല അത്ഭുതങ്ങളും ചെയ്യുവാനും അപ്പോസ്തോലന്മാർക്കു കഴിഞ്ഞു. അവരുടെ നടപടികളും പരിപാടികളും ആത്മാവ് നയിക്കുന്നതിൻ പ്രകാരമായിരുന്നു. സഭാവിശ്വാസ സംബന്ധമായ കാര്യങ്ങൾ ചർച്ച ചെയ്യുന്നതിനും, തീരുമാനങ്ങൾ എടുക്കുന്നതിനും, പരിശുദ്ധാത്മാവ് സഹായിച്ചു. സഭയുടെ ചുമതലകൾ വഹിക്കുന്ന കശീശന്മാരേയും, എപ്പിസ്ക്കോപ്പമാരേയും തൽസ്ഥാനത്തേക്ക് അവരോധിച്ചത് പരിശുദ്ധാത്മാവാണ്. അവരുടെ ദൗത്യനിർവ്വഹണത്തിനുള്ള ശക്തിയും, പ്രചോദനവും നൽകിയതും പരിശുദ്ധാത്മാവു തന്നെ. ആത്മനിയന്ത്രിതവും ആത്മചൈതന്യവും എല്ലാ മേഖലകളിലും മുറ്റി നിന്നതായ അപ്പോസ്തലിക സഭ ഇന്നുള്ള നമുക്ക് പ്രചോദനവും പ്രേരണയും നൽകേണ്ടതാണ്.

ഫാ. റ്റി. ജെ. ജോഷ്വ

◆ ◆ ◆ ◆ ◆ ◆



# 5

# ക്രിസ്തീയ ജീവിതത്തിന്റെ സവിശേഷത

ക്രിസ്തീയ ജീവിതം എങ്ങനെ നിർവചിക്കാം? അതിന്റെ സവിശേഷതയെന്താണ്? ഈ ചോദ്യങ്ങൾക്കുത്തരം കണ്ടെത്തുക എന്നുള്ളത് സർവ്വപ്രധാനമാണ്; പ്രത്യേകിച്ച് വൈവിധ്യമാർന്ന മതവിശ്വാസങ്ങൾ പ്രാബല്യത്തിലുള്ള നമ്മുടെ സമൂഹത്തിൽ എല്ലാ മേഖലകളിലും ഭൗതീകത്വത്തിന്റെ അതിപ്രസരം ഇന്നു പ്രകടമാണ്. ഈ പശ്ചാത്തലത്തിൽ ക്രിസ്തീയ ജീവിതത്തിന്റെ ഔന്നത്യം അറിഞ്ഞിരിക്കണം. ജീവിതത്തിന്റെ വെല്ലുവിളികൾ ശക്തമായി അഭിമുഖീകരിക്കേണ്ടവരാണ് യുവജനങ്ങൾ.

ക്രിസ്തീയ ജീവിതം എന്നുള്ളത് ക്രിസ്തുവിനോടുള്ള ഐക്യത്തിൽ പരിശുദ്ധാത്മശക്തിയാൽ ,സഭയോടുള്ള കൂട്ടായ്മയിൽ നയിക്കുന്ന ഒന്നാണ്. ഇത് സാധ്യമാകുന്നത് വിശ്വാസത്തിന്റെ അടിസ്ഥാനത്തിലും കൗദാശികമായ അനുഭവത്തിലുമാകുന്നു. ക്രിസ്തു യേശുവിലുള്ള വിശ്വാസമാണ് സർവ്വപ്രധാനം. ക്രിസ്തുവിനെ പല വിധത്തിൽ വീക്ഷിക്കുന്നവരും അംഗീകരിക്കുന്നവരുമുണ്ടാകും. ചിലർക്ക് യേശു ഉത്തമനായ ഒരു ധർമ്മോപദേഷ്ടാവ്, മറ്റു ചിലർക്ക് ഒരു മത പ്രചാരകനും, സാമൂഹ്യ വിപ്ലവകാരിയും, വേറേ ചിലർക്ക് ശ്രേഷ്ഠനായ ആദർശധീരൻ, എന്നാൽ ക്രസ്തുവിനെ രക്ഷകനായി വിശ്വസിക്കുകയും അംഗീകരിക്കുകയും ആ വിധത്തിൽ തന്നിൽ ആശ്രയിക്കുകയും ചെയ്യുന്നതാണ് വിശ്വാസത്തിന്റെ ഉദാത്തമായ ഭാവം. അപ്രകാരം വിശ്വസിക്കുന്നവർക്ക് ലഭിക്കുന്ന അപരിമേയദാനമാണ് പരിശുദ്ധാത്മാവ്. ക്രിസ്തീയ ജീവിതത്തിന്റെ തുടക്കം തന്നെ ആത്മാവിന്റെ പ്രവർത്തനത്താലാണ് ഇക്കാര്യം പൗലോസ് വെളിപ്പെടുത്തുന്നു.

“പരിശുദ്ധാത്മാവിൽ അല്ലാതെ യേശു കർത്താവ് എന്ന് പറയുവാൻ കഴിയുകയില്ല എന്ന് ഞാൻ നിങ്ങളെ ഗ്രഹിപ്പിക്കുന്നു.”(1 കൊരി 12. 3)

ഇപ്രകാരം ക്രിസ്തുവിനെ അംഗീകരിച്ച് തന്നോട് ഐക്യപ്പെടുന്നവർക്ക് അവിടുന്ന നൽകുന്ന വരദാനമാണ് പരിശുദ്ധാത്മാവ്. അതുകൊണ്ട് ക്രിസ്തുവിലുള്ള ജീവിതത്തെ പരിശുദ്ധാത്മാവിലുള്ള ജീവിതമായി നിർവചിക്കാം. ക്രസ്തുവിൽ വ്യാപരിച്ച അതേ ആത്മാവിനെ നമുക്ക് നൽകുകയും, ആ ആത്മാവ് നമ്മിൽ വസിച്ച് ആത്മീയ പാതയിൽ നമ്മെ നടത്തുകയും ചെയ്യുന്നു. ആധാരവാക്യമായി എടുത്തിട്ടുള്ളത് റോമ 8.9 അവിടെ നാം വായിക്കുന്നു “നിങ്ങളോ ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നു വരികിൽ ജഡസ്വഭാവം ഉള്ളവരല്ല ആത്മസ്വഭാവം ഉള്ളവരത്രെ. ക്രിസ്തുവിന്റെ ആത്മാവില്ലാത്തവൻ അവനുള്ളവനല്ല.”

ആ വാക്യത്തിൽ മനുഷ്യസ്വഭാവത്തെ രണ്ടു തലങ്ങളിൽ അവതരിപ്പിക്കുന്നു. ജഡസ്വഭാവമുള്ളവർ, ആത്മസ്വഭാവമുള്ളവർ. ജഡവും, ആത്മാവും എന്നിങ്ങനെയുള്ള വിഭജനം യവനചിന്തയിൽ വളരെ പ്രാമുഖ്യമർഹിക്കുന്നു. ജഡത്തെ തിന്മയായും, തിന്മയുടെ കേളീരംഗമായും യവനർ ചിന്തിക്കുന്നു. പദാർത്ഥമായിട്ടുള്ളത് എല്ലാം തിന്മയാണെന്നുള്ള ചിന്ത യവനദർശനത്തിൽ നിന്ന രൂപം കൊണ്ട ജ്ഞാമമതത്തിലുണ്ടായിരുന്നു. ആത്മാവ് തിന്മക്കതീതമാണ് ശരീരം കൊണ്ട് ചെയ്യുന്ന തിന്മ, ആത്മാവിനെ ബാധിക്കയില്ല, ആത്മാവ് ശരീരമാകുന്ന തടവറയിൽ കുടുങ്ങി കിടക്കുകയാണ്. അവിടുനിന്നുള്ള മോചനമാണ് ആത്മാവ് ആഗ്രഹിക്കുന്നത്; അതാണ് രക്ഷ. ആത്മാവും ശരീരവും തമ്മിൽ പൊരുത്തപ്പെടാതെ വൈരുദ്ധ്യത്തിൽ കഴിയുന്നു എന്നുള്ള യവനദർശനം പൗലോസ് എത്രമാത്രം ഉൾക്കൊണ്ടു?. അദ്ദേഹത്തിന്റെ ചിന്തയുടെ വേരുകൾ ഇറങ്ങിചെല്ലുന്നത് യവന ദർശനത്തിലും, സിദ്ധാന്തങ്ങളിലുമാണോ? അപ്രകാരം ചിന്തിക്കുന്ന പണ്ഡിതന്മാരുണ്ട്.

എന്നാൽ പൗലോസിന്റെ ചിന്തകൾക്കും വീക്ഷണങ്ങൾക്കും പ്രചോദനം യവനപാര്യമ്പര്യമല്ല, യഹൂദമതവും എബ്രായ ചിന്താഗതികളുമാണ് എന്നു ഞാൻ വിശ്വസിക്കുന്നു. പഴയനിയമവും റാബിമാരുടെ ഉപദേശങ്ങളുമാണ് പൗലോസിന്റെ കൃതികളിൽ പ്രതിഫലിച്ചു നിൽക്കുന്നത്. എബ്രായചിന്തയിൽ ജഡം അതിൽ തന്നെ തിന്മയായി കരുതുന്നില്ല. ആത്മാവും ജഡവും തമ്മിൽ പൊരുത്തപ്പെടാതെ വൈരുദ്ധ്യത്തിൽ കഴിയുന്നു എന്ന ചിന്തയുമില്ല. മനുഷ്യനെ ജഡം, ആത്മാവ്, എന്നിങ്ങനെ വേർപ്പെടുത്തി കാണുന്നില്ല ജഡവും ആത്മാവുമുള്ള ഒരു

വ്യക്തി എന്നു വീക്ഷിക്കുന്നു. അവ പരസ്പരം ബന്ധിതമാണ് പരസ്പരപൂരകങ്ങളുമാണ്.

ജഡീകം (carnal) എന്നു പൗലോസ് വിശേഷിപ്പിക്കുന്നത് ജഡത്തോട് ബധപ്പെട്ടത് എന്നർത്ഥത്തിലല്ല; മനുഷ്യനിലെ അധമ സ്വഭാവത്തേയാണ് ഇതു സൂചിപ്പിക്കുന്നത്. 'ജഡത്തിന്റെ പ്രവൃത്തികൾ' എന്നു വശേഷിപ്പിക്കുന്ന പട്ടിക നോക്കുക: "ദുർന്നടപ്പ്, ജാരശങ്ക ക്രോധം, ശാഠ്യം, ദ്വന്ദപക്ഷം, ഭിന്നത, അസൂയ, മദ്യപാനം, വെറിക്കൂത്ത് മുതലായവ" (ഗലാത്യ 5:19) ഇവയിൽ മിക്കതും ജഡത്തോടുബന്ധപ്പെട്ടവയല്ലയെന്നും സ്പഷ്ടം. അതുകൊണ്ട് അപ്പോസ്തോലൻ 'ജഡീകം' എന്നും 'ജഡസ്വഭാവമുള്ളവൻ' എന്നും വിശേഷിപ്പിക്കുമ്പോൾ മനുഷ്യനുള്ള അധമസ്വഭാവത്തേയാണ് കുറിക്കുന്നത്. അവ പലതും മനസിന്റെ തലത്തിൽ വ്യാപരിക്കുന്നവയാണ്. പാപത്തിൽ കൂടി വീഴ്ചസംഭവിച്ചവനായ മനുഷ്യനിൽ ശക്തമായി വ്യാപരിക്കുന്നത് മേൽ സൂചിപ്പിച്ച അധമസ്വഭാവമാണ്. തിന്മയും മ്ലേഛതയും പ്രവർത്തിക്കുവാനാണ് ആ സ്വഭാവം ഇഷ്ടപ്പെടുന്നത്.

ഭൂമിയുടെ ഗുരുത്വാകർഷണം ഏതു വസ്തുവിനേയും ഭൂമിയിലേക്ക് ആകർഷിക്കുന്നു. തന്മൂലം ഉയരത്തിലുള്ള ഏതു സാധനവും താഴേക്കു പതിക്കുന്നു. ഇതുപോലെ പാപത്തിനടിമയായി അധമ സ്വാഭാവത്തിൽ തുടരുന്ന ഏതു വ്യക്തിയും പാപത്തിലേക്കായിരിക്കും എപ്പോഴും തിരിഞ്ഞിരിക്കുന്നത്. എന്നാൽ നാം ആകാശത്തിലേക്കു തൊടുത്തു വിടുന്ന മിസൈൽ മുകളിലേക്കു കുതിച്ചു പായുന്നു. ഭൂമിയുടെ ഗുരുത്വാകർഷണതത്വം ഇവിടെ അപ്രസക്തമാകുന്നു. കാരണം അതിനെ അതിജീവിക്കുന്ന മറ്റൊരു തത്വം ഇവിടെ പ്രാവർത്തികമാകുന്നു. അത് ഉയരത്തിലേക്കു ഉയർത്തിക്കൊണ്ടു പോകുന്നു. ഇതുപോലെ ജഡസ്വഭാവികളായ മനുഷ്യർ മറ്റൊരു ശക്തിയായ പരിശുദ്ധാത്മാവ് വ്യപരിക്കുമ്പോൾ  പാപത്തെ അതിജീവിച്ച് നന്മയുടേയും വിശുദ്ധിയുടേയും മാർഗത്തിൽ ചരിക്കുവാൻ പര്യാപ്തരാക്കുന്നു. അതാണ് ക്രിസ്തീയജീവിതത്തിന്റെ സവിശേഷത.

റോമാ ലേഖനം 7 - ാം അദ്ധ്യായത്തിൽ ജഡത്തിലുള്ള ജീവിതത്തേയും പരാജിതാനുഭവത്തേയുമാണ് സൂചിപ്പിക്കുന്നതെങ്കിൽ 8 - ാം അദ്ധ്യായത്തിലേക്ക് കടക്കുമ്പോൾ ആത്മാവിനാലുള്ള ജയ ജീവിതത്തിന്റെ ചിത്രീകരണമാണ്. പരിശുദ്ധാത്മാവിനെ പറ്റിയും ആത്മാവിന്റെ വിവിധ വ്യാപാരങ്ങളെ പറ്റിയും വിശദമായി പ്രതിപാദിക്കുന്ന ഒരു ഭാഗമാണ് ഈ എട്ടാമദ്ധ്യായം. അവിടെ പറയുന്നു:

"നാം ജഡത്തേയല്ല ആത്മാവിനെ അത്രെ അനുസരിച്ചു നടക്കുന്നു". ജഡസ്വഭാവമുള്ളവർ ജഡീകകാര്യങ്ങൾ ചിന്തിക്കുകയും അവയിൽ വ്യാപരിക്കുകയും ചെയ്യുന്നു. ആത്മസ്വഭാവമുള്ളവർ (ആത്മാവിന്റെ നൽവരം പ്രാപിച്ചവർ) ആത്മീകമായ കാര്യങ്ങൾ ചിന്തിക്കുകയും അവയ്ക്കായി ഉത്സാഹിക്കുകയും ചെയ്യുന്നു. അവർക്ക് ജീവനും സമാധാനവും ലഭിക്കുന്നു. ജഡസ്വഭാവമുള്ളവർക്ക് ദൈവത്തെ പ്രസാദിപ്പിക്കുവാൻ കഴിയുകയില്ല എന്നു പൗലോസ് പറയുന്നത് പാപത്തിനധീനമായ അധമസ്വാഭാവത്തിൽ കഴിയുന്നവർ എപ്പോഴും തിന്മയുടെ ലോകത്തിൽ ചരിക്കുന്നവരാണ്, അവർക്ക് ദൈവത്തെ പ്രസാദിപ്പിക്കുവാനോ ദൈവകൃപ പ്രാപിക്കുവാനോ കഴിയുന്നതല്ല.

ആത്മീക മനുഷ്യനെ കുറിച്ചാണ് നമ്മുടെ ചിന്ത കേന്ദ്രീകരിക്കുന്നത്. അവന്റെ ഹൃദയത്തിൽ ദൈവത്തെ കുറിച്ചുള്ള ചിന്ത വിട്ടുമാറാതെ നിൽക്കും. അവൻ സകലത്തേയും ദൈവീക വീക്ഷണത്തിൽ കൂടി കാണുന്നു. സകലത്തിലും ദൈവത്തിന്റെ ചൈതന്യം ദർശിക്കുന്നു. ആത്മീകന് കഷ്ടതയും, പ്രയാസങ്ങളും ഉണ്ടാകത്തില്ല എന്ന് ധരിക്കരുത്. അവർക്കാണ് അധികമായ പരിശോധനകളും, പ്രതിസന്ധികളും നേരിടേണ്ടത് കാരണം ലോകത്തിന്റെ മാനദണ്ഡങ്ങളോട് പൊരുത്തപ്പെടാൻ അവനു കഴിയാത്തതു കൊണ്ട് അധികമായ വൈഷമ്യങ്ങൾ അഭിമുഖീകരിക്കേണ്ടി വരും. എന്നാൽ അവിടെ അവൻ നിലംപരിശാകാതെ ഉറച്ചു നിൽക്കുവാനും, ഉന്നതമായ മൂല്യം ഉയർത്തിപ്പിടിക്കുവാനും അവനെ പ്രാപ്തനാക്കുന്നത് അവനിൽ വ്യാപരിക്കുന്ന പരിശുദ്ധാത്മാവാണ്. "ബാഖാ താഴ്‌വരയിൽ കൂടി കടക്കേണ്ടി വന്നാൽ അതിനെ സന്തോഷത്തിന്റെയും ആനന്ദത്തിന്റെ ജലാശയമാക്കി മാറ്റുവാൻ അവന് പ്രാപ്തി ലഭിക്കുന്നു." ഭീരുത്വത്തിന്റെ ആത്മാവല്ല സുബോധത്തിന്റേയും സ്നേഹത്തിന്റേയും ശക്തിയുടേയും ആത്മാവിനെ ലഭിച്ച അവസ്ഥ കൈവരുന്നു.

ജഡിക മനുഷ്യൻ പ്രതികൂല സാഹചര്യങ്ങളിൽ തോട്ടാവാടിപോലെ വാടി പോകുന്നു. ആത്മീകനോ കരുത്താർജ്ജിച്ച് ജയാളിയെപ്പോലെ ജയോത്സവം കൊണ്ടാടുന്നു. സാമ്പത്തിക പ്രതിസന്ധി രോഗങ്ങളുടെ കടന്നാക്രമണം, കുടുംബങ്ങളിലെ പൊരുത്തക്കേടുകളും അസ്വാരസ്യങ്ങളും, തെറ്റിദ്ധാരണമൂലം സംഭവിക്കുന്ന ശത്രുത പലരംഗത്തു നിന്നുമുണ്ടാകുന്ന അവഗണന, ആവർത്തിക്കപ്പെടുന്ന പരാജയങ്ങൾ ഇങ്ങനെ നീണ്ടുപോകുന്ന പ്രശ്നങ്ങൾ. ചിലപ്പോൾ ഇവയിൽ പലതും ഒരുമിച്ചായിരിക്കും കടന്നു വരുന്നത്. നിരാശ

യുടെ നീർക്കയത്തിൽ മുങ്ങിത്താണു പോകാവുന്ന സാഹചര്യങ്ങൾ അവിടെയാണ് ആത്മാവിൽ ബലമുള്ള മനുഷ്യന്റെ തനിമ വെളിപ്പെടുന്നത്. അവനു പറയുവാനുള്ളത് "എന്നെ ശക്തനാക്കുന്നവൻ മൂലം ഞാൻ സകലത്തിലും മതിയാകുന്നു" എന്നായിരിക്കും.

ആത്മീക മനുഷ്യന്റെ മറ്റൊരു പ്രത്യേകത അവൻ സ്നേഹത്തിന്റെയും ഐക്യത്തിന്റേയും അന്തരീക്ഷം സൃഷ്ടിക്കും എന്നുള്ളതാണ്. ആത്മാവില്ലാത്തവരെപ്പറ്റി (ജഡീകർ) യൂദായുടെ ലേഖനത്തിൽ പറയുന്നത്, "അവർ പ്രാകൃതന്മാർ, ഭിന്നതയുണ്ടാക്കുന്നവർ, ആത്മാവില്ലാത്തവർ (വാക്യം 19) എന്നാണ്. ജഡീകർ വർദ്ധിക്കുന്നിടത്ത് ഭിന്നതയും, ശണ്ഠകളും ശക്തിപ്പെടും. ആത്മീകർ ഉള്ളിടത്ത് ആളിക്കത്തുന്ന വിദ്വേഷവും, വൈരാഗ്യവും കെട്ടടക്കപ്പെടും. ആത്മാവ് ഭിന്നതയുടെ സാഹചര്യത്തെ രൂപാന്തരപ്പെടുത്തി പരസ്പരം സ്നേഹിക്കുകയും സഹായിക്കുകയും ചെയ്യുന്ന കൂട്ടായ്മയുടെ അവസ്ഥ സംജാതമാക്കും. ഒരാൾ ജഡീകനോ ആത്മീകനോ എന്ന തിരിച്ചറിയുന്നത് മേൽപറഞ്ഞ ആളത്തങ്ങളിൽ കൂടിയാണ്. നമ്മുടെ ആത്മീക സംഘടനകളും അവയുടെ പരിപാടികളും അവയിൽ പങ്കെടുക്കുന്നവരെ ആത്മീകരാക്കിത്തീർക്കാൻ പര്യാപ്തമാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



# 6

# പുതിയസൃഷ്ടിയുടെ പ്രക്രിയയിൽ.

**'ആത്മാവിനെ അനുസരിച്ചു നടക്കുക' (ഗലാ. 5:16).**

ക്രിസ്തീയ ജീവിതം പരിശുദ്ധാത്മാവിലുള്ള ജീവിതമാണ്; പരിശുദ്ധാത്മ നിറവിലും, നിയന്ത്രണത്തിലും നയിക്കപ്പെടുന്ന ജീവിതമാണ്. എന്നാൽ നാം പലപ്പോഴും ലോകത്തിന്റെ സമ്മർദ്ദത്താലും ജഡത്തിന്റെ പോരാട്ടത്താലും ഇക്കാര്യം വിസ്മരിച്ച് ലൗകീകരും ജഡികരുമായി കഴിയുന്നു. മുരടിപ്പും വരൾച്ചയുമാണ് നമ്മുടെ അനുഭവം. ഇതിനൊരു മാറ്റം വരണമെങ്കിൽ പരിശുദ്ധാത്മാവിന്റെ ചൈതന്യവും വ്യാപാരവും നമ്മിൽ വീണ്ടെടുക്കണം. അതു സാധ്യമാകത്തക്കവണ്ണം പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള പഠനവും ധ്യാനവും ആവശ്യമാണ്.

പൗരസ്ത്യസഭയുടെ വിശ്വാസത്തിലും ആരാധനയിലും പരിശുദ്ധാത്മാവിനെപ്പറ്റിയുള്ള ചിന്തകളും പ്രബോധനങ്ങളും മുറ്റി നിൽക്കുന്നു. എല്ലാ കൂദാശകളിലും പരിശുദ്ധാത്മാവിന്റെ ആവാസത്തിനു വേണ്ടിയുള്ള പ്രാർഥനകളും അപേക്ഷകളും ഉൾപ്പെടുത്തിയിരിക്കുന്നു. രഹസ്യപ്രാർത്ഥനകളിലും പരസ്യപ്രാർത്ഥനകളിലും ഇതു സ്പഷ്ടമാണ്. പെന്തിക്കോസ്തി ഞായറാഴ്ചയിലെ പ്രത്യേക ശുശ്രൂഷയിൽ വിശുദ്ധ ത്രിത്വരഹസ്യം പ്രസ്പഷ്ടമാക്കുന്നതോടൊപ്പം പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള വേദശാസ്ത്രവിചിന്തനവും ഉൾക്കൊള്ളിച്ചിരിക്കുന്നു.

ഇതൊക്കെയാണെങ്കിലും വിശ്വാസികളുടെ ദൈനംദിനമുള്ള ജീവിതാനുഭവത്തിൽ പരിശുദ്ധാത്മ ചൈതന്യം അഭാവപ്പെടുന്നു.

പ്രമാണത്തിലുണ്ട്; പ്രായോഗിക തലത്തിലില്ല എന്നു പറയേണ്ടിയിരിക്കുന്നു. ജോർജ് ഡങ്കൻ എന്ന മിഷനറി അദ്ദേഹത്തിനുണ്ടായ ഒരനുഭവം വെളിപ്പെടുത്തുന്നു: മിഷൻ രംഗത്തെ ഒരു പൂർവകാല സുഹൃത്തിനെ സന്ദർശിക്കുകയായിരുന്നു. മനോഹരമായ ഭവനം; നല്ല ഗൃഹോപകരണങ്ങൾ; കമനീയമായ അലങ്കാര വിളക്കുകളും മറ്റ് ആധുനിക സംവിധാനങ്ങളും എല്ലാം ഉണ്ട്. അടുക്കളയിൽ ഇലക്ട്രിക്ക് ഓവൻ, കുക്കിംഗ് റേഞ്ച്! എല്ലാം. അതിഥിയെ സൽക്കരിക്കാൻ ഗൃഹനായിക ചായ ഉണ്ടാക്കാനുള്ള പുറപ്പാടിലായി. ഒരു പഴയ മണ്ണെണ്ണ സ്റ്റൌ കത്തിക്കാനുള്ള ശ്രമം നടത്തി. അതിഥി അന്ധാളിച്ചു. ഇലക്ട്രിക്ക് അടുപ്പും മറ്റുമുള്ളപ്പോൾ എന്തിന് ഈ പഴഞ്ചൻ മണ്ണെണ്ണ സ്റ്റൗ? ഡങ്കന്റെ ആശ്ചര്യഭാവം മനസ്സിലാക്കി ഗൃഹനായിക പറഞ്ഞു; "George, dont look so confused. we have had a great change here; but we just haven't turned on the power yet" നമ്മുടെ അവസ്ഥ ഇതിനു സമാനമാണ്. നമുക്ക് എല്ലാ കാര്യങ്ങളും സംവിധാനങ്ങളും ക്രമീകരണങ്ങളുമുണ്ട്. പക്ഷേ പരിശുദ്ധാത്മ ശക്തി അനുഭവപ്പെടുന്നില്ല എന്നുമാത്രം! നാമിന്നു നിർജീവത്വത്തിന്റെ നീരാളിപ്പിടിത്തത്തിലാണ്. അതുകൊണ്ട് പരിശുദ്ധാത്മാവ് എപ്രകാരം നമ്മുടെ വ്യക്തിജീവിതത്തിൽ പ്രവർത്തിക്കുന്നു എന്നു നോക്കാം. ഇതേപ്പറ്റിയുള്ള ഒരവബോധമാണ് ഇന്നിന്റെ ആവശ്യം.

1. നമ്മെ പുതിയ സൃഷ്ടിയാക്കി ത്തീർക്കുന്നു: "വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടക്കുവാൻ ആർക്കും കഴിയുകയില്ല'' (യോഹ. 3:5). നാം വീണ്ടും ജനനത്തിൽക്കൂടി പുതിയ സൃഷ്ടിയായിത്തീരുന്നു. അത് എപ്പോൾ, എങ്ങനെ സംഭവിക്കുന്നു എന്നു കർത്താവു വ്യക്തമാക്കുന്നു. പണ്ഡിതനും യഹൂദ മതോപദേഷ്ടാവുമായ നിക്കോദിമോസിനോട് കർത്താവ് സംസാരിക്കുകയായിരുന്നു.

ഇന്ന് അസ്ഥാനത്തും അർഥമറിയാതെയും നടത്തുന്ന ഒരു പ്രയോഗമുണ്ട്. നിങ്ങൾ "born again' ആണോ? അല്ലെങ്കിൽ ആകണം. അതിനുള്ള മാർഗം അക്കൂട്ടർ നിർദേശിക്കും: ഏതോ ചില കാര്യങ്ങൾ, ചിലർ പറയുന്ന വിധത്തിൽ വിശ്വസിച്ചാൽ ''born again'' ആകുമെന്നാണ്. യേശുക്രിസ്തു പഠിപ്പിച്ചത്, വീണ്ടും ജനനം നടക്കുന്നത് വെള്ളത്താലും ആത്മാവിനാലുമാണെന്നത്രേ. അത് വിശുദ്ധ മാമോദീസായിൽ സംഭവിക്കുന്നു. ദൃശ്യമായ വിധത്തിൽ വെള്ളവും അദൃശ്യമായ വിധത്തിൽ ആത്മാവും ഒരുമിച്ചു പ്രവർത്തിക്കുന്ന പ്രക്രിയയാണ്

വിശുദ്ധ മാമോദീസാ. അതുകൊണ്ട് വീണ്ടും ജനനം വിശുദ്ധ മാമോദീസായിലാണ്. ഈ ആശയം തന്നെ വിശുദ്ധനായ പൗലൊസ് പഠിപ്പിക്കുന്നു; "പുനർജനനസ്നാനംകൊണ്ടും നമ്മുടെ രക്ഷിതാവായ യേശു ക്രിസ്തുമൂലം നമ്മുടെ മേൽ പകർന്ന പരിശുദ്ധാത്മാവിന്റെ നവീകരണത്താലും തന്നെ" (തീത്തോ. 3:5). അപ്പൊസ്തലൻ മറ്റൊരു സന്ദർഭത്തിൽ പറയുന്നു: "ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു; പഴയതു കഴിഞ്ഞുപോയി; ഇതാ അതു പുതുതായിത്തീർന്നിരിക്കുന്നു''(2 കൊരി. 5. 17). ക്രിസ്തുവിലാകുന്നത് എപ്രകാരമെന്ന് മറ്റൊരു ഭാഗത്തു പൗലൊസ് പറയുന്നു: "ക്രിസ്തുവിനോടു ചേരുവാൻ സ്നാനമേറ്റിരിക്കുന്ന നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു"(ഗലാ. 3:27; റോമ. 6:3 മു. കൊലോ. 2:12) കാണുക. നാം മനസ്സിലാക്കുന്നത് വിശുദ്ധമാമോദീസായിൽ പരിശുദ്ധാത്മ പ്രവർത്തനത്താലാണ് നാം പുതിയ സൃഷ്ടിയായിത്തീരുന്നത് എന്നാണ്.

സൃഷ്ടിയെപ്പറ്റി പറയുമ്പോൾ "ഭുമി പാഴായും ശൂന്യമായും ഇരുന്നു. ആഴത്തിന്മീതെ ഇരുൾ ഉണ്ടായിരുന്നു. ദൈവത്തിന്റെ ആത്മാവ് വെള്ളത്തിന്മീതെ പരിവർത്തിച്ചുകൊണ്ടിരുന്നു" (ഉൽപ.1.3). പാഴും ശൂന്യവും (chaos) ആയിരുന്നതിൻ മീതെ ആത്മാവ് പരിവർത്തിച്ചപ്പോഴാണ് ഇന്നുള്ള ക്രമീകൃതലോകം (cosmos) ഉണ്ടായി വന്നത്. chaos-ൽ നിന്ന് cosmos -ലേക്കുള്ള മാറ്റമുണ്ടായത് ആത്മാവിന്റെ പ്രവർത്തനത്താൽ എന്നു കാണാം. അതുപോലെ പ്രാകൃത മനുഷ്യനെ പുതിയ സൃഷ്ടിയാക്കുവാൻ ആത്മാവു പ്രവർത്തിക്കുന്നു.

അങ്ങനെ പരിശുദ്ധാത്മ വ്യാപാരത്താൽ വിശുദ്ധ മാമോദീസായിൽക്കൂടി നാം വീണ്ടും ജനിച്ചവർ തന്നെ. അർഥശങ്കക്കിടയില്ലാത്ത സത്യമാണത്. പൗലൊസ് അപ്പൊസ്തലൻ പറയുന്നു; "മാമോദീസാ ഒന്ന്"(എഫേ.4:5). ഇതാണ് നിഖ്യാവിശ്വാസപ്രമാണത്തിൽ നാം ആവർത്തിച്ചു ചൊല്ലുന്നത്. അതുകൊണ്ട് ഒരിക്കൽ മാമോദീസാ ഏറ്റ് വീണ്ടും ജനിച്ചവർ വീണ്ടും സ്നാനപ്പെടുവാൻ ഒരുമ്പെടുന്നത് അജ്ഞതകൊണ്ടും ദുരുപദേശ സ്വാധീനത്താലുമാണ്.

2. നാം ദൈവമക്കളെന്ന് അനുസ്മരിപ്പിക്കുന്നു: "നാം ദൈവത്തിന്റെ മക്കളെന്ന് ആത്മാവുതാനും നമ്മുടെ ആത്മാവോടുകൂടെ സാക്ഷ്യം പറയുന്നു'' (റോമ. 8:16). നമുക്കു ലഭിച്ച വലിയ പദവി നാം ദൈവത്തിന്റെ മക്കൾ ആയിത്തീർന്നതാണ്. ഇക്കാര്യത്തെപ്പറ്റി യോഹന്നാൻ ശ്ലീഹാ സാക്ഷിക്കുന്നു; "കാണ്മീൻ, നാം ദൈവമക്കൾ

എന്നു വിളിക്കപ്പെടുവാൻ പിതാവ് നമുക്ക് എത്ര വലിയ സ്നേഹം നൽകിയിരിക്കുന്നു; അങ്ങനെ തന്നെ നാം ആകുന്നു" (1 യോഹ.3:1). ഒരാൾ പറയുന്നു; "The purpose of the son's mission was to give the right of sonship; the purpose of the spirit's mission is to give the power of using them."“പുത്രന്റെ ദൗത്യലക്ഷ്യം നമുക്കു പുത്രത്വ ത്തിന്റെ അവകാശം നൽകുന്നതായിരുന്നു; പരിശുദ്ധാത്മാവിന്റെ ദൗത്യമാകട്ടെ ആ അവകാശം ഉപയോഗിക്കുവാൻ നമ്മെ പ്രാപ്തരാ ക്കുന്നതും".

ദൈവത്തെ 'അബ്ബാ' എന്നു വിളിക്കാൻ കഴിയുന്നതാണ് നമ്മുടെ വലിയ പദവിയും ഭാഗ്യവും. ഒരു യഹുദൻ ഒരിക്കലും ദൈവത്തെ 'അബ്ബാ' എന്നു സംബോധന ചെയ്യുകയില്ല. ദൈവത്തെക്കുറി ച്ചുള്ള പിതൃസങ്കൽപം യഹുദർക്കുണ്ട്; പക്ഷേ മാനുഷിക പിതാവിനെ സംബോധന ചെയ്യുന്ന 'അബ്ബാ!' എന്നു ദൈവത്തെ വിളിക്കാൻ മുതിരുകയില്ല. എന്നാൽ കർത്താവ് നമ്മെ പഠിപ്പിച്ചത് 'അബ്ബാ' എന്നു വിളിച്ചു പ്രാർഥിക്കാനാണ്. 'സ്വർഗസ്ഥനായ അബ്ബാ!' എന്നാണ് മൂലഭാഷയിൽ. അത്രമാത്രം അടുപ്പവും ഉടപ്പവും നമുക്കു ണ്ടെന്ന് വ്യക്തം. പൗലൊസ് ഈ പശ്ചാത്തലത്തിൽ പ്രസ്താവി ക്കുന്ന; "നാം മക്കൾ ആകകൊണ്ട് അബ്ബാ' (എന്നുവച്ചാൽ) 'പിതാവേ' എന്നു വിളിക്കുന്ന സ്വപുത്രന്റെ ആത്മാവിനെ ദൈവം നമ്മുടെ ഹൃദയ ങ്ങളിൽ അയച്ചു" (ഗലാ. 4: 6). "നിങ്ങൾ പിന്നെയും ഭയപ്പെടേണ്ടതിനു ദാസ്യത്തിന്റെ ആത്മാവിനെയല്ല, നാം അബ്ബാ, പിതാവേ, എന്നു വിളിക്കുന്ന പുത്രത്വത്തിൻ ആത്മാവിനെയത്രേ പ്രാപിച്ചത്'(റോമ. 8:15).

ഒരു റോമൻ ചക്രവർത്തി രാജ്യങ്ങൾ കീഴടക്കി വിജയശ്രീ ലാളിതനായി തലസ്ഥാന നഗരിയിലേക്കു മടങ്ങുമ്പോൾ അദ്ദേഹത്തിന് ആഘോഷപൂർവമായ വരവേൽപ് നൽകി. തെരുവോരങ്ങൾ അലങ്കരി ക്കപ്പെട്ട് പ്രൗഢമായ വരവേൽപ്. അശ്വാരൂഢരായ പടയാളികൾ അക മ്പടി സേവിച്ച്, ചക്രവർത്തി ഒരു രഥത്തിൽ കടന്നുവരുമ്പോൾ രാജ കുടുംബം നിന്നിരുന്ന സ്ഥലത്തുനിന്ന് ഒരു ബാലൻ ഉത്സാഹ പൂർവം ജനക്കൂട്ടത്തെ മുറിച്ചുകടന്ന് ചക്രവർത്തിയുടെ രഥത്തെ സമീ പിക്കുവാൻ ശ്രമിക്കുകയായിരുന്നു. ഒരു പടയാളി അവനെ തടഞ്ഞു കൊണ്ടു പറഞ്ഞു: അങ്ങോട്ടു പോകരുത്. അതാരാണെന്നറിയാമോ? ചക്രവർത്തിയാണ്. ആ ബാലൻ ഒട്ടും കൂസാതെ മറുപടി നൽകി. He is your Emperor; but he is my Dad. അദ്ദേഹം നിങ്ങൾക്കു ചക്ര വർത്തി; പക്ഷേ എനിക്ക് എന്റെ ഡാഡിയാണ്. ദൈവം, സർവാധി

പതിയും, ജഗന്നിയന്താവും, സകലത്തിന്മേലും അധികാരിയും എല്ലാം ആണ്. എന്നാൽ അവിടുന്ന് നമ്മുടെ പിതാവാകുന്നു എന്നുള്ളതാണ് നമ്മുടെ വലിയ ധൈര്യവും പ്രത്യാശയും.

ഈ യാഥാർത്ഥ്യം നമ്മെ അനുസ്മരിപ്പിച്ച് പുത്രപദവിക്കനുസൃതമായി ജീവിക്കുവാൻ പ്രേരിപ്പിക്കുന്നത് പരിശുദ്ധാത്മാവാണ്. നാം തെറ്റിലേക്കു പോകുമ്പോൾ നമ്മുടെ മനസ്സാക്ഷിയിൽക്കൂടി ദൈവാത്മാവ് നമ്മോടു പറയുന്നു; “അരുത്. ദൈവമക്കൾക്കു ചേർന്നതല്ല”. അങ്ങനെ പാപത്തിൽ നിന്നു പിന്തിരിപ്പിക്കാൻ ആത്മാവു നിരന്തരം പ്രവർത്തിക്കുന്നു. പക്ഷേ നാമതിനെ വകവെക്കാതെ സ്വേച്ഛക്കനുസൃതമായി പ്രവർത്തിക്കുമ്പോൾ “ആത്മാവ് നമ്മുടെ ഉള്ളിൽ ഞരങ്ങിക്കൊണ്ടിരിക്കുന്നു.” ഹൃദയം തഴമ്പിച്ചു കഴിയുമ്പോൾ ആത്മാവിന്റെ പ്രേരണക്കു നാം വഴങ്ങാത്തവരായിത്തീരുന്നു.

**3. ആശ്വാസപ്രദനായി നമ്മിൽ വർത്തിക്കുന്നു:** “സത്യത്തിന്റെ ആത്മാവ് എന്ന മറ്റൊരു കാര്യസ്ഥനെ എന്നേക്കും നിങ്ങളോടു കൂടെ ഇരിക്കേണ്ടതിനു നിങ്ങൾക്കു തരും’’ (യോഹ. 14:26). അന്ത്യരാത്രിയിൽ കർത്താവ് മാളികമുറിയിൽ പെസഹാ ഭക്ഷിക്കുകയും വിശുദ്ധ കുർബാന സ്ഥാപിക്കുകയും ചെയ്തതിനെത്തുടർന്ന് ദീർഘമായ ഒരു പ്രഭാഷണം നടത്തുന്നു. ഇതിന് the upper room discourse - മാളികയിലെ പ്രഭാഷണം എന്നു പറയുന്നു.

ഇതിൽ നാലുപ്രാവശ്യം പരിശുദ്ധാത്മാവിനെ ‘പാറക്കലീത്ത’ (Paracletos) എന്നു വിശേഷിപ്പിച്ചിരിക്കുന്നു(യോഹ. 14 : 16, 26, 15:26, 16:7). അതൊരു ഗ്രീക്കു വാക്കാണ്. അർഥം ഒരു പക്ഷത്തേക്കു വിളിക്കപ്പെട്ടവൻ. വിളിക്കപ്പെടുന്നത് പലതിന് ആകാം ആശ്വാസത്തിന്, ഉപദേശത്തിന്, കാര്യനിർവഹണത്തിന്, ഇങ്ങനെ പലതിനും. അതുകൊണ്ട് പാറക്കലീത്താ എന്നതിന് ‘ആശ്വാസപ്രദൻ‘, ‘കാര്യസ്ഥൻ‘, ‘ഉപദേഷ്ടാവ്’, ‘വഴികാട്ടി’, ‘സഹായി’ എന്നെല്ലാം അർഥമുണ്ട്. ആ പദത്തിന്റെ അർഥം ചോർന്നു പോകാതിരിക്കാൻ സുറിയാനിയിൽ ആ പദം തന്നെ നിലനിർത്തിയിരിക്കുന്നു. പരിശുദ്ധാത്മാവ് മേൽപ്പറഞ്ഞ തരത്തിലെല്ലാം നമ്മിൽ വ്യാപരിച്ച് നമ്മെ സഹായിക്കുന്നു. യേശുക്രിസ്തു എപ്രകാരം ശ്ലീഹന്മാർക്ക് വഴികാട്ടിയും ഉപദേഷ്ടാവും, ആശ്വാസപ്രദനും ഒക്കെ ആയിരുന്നുവോ അതുപോലെ പരിശുദ്ധാത്മാവും വിശ്വാസികളിൽ വർത്തിക്കും. അക്കാരണത്താൽ ‘മറ്റൊരു കാര്യസ്ഥൻ’ എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്.

അപ്പൊസ്തല പ്രവൃത്തികൾ നാം വായിക്കുമ്പോൾ പരി

ശുദ്ധാത്മാവ് ഏതെല്ലാം വിധത്തിൽ സഭയിൽ വ്യാപരിച്ചു നയിച്ചു എന്നു കാണാം. പൗലൊസിനെയും ബർന്നബാസിനെയും മിഷനു വേണ്ടി തെരഞ്ഞെടുക്കുന്നത് പരിശുദ്ധാത്മാവിനാലാണ് (13:2). അപ്പൊസ്തലന്മാർ എവിടെ പോകണം, എവിടെ പോകരുത് എന്നു മാർഗനിർദേശം നൽകുന്നതും ആത്മാവുതന്നെ (16:6). പ്രതിസന്ധിയിൽ ധൈര്യം പകരുന്നത് ആത്മാവാണ് (7:55 കാണുക).

ഇതേ ആത്മാവ് പാറക്കലീത്താ ആയി വിശ്വാസികളായ നമ്മിലും വ്യാപരിക്കുന്നു. പ്രതിസന്ധികളിലും വൈഷമ്യങ്ങളിലും കൂടി കടന്നു പോകുമ്പോൾ ആശ്വാസദായകനായിരിക്കും. എന്തു ചെയ്യേണ്ടു? എങ്ങനെ നീങ്ങണം? എന്നു ഭാരപ്പെട്ട ഇതികർത്തവ്യമൂഢരായിരിക്കുമ്പോൾ കാര്യസ്ഥനായും, മാർഗദർശിയായും ആത്മാവു വർത്തിക്കുന്നു. ഹൃദയം നൊമ്പരപ്പെട്ടിരിക്കുമ്പോൾ സാന്ത്വന ചിന്തകളുമായി അവിടുന്നു കടന്നുവരുന്നു. ഇങ്ങനെ ജീവിതത്തിന്റെ എല്ലാ അനുഭവങ്ങളിലും സാഹചര്യങ്ങളിലും പരിശുദ്ധാത്മസഹായം നമുക്കു ലഭിക്കുന്നു. നമ്മെ വീണ്ടും ജനിപ്പിച്ച് ദൈവത്തിന്റെ മക്കളാക്കിത്തീർത്തശേഷം നമ്മെ വിട്ടു പോവുകയല്ല. നമ്മെ അവിടുത്തെ വാസസ്ഥലമാക്കി നമ്മിൽ വസിക്കുന്നു. "നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ ആത്മാവു നിങ്ങളിൽ വസിക്കുന്നു എന്നും അറിയുന്നില്ലയോ?"(1കൊരി. 3:16). നമ്മിൽ നിഷ്ക്രിയനായി വസിക്കുകയല്ല ദൈവമക്കളാകുന്നു എന്ന സത്യം നമ്മെ അനുസ്മരിപ്പിച്ചുകൊണ്ട്, ആശ്വാസപ്രദനും വഴികാട്ടിയുമായി നമ്മിൽ വ്യാപരിക്കുന്നു. ഇതാണ് പരിശുദ്ധാത്മാവിലുള്ള ജീവിതമെന്നു പറയുന്നതു. ഇതാണു നമുക്കു ലഭിച്ചിട്ടുള്ള മഹാഭാഗ്യം.

4. **പാപബോധം നമ്മിൽ ഉളവാക്കുന്നു**: "അവൻ (പരിശുദ്ധാത്മാവ്) വന്ന് പാപത്തെക്കുറിച്ചും, നീതിയെക്കുറിച്ചും, ന്യായവിധിയെക്കുറിച്ചും ലോകത്തിനു ബോധ്യം വരുത്തും" (യോഹ. 16:8). He shall convict You of Your sin. പാപത്തെക്കുറിച്ചുള്ള അവബോധം നമ്മിൽ ഉളവാക്കുന്നത് പരിശുദ്ധാത്മാവാണ്. നാം തെറ്റായ വഴിയിലാണ് ചരിക്കുന്നതെന്നും, അതു നമ്മെ അപകടത്തിലാക്കുമെന്നുമുള്ള തിരിച്ചറിവാണ് പാപബോധം എന്നുള്ളത്.

ഇന്നത്തെ ദുഃസ്ഥിതി എന്താണ്? പാപബോധം ഇല്ല എന്നുള്ളതാണ്. യെശയ്യാ പ്രവാചകൻ അന്നത്തെ ജനത്തെ നോക്കിക്കൊണ്ടു പറയുന്നു: 'തിന്മക്കു നന്മ എന്നും, നന്മക്കു തിന്മ എന്നും പേർ പറകയും, ഇരുട്ടിനെ വെളിച്ചവും, വെളിച്ചത്തെ ഇരുട്ടും ആക്കുക

യും, കൈപ്പിനെ മധുരവും മധുരത്തെ കയ്പും ആക്കുകയും ചെയ്യുന്നവർക്ക് അയ്യോ കഷ്ടം!' (5:20). മദ്യപാനം തെറ്റോ പാപമോ ആയി കാണുന്നില്ല. അത് മാന്യതയുടെ മാനദണ്ഡമായി (status symbol) മാറിയിരിക്കുന്നു. ക്രിസ്തുവിന്റെ ജനനവും, ഉയിർപ്പും മദ്യത്തിന്റെ അകമ്പടിയോടുകൂടിയാണ് ഒരു വലിയ ശതമാനം ആളുകളും ആഘോഷിക്കുന്നത്.

സ്വവർഗരതി അഥവാ സോദോമ്യപാപം ഇന്ന് മ്ലേച്ഛമായി കരുതാത്ത സംസ്കാരമാണ് പാശ്ചാത്യ രാജ്യങ്ങളിൽ ഉള്ളത്. അവിടെ പുരുഷന്മാർ തമ്മിലും, സ്ത്രീകൾ തമ്മിലും ഉള്ള വിവാഹങ്ങൾ പള്ളികളിൽ വച്ച് ആശീർവദിക്കപ്പെടുന്നതായി പറയപ്പെടുന്നു. തിരുവചനത്തിനെതിരായ ഒരു ജീവിതചര്യ അനുവദിച്ചുകൊണ്ട് എങ്ങനെ അതിന് ആശീർവാദം കൊടുക്കും? അതുപോലെ വിവാഹത്തിനു മുമ്പും, വിവാഹത്തിനു പുറത്തും നടത്തുന്ന ശാരീരിക ബന്ധങ്ങൾ ലാഘവത്തോടെ ചിന്തിക്കുന്ന മാനസികാവസ്ഥ പരുവപ്പെടുത്തിയിരിക്കുന്നു. വഴിതെറ്റിയ ഈ പോക്കാണ് എയ്ഡ്സ് തുടങ്ങിയ മാരകരോഗങ്ങളെ വിളിച്ചു വരുത്തിയിരിക്കുന്നത്. അതു വേഗത്തിൽ വളർന്നു വ്യാപിച്ചുകൊണ്ടിരിക്കുകയാണ്. ഈ യാഥാർത്ഥ്യം തിരിച്ചറിഞ്ഞാണ്, വൈ. എം. സി. എ., വൈ.ഡബ്ല്യൂ. സി. എ. എന്നീ അഖിലലോക ക്രൈസ്തവ സംഘടനകൾ സംയുക്തമായി ആചരിക്കുന്ന പ്രാർഥനാ വാരത്തിൽ എയ്ഡ്സ് രോഗം പ്രധാന ചിന്താവിഷയമായി ഒരു വർഷം തെരഞ്ഞെടുത്തത്.

ധാർമിക ജീവിതത്തിൽ വന്നിട്ടുള്ള തകർച്ചയെപ്പറ്റി തിരിച്ചറിഞ്ഞ് അനുതാപത്തിന്റെ പാതയിൽ എത്തുന്നതിന് പരിശുദ്ധാത്മാവ് പ്രവർത്തിക്കുന്നു. അനുതാപം എന്നതിനുള്ള ഗ്രീക്കുവാക്ക് 'മെറ്റനൊയ്യ' എന്നാണ്. അതിന്റെ അർഥം -take the reverse- തെറ്റായ പാത മനസ്സിലാക്കി തിരികെച്ചെന്ന് ശരിയായ പാതയിൽ എത്തിച്ചേരുക എന്നാണ്. പരിശുദ്ധാത്മാവിന്റെ പ്രവർത്തനം ഇന്ന് അധികമായി വേണ്ടത് വ്യക്തിജീവിതത്തിൽ പാപബോധവും മാനസാന്തരവും വരുത്തുന്നതിലാണ്.ആത്മാവ് പ്രവർത്തിക്കുമ്പോൾ പരസ്യപാപങ്ങൾ മാത്രമല്ല രഹസ്യപാപങ്ങളും ബോധ്യപ്പെട്ടുവരും. സങ്കീർത്തനക്കാരൻ പറയുന്നു; "നീ ഞങ്ങളുടെ അകൃത്യങ്ങളെ നിന്റെ മുമ്പിലും ഞങ്ങളുടെ രഹസ്യപാപങ്ങളെ നിന്റെ മുഖപ്രകാശത്തിലും വച്ചിരിക്കുന്നു" (സങ്കീ. 90:8). ആരും അറിയാതെയും ആരെയും അറിയിക്കാതെയും നമ്മിൽത്തന്നെ മറച്ചുവച്ചിട്ടുള്ള പാപങ്ങൾ, പരിശുദ്ധാത്മാവ് നമ്മുടെ മുന്നിലേക്ക് ഉയർത്തിക്കൊണ്ടുവരും. പാപത്തെ അതിന്റെ ബീഭത്സ

തയിൽ കാണാൻ ആത്മാവ് സഹായിക്കും.

നമ്മിൽ പലരും രഹസ്യപാപങ്ങളെ താലോലിച്ചു തഴുകി കൊണ്ടു നടക്കുന്നവരാണ്. അതിന്റെ അപകടം വൈകാതെ ബോധ്യം വരും. ഒരു മലഞ്ചെരുവിൽ ആടുകളെ മേയ്ച്ചുകൊണ്ടിരുന്ന രണ്ട് ഇട യന്മാർ ആകാശത്തേക്കു നോക്കിയപ്പോൾ ഒരു കൂറ്റൻ കഴുകൻ ചിറകു വിടർത്തി പറന്നു താഴെയുള്ള ഒരു പാറക്കൂട്ടത്തിലേക്ക് ഇറങ്ങുന്നതു കണ്ടു. ഒരുപക്ഷേ അതിന്റെ കൂട്, ആ പാറപ്പിളർപ്പിലെ ഗുഹയിൽ വല്ല തുമായിരിക്കാം, എന്നവർ കരുതി. കുറെ സമയത്തിനു ശേഷം അതു പുറത്തേക്കു വന്ന്, അതിന്റെ തനി ശൈലിയിൽ ചിറകുവിടർത്തി ആകാശ വിതാനത്തിൽ പറന്നുയർന്നു. ഒരു ചെറിയ വിമാനം പറക്കുന്നതു പോലെ ഈ പക്ഷിയുടെ ആകാശഗമനം അവർ സൂക്ഷിച്ചുകൊണ്ടിരി ക്കുമ്പോൾ കണ്ടത് അതിന്റെ ഒരു ചിറക് തളർന്നു താഴേക്ക് ചരിയുന്നതാ യിട്ടാണ്. അൽപസമയത്തിനുള്ളിൽ മറ്റേ ചിറകും തളർന്നു. കൂറ്റൻ പക്ഷി വലിയ റബർ പന്ത് പതിക്കുന്നതുപോലെ അകലെ നിലത്തു വീണു. ഇടയന്മാർ കൗതുകത്തോടെ അതിനെ കാണാൻ അടുക്ക ലെത്തി. അപ്പോൾ, അത് തല ചരിച്ച് പ്രാണവെപ്രാളം എടുക്കുക യാണ്. നോക്കിയപ്പോൾ ഉഗ്രവിഷമുള്ള ഒരു പാമ്പ് അതിന്റെ ചിറകി നടിയിൽ നിന്നു പുറത്തേക്ക് ഇഴഞ്ഞു വരുന്നു! എന്താണ് സംഭവി ച്ചതെന്ന് അവർക്കു ബോധ്യമായി. പാറപ്പിളർപ്പിലെ മാളത്തിൽ സുഖ മായി വിശ്രമിച്ചപ്പോൾ ഈ ഉഗ്രൻ ഇഴഞ്ഞുകയറിയതാണ്. അത് ഒരു തണുപ്പു മാത്രമായി തോന്നി, പുറത്തേക്കുവന്ന് പറന്നുയരുക യായിരുന്നു. പാമ്പിന്റെ സാന്നിധ്യമോ അത് ഏൽപിച്ച വിഷമോ ഒന്നും ആ കഴുകൻ അറിഞ്ഞില്ല. ഇതുപോലെ പല തെറ്റായ താവള ങ്ങളിൽ നിന്നും,സാഹചര്യങ്ങളിൽ നിന്നും, ജീവിതത്തിലേക്കു കടന്നു വരുന്ന തിന്മയുടെ സാന്നിധ്യം തിരിച്ചറിയാതെ പോകുന്നു. മാരകമായ അവസ്ഥയിൽ എത്തിയാലും മനസ്സിലാക്കാതെ പോകുന്നു. അതു കൊണ്ടാണ് പാപബോധം വരുത്തുന്ന പരിശുദ്ധാത്മാവ് പ്രവർത്തി ക്കേണ്ടത്. ദാവീദിന്റെ പ്രാർഥന ശ്രദ്ധിക്കുക: "ദൈവമേ, എന്നെ ശോധന ചെയ്ത് എന്റെ ഹൃദയത്തെ അറിയണമേ; എന്നെ പരീക്ഷിച്ച് എന്റെ നിനവുകളെ അറിയണമേ; വ്യസനത്തിനുള്ള മാർഗം എന്നിൽ ഉണ്ടോ എന്നു നോക്കി ശാശ്വതമാർഗത്തിൽ എന്നെ നടത്തണമേ." (സങ്കീ. 139: 23, 24).

ദാവീദ് തന്റെ തെറ്റിനെ മൂടിവച്ച് ആരോടും പറയാതെ അന്തർമുഖ നായി കഴിയുകയായിരുന്നു. വ്യഭിചാരവും, വഞ്ചനയും, കൊലപാ

തകവും എല്ലാം അടങ്ങുന്ന തന്റെ പാപാവസ്ഥയിൽ അസ്വസ്ഥ നായി. അപ്പോഴാണ് നാഥാൻ പ്രവാചകൻ വന്ന് ദാവീദിന്റെ തെറ്റിനെ അവനു ബോധ്യമാക്കിക്കൊണ്ട്, “ആ മനുഷ്യൻ നീ തന്നെ” എന്ന ശാസനയുടെ വാക്കുകൾ ഉച്ചരിച്ചത് (2 ശമു. 12:7). ദാവീദ് അതു കേട്ട പ്പോൾ തന്നിലേക്കു തന്നെ നോക്കി തന്റെ പാപത്തിന്റെ ഗുരുതരമായ അവസ്ഥ മനസ്സിലാക്കി. അനുതാപത്തിന്റെ വഴിയിലെത്തി, “നിന്നോടു തന്നെ ഞാൻ പാപം ചെയ്തു” എന്ന് ഏറ്റുപറഞ്ഞത്.

അതുപോലെ പരിശുദ്ധാത്മാവ് കടന്നുവന്ന് നമ്മുടെ എല്ലാ തര ത്തിലും തലത്തിലുമുള്ള പാപങ്ങളെ നമുക്കു ബോധ്യമാക്കും. അപ്പോൾ അനുതാപവും തുടർന്ന് ഏറ്റുപറച്ചിലുമുണ്ടാകും. “തന്റെ ലംഘന ങ്ങളെ മറയ്ക്കുന്നവനു ശുഭം വരികയില്ല. ഏറ്റുപറഞ്ഞുപേക്ഷിക്കു ന്നവനോ കരുണ ലഭിക്കും“ (സദ്യ. 28:13).

പരിശുദ്ധാത്മാവ് നമ്മിൽ ചെയ്യുന്ന അനുഗ്രഹ പ്രവർത്ത നങ്ങളെ ഒന്നൊന്നായി നാം കാണുകയായിരുന്നു. ഇത് ബൌദ്ധിക മായ ഒരു പഠനമായിട്ടല്ല എടുക്കേണ്ടത്. അനുഭവതലത്തിൽ ആക്കി ത്തീർക്കാനുള്ള ആഹ്വാനമായി എടുക്കണമേ എന്നഭ്യർഥിക്കുന്നു.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



# 7

# പ്രാർത്ഥനയിൽ തുണനിൽക്കുന്നവൻ

"ദൈവം ആത്മാവാകുന്നു; അവനെ നമസ്കരിക്കുന്നവർ ആത്മാവിലും സത്യത്തിലും നമസ്ക്കരിക്കണം" (യോഹ. 4:24).

നമ്മുടെ പ്രാർഥനാനുഭവത്തിൽ പരിശുദ്ധാത്മാവ് എപ്രകാരം പ്രവർത്തിക്കുന്നു; എങ്ങനെ സഹായിക്കുന്നു എന്നുള്ളതാണ് നമ്മുടെ ചിന്താവിഷയം. ഒരു കാര്യം സമ്മതിച്ചേ മതിയാവൂ; നമ്മിൽ അനേകരുടെയും പ്രാർഥനാജീവിതം ശുഷ്കവും, വിരസവും, വരൾച്ച ബാധിച്ചതുമാണ്. പലപ്പോഴും അതു മുടങ്ങിപ്പോകുന്നു, അല്ലെങ്കിൽ അത് വെറും ചടങ്ങായി പരിണമിക്കുന്നു; യാന്ത്രികമായ ഒരു പ്രക്രിയയായി മാറിപ്പോകുന്നു. പരിചയിച്ച ഒരു കാര്യമായതുകൊണ്ട് ഒരനുഷ്ഠാനമായി നടക്കുന്നു.പലർക്കും പ്രാർഥനക്കു സമയമില്ല. ഇതേപ്പറ്റി പരേതനായ ശ്രീ. കെ.സി. ചാക്കോ ഒരു ഉദാഹരണം പറയുമായിരുന്നു; വള്ളത്തിൽ ആളുകൾ കൂടുതലായാൽ വല്യമ്മയെ എടുത്തു വെള്ളത്തിൽ ഇടുക എന്ന്. അതായത് ഒഴിവാക്കാവുന്ന വിഷയം പ്രാർഥന മാത്രമാണ് എന്നുള്ള സമീപനം.ചിലരുടെ പരാതി പ്രാർഥനയിൽ ഏകാഗ്രത ലഭിക്കുന്നില്ല എന്നാണ്. മനസ്സ് മറ്റു പല കാര്യങ്ങളിലേക്കും വഴുതിപ്പോകുന്നു. മറ്റു ചിലർക്ക് പ്രാർഥനാ സമയത്ത് ഉറക്കം കയറിവരുന്നു. ഇങ്ങനെ പോകുന്നു പ്രാർഥനയിൽ നേരിടുന്ന പരാജയങ്ങളുടെ പട്ടിക. എന്താണ് ഇതിനൊരു പോംവഴി? എങ്ങനെ നമുക്ക് പ്രാർഥന ആനന്ദവും അനുഭൂതിയുമായി മാറ്റാൻ കഴിയും? നമ്മുടെ ജീവിതത്തിന്റെ ചാലകശക്തിയാക്കിത്തീർക്കാൻ സാധിക്കും?

ജീവിതത്തിന്റെ ഏതനുഭവത്തിലും മുഖ്യസ്ഥായീഭാവമായി പ്രാർഥന യെ എങ്ങനെ ആക്കിത്തീർക്കാം?

പരിഹാരം ഒന്നേയുള്ളൂ. പരിശുദ്ധാത്മാവിന്റെ സഹായവും പ്രവർത്തനവുമാണാവശ്യം. അതാണ് കർത്താവ് ശമര്യസ്ത്രീ യോടുള്ള സംഭാഷണത്തിൽ വെളിപ്പെടുത്തിയത്: ദൈവം ആത്മാവാ ണ്; അവനെ ആരാധിക്കുന്നവർ ആത്മാവിലും സത്യത്തിലും ആരാധി ക്കണം. പരിശുദ്ധനായ പൌലൊസ്, ശ്ലീഹാ ഈ വിഷയത്തെപ്പറ്റി ആധികാരികമായി വെളിപ്പെടുത്തുന്നു: "ആത്മാവു നമ്മുടെ ബലഹീന തക്കു തുണ നിൽക്കുന്നു.വേണ്ടുംപോലെ പ്രാർഥിക്കേണ്ടത് എന്തെന്നു നാം അറിയുന്നില്ലല്ലോ.ആത്മാവുതന്നെ ഉച്ചരിച്ചുകൂടാത്ത ഞരക്ക ങ്ങളാൽ നമുക്കുവേണ്ടി പക്ഷവാദം ചെയ്യുന്നു" (റോമ. 8:26). നമ്മുടെ ബലഹീനതകൾക്കു തുണനിൽക്കുന്നു എന്ന ബഹുവചനമല്ല ഏക വചനമാണ് പ്രയോഗിച്ചിട്ടുള്ളത് 'ബലഹീനതയ്ക്ക്' തുണനിൽക്കുന്നു എന്നാണ്. പാറക്കലീത്താ, അഥവാ ആശ്വാസപ്രദൻ (കാര്യസ്ഥൻ) എന്ന നിലയിൽ പരിശുദ്ധാത്മാവ് നമ്മുടെ എല്ലാ ബലഹീനതക ളിലും തുണക്കുന്നവനാണ്. എന്നാൽ ഈ വാകൃത്തിൽ ബലഹീനത എന്ന് ഏകവചനത്തിൽ പറഞ്ഞിട്ടുള്ളത്, പ്രാർത്ഥനാ വിഷയത്തിലുള്ള ബലഹീനതയെ അഥവാ പരാജയത്തെക്കുറിക്കുവാനാണ്. പ്രാർത്ഥന ക്കുള്ള നമ്മുടെ അപര്യാപ്തതയും അപ്രാപ്തിയും സമ്മതിച്ചുകൊണ്ട്, പരിശുദ്ധാത്മാവിന്റെ സഹായം ഉയർത്തിക്കാണിക്കുകയാണ്. പ്രാർഥന യെന്നുള്ളത് ഒരു ആത്മീയ പ്രക്രിയയാണ്. ജഡത്തിന്റെ പോരാട്ട ത്തിലും ലോകത്തിന്റെ സമ്മർദ്ദത്തിലും പെട്ട് നട്ടം തിരിയുന്ന നമുക്ക് പരിശുദ്ധാത്മ സഹായം പ്രാർത്ഥനക്ക് അനിവാര്യമാണ്. പാറക്കലീത്താ എന്ന വാക്കിന്റെ അർഥം തന്നെ തുണ നിൽക്കുന്നവൻ എന്നാകുന്നു. അവിടുന്ന് നമ്മെ സഹായിച്ച് എങ്ങനെ പ്രാർത്ഥിക്കണം? എന്തു പ്രാർ ത്ഥിക്കണം? എപ്പോൾ പ്രാർത്ഥിക്കണം? എന്നെല്ലാം നമുക്ക് മാർഗ നിർദേശം നൽകുന്നു.

നമ്മുടെ പ്രാർത്ഥനാനുഭവത്തിനു രണ്ടു മാനങ്ങൾ ഉണ്ട്. അവ പരസ്പരപൂരകങ്ങളാണ്. ഒന്ന് വ്യക്തിപരമായ പ്രാർത്ഥന (Private and personal prayer) മറ്റേത് സാമൂഹ്യാരാധന (Corporate prayer). ഇവയിൽ ഒന്ന് മറ്റേതിനു പകരമല്ല. രണ്ടും അവിഭാജ്യങ്ങളാ ണ്. രണ്ടു വിധത്തിലുള്ള പ്രാർത്ഥനകളെപ്പറ്റിയും കർത്താവുതന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. വ്യക്തിപരമായ പ്രാർത്ഥനയെപ്പറ്റി പറയുന്നു: "നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ രഹസ്യമുറിയിൽ കടന്നു വാതിൽ അടച്ച്

അദൃശ്യനായ നിങ്ങളുടെ പിതാവിനോടു പ്രാർത്ഥിക്കുക; അപ്പോൾ രഹസ്യമായി ചെയ്യുന്നതൊക്കെയും കാണുന്ന പിതാവ് നിങ്ങൾക്കു പ്രതിഫലം നൽകും" (മത്താ. 6:6). കൂട്ടമായി നടത്തുന്ന സാമൂഹ്യാരാധനയെപ്പറ്റി പറയുന്നു: "ഭൂമിയിൽ വച്ച് നിങ്ങളിൽ രണ്ടുപേർ യാചിക്കുന്ന ഏതു കാര്യത്തിലും ഐകമത്യപ്പെട്ടാൽ അതു സ്വർഗസ്ഥനായ എന്റെ പിതാവിങ്കൽ നിന്ന് അവർക്കു ലഭിക്കും; രണ്ടോ മൂന്നോ പേർ എന്റെ നാമത്തിൽ കൂടി വരുന്നേടത്തൊക്കെയും ഞാൻ അവരുടെ നടുവിൽ ഉണ്ട്". (മത്താ. 18:19, 20).

**1 വ്യക്തിഗതമായും രഹസ്യമായും നടത്തുന്ന പ്രാർത്ഥന:** അറയിൽ കടന്നു രഹസ്യത്തിൽ കാണുന്ന പിതാവിനോട് പ്രാർത്ഥിക്കണമെന്ന കർത്തൃനിർദേശം നാം മുകളിൽ കണ്ടു. കർത്താവ് ഇതിനു മാതൃക കാണിച്ചുതരികയും ചെയ്തു. അവിടുന്ന് അതിരാവിലെ, സൂര്യോദയത്തിനു മുന്നമേ ഏകാന്തസ്ഥലത്ത് പോയി പ്രാർത്ഥിച്ചു. മരുഭൂമിയിലും മലമുകളിലും തോട്ടത്തിലും എല്ലാം അവിടുന്ന് ഏകനായി പ്രാർത്ഥിച്ച വിവരം സുവിശേഷകന്മാർ രേഖപ്പെടുത്തിയിരിക്കുന്നു. ഓരോ ദിവസവും ആരംഭിക്കുന്നത് ഏകാന്ത പ്രാർത്ഥനയോടെ; അവസാനിക്കുമ്പോഴും അങ്ങനെ തന്നെ.സന്ധ്യയായപ്പോൾ ശിഷ്യന്മാരെ തടാകത്തിന് അക്കരക്ക് അയച്ചിട്ട് അവിടുന്നു മലയിലേക്കു പിൻവാങ്ങിയതായി കാണാം. ഇപ്രകാരമുള്ള ഏകാന്ത പ്രാർത്ഥന പരിശുദ്ധാത്മനിറവിൽ നിർവഹിക്കേണ്ടതാണ്. യൂദായുടെ ലേഖനത്തിൽ നാമിങ്ങനെ വായിക്കുന്നു: "പ്രിയമുള്ളവരേ, നിങ്ങളുടെ അതിവിശുദ്ധമായ വിശ്വാസത്തിന്മേൽ ജീവിതം പടുത്തുയർത്തുക; പരിശുദ്ധാത്മാവിന്റെ സഹായത്തോടെ പ്രാർത്ഥിക്കുക" (വാ. 20). വിശ്വാസികളുടെ ജീവിതത്തിനടിസ്ഥാനം വിശുദ്ധമായ വിശ്വാസമാണ്. ആ ജീവിതം നിലനിൽക്കുന്നതും പരിപുഷ്ടിപ്പെടുന്നതും പ്രാർത്ഥനയാലാണ്; പ്രാർത്ഥനയാകട്ടെ പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുന്നതും. പ്രാർത്ഥന ഭൗതിക തലത്തിൽ നടക്കുന്ന ഒരു പ്രക്രിയ അല്ല. അത് ആത്മാവിനാൽ നയിക്കപ്പെടുന്ന ഒരു ആത്മീയാനുഭവമാണ്. "നമ്മിൽ വസിക്കുന്ന ആത്മാവ്, ഉന്നതത്തിലെ ആത്മാവോട് സംവാദിക്കുകയാണ്" എന്നൊരാൾ നിർവചിച്ചിട്ടുള്ളത് പ്രാർത്ഥനയിൽ പരിശുദ്ധാത്മാവിന്റെ പങ്കിനെ വെളിപ്പെടുത്തുന്നു.

വ്യക്തിതലത്തിൽ എങ്ങനെ അഥവാ എന്താണ് പ്രാർത്ഥിക്കേണ്ടത് എന്നു നമുക്കു നിശ്ചയമില്ല. അവിടെ പരിശുദ്ധാത്മാവ് നമ്മുടെ സഹായത്തിനെത്തുന്നു. പൗലൊസിന്റെ വാക്കുകൾ

ശ്രദ്ധിക്കുക: "വേണ്ടുംപോലെ പ്രാർത്ഥിക്കേണ്ടത് എന്തെന്നു നാം അറിയുന്നില്ലല്ലോ. ആത്മാവ് തന്നെ ഉച്ചരിച്ചുകൂടാത്ത ഞരക്കങ്ങളാൽ നമുക്കുവേണ്ടി പക്ഷവാദം ചെയ്യുന്നു" (റോമ. 8:26). ഇവിടെ പറഞ്ഞിട്ടുള്ളത് അന്യഭാഷ സംസാരിക്കുന്നതിനെക്കുറിച്ചാണ് എന്നു ചിലർ വ്യാഖ്യാനിക്കുന്നതിനോട് യോജിക്കാവുന്നതല്ല. "ഉച്ചരിച്ചു കൂടാത്ത ഞരക്കങ്ങൾ" എന്നുള്ളത് അന്യഭാഷയല്ല. കാരണം ഇവിടെ പറയുന്ന കാര്യം എല്ലാ വിശ്വാസികളുടെയും അനുഭവത്തിൽപെടുന്നതാണ്. എന്നാൽ അന്യഭാഷ ചിലർക്കുമാത്രം ലഭിക്കുന്ന വരമായി അപ്പൊസ്തലൻ തന്നെ പറയുന്നു. 1 കൊരി. 12:30 കാണുക. നമ്മുടെ ഹൃദയത്തിലെ അവ്യക്തങ്ങളായ ആഗ്രഹങ്ങളും അപേക്ഷകളും പരിശുദ്ധാത്മാവ് ദൈവമുമ്പാകെ അർഥമുള്ളതാക്കിത്തീർക്കുന്നു. ഉദാഹരണമായി, കൊച്ചുകുഞ്ഞുങ്ങൾ കൊഞ്ച സംസാരിക്കുമ്പോൾ അത് അന്യർക്കു മനസ്സിലാക്കി കൊടുക്കത്തക്കവണ്ണം അതിന്റെ അമ്മ അതിന്റെ പൊരുൾ തിരിക്കുന്നു. അതുപോലെ പരിശുദ്ധാത്മാവ് നമ്മുടെ പ്രാർത്ഥനക്ക് അർഥവും സാംഗത്യവും ഉള്ളതാക്കി ദൈവമുമ്പാകെ സമർപ്പിക്കുന്നു.

വ്യക്തിപരമായ പ്രാർത്ഥനാ ജീവിതത്തിൽ പരിശുദ്ധാത്മാവിന്റെ സഹായം ലഭിക്കുമെങ്കിലും നാമതിൽ ഉത്സാഹിച്ച് പരിശ്രമിച്ചേ മതിയാവൂ. നമ്മുടെ ആഗ്രഹവും പരിശ്രമവും പ്രാർത്ഥനക്കുണ്ടാകണം. തൊണ്ണൂറുവർഷങ്ങൾക്കു മുമ്പ്, നോബൽ സമ്മാനത്തിനർഹനായ ഡോ. അലക്സിസ് കാരൽ ആദ്യകാലത്ത് നാസ്തികനും യുക്തിവാദിയുമായിരുന്നു. എന്നാൽ മരണാസന്നനായ ഒരു രോഗി പ്രാർത്ഥനയിൽക്കൂടി സുഖം പ്രാപിച്ചത് നേരിൽ കാണുവാനിടയായപ്പോൾ അദ്ദേഹം ഒരു പുനർചിന്തനത്തിനു സന്നദ്ധനായി. അദ്ദേഹം പിന്നീട് പ്രാർത്ഥനാ ശക്തിയുടെ ഒരു വക്താവായി മാറി. പ്രാർത്ഥന മൂലം ശരീരത്തിനും, മനസ്സിനും വരുന്ന പരിവർത്തനങ്ങൾ അത്ഭുതകരമാണെന്ന് അദ്ദേഹം മനസ്സിലാക്കി.

അദ്ദേഹം പ്രാർത്ഥനയെപ്പറ്റി ഒരു ഗ്രന്ഥം തന്നെ രചിച്ചു. അതിൽ എഴുതുന്നു: "മനുഷ്യൻ ഉളവാക്കാൻ കഴിയുന്ന ഏറ്റവും ശക്തിയുള്ള ഊർജാവസ്ഥയാണ് പ്രാർത്ഥന. പ്രപഞ്ചത്തിന്റെ ആകർഷണം പോലെ യഥാർഥമാണ് ആ ശക്തി. സകല ഔഷധവും ഫലരഹിതമെന്ന് കണ്ടുകഴിഞ്ഞ്, പ്രാർത്ഥനയുടെ ദിവ്യശക്തിയാൽ രോഗത്തിൽ നിന്നും ശോകത്തിൽ നിന്നും ഉയിർത്തെഴുന്നേറ്റ മനുഷ്യരെ ഒരു ഡോക്ടറെന്ന നിലയിൽ ഞാൻ കണ്ടിട്ടുണ്ട്. റേഡിയം

പോലെ പ്രകാശിക്കുന്നതും സ്വയം ശക്തി പുറപ്പെടുവിക്കുന്നതുമാണ് പ്രാർത്ഥന. അനന്തമായ ശക്തിയെത്തന്നെ അഭിസംബോധന ചെയ്ത് തന്റെ പരിമിതമായ ശക്തിയെ പരിപോഷിപ്പിക്കുകയാണ് പ്രാർത്ഥന വഴി മനുഷ്യർ ചെയ്യുന്നത്.

പ്രപഞ്ചശക്തിയെ മുഴുവൻ വട്ടമിട്ടു ചരിക്കുന്ന അക്ഷയചലന ശക്തിയോടു പ്രാർത്ഥനയിൽ നാം നമ്മെയും ഘടിപ്പിച്ചിരിക്കുന്നു. ഈ ശക്തിയുടെ ഒരംശം ലഭിക്കുന്നതിനു വേണ്ടിയാണ് പ്രാർത്ഥന. തീക്ഷ്ണമായ പ്രാർത്ഥനയിൽ നാം ദൈവത്തെ വിളിക്കുമ്പോഴെല്ലാം നമ്മുടെ ആത്മശരീരങ്ങൾ കൃപ പ്രാപിക്കുന്നുണ്ട്. ഒരു സൽഫലവും ഇല്ലാത്ത ഒരു പ്രാർത്ഥനയും ഇല്ല".ഡോക്ടർ കാരലിന്റെ ഈ വാക്കുകൾ അനിഷേധ്യങ്ങളായ തെളിവുകളുടെ പിൻബലത്തിൽ ഉദ്ധരിച്ചിട്ടുള്ളവയാണ്.

പ്രാർത്ഥനയെക്കുറിച്ചുള്ള പ്രസംഗങ്ങൾ കേട്ടതുകൊണ്ടോ, പുസ്തകങ്ങൾ വായിച്ചതു കൊണ്ടോ പ്രയോജനപ്പെടണമെന്നില്ല. നാം തന്നെ പ്രാർത്ഥനക്കു സമയം കണ്ടെത്തി അതിൽ ജാഗരിച്ചേ മതി യാവൂ. അപ്പോൾ പരിശുദ്ധാത്മസഹായം ലഭിക്കും. ഇംഗ്ലീഷ് ഭാഷ പഠി ക്കാൻ ആഗ്രഹിച്ച ഒരാൾ ഒരു പുസ്തകശാലയിൽ ചെന്ന് അയാളുടെ ആവശ്യം അറിയിച്ചു. പുസ്തകവ്യാപാരി പറഞ്ഞു; ഈ ഷെൽഫിൽ ഇരിക്കുന്ന പുസ്തകങ്ങൾ എല്ലാം ഇംഗ്ലീഷ് പഠിക്കാൻ ഉതകുന്നവ യാണ്. ഏതു വേണമെങ്കിലും എടുക്കാം. വന്നയാൾ ഓരോ പു സ്തകവും എടുത്തുനോക്കി ചോദിച്ചു: "ഇതിലേതു പുസ്തകമാണ് ഏറ്റവും മെച്ചമായത്?" വ്യാപാരി പറഞ്ഞു: "ഓരോന്നിനും അതാ തിന്റേതായ മെച്ചങ്ങളും കുറവുകളുമുണ്ട്. ഇതുകൊണ്ടൊന്നും നന്നായി പഠിക്കണമെന്നില്ല." "എങ്കിൽഞാനെന്തുചെയ്യണം?" "ഇംഗ്ലീഷ്സംസാരി ക്കുന്ന നാട്ടിൽ താമസിച്ച് അതു പഠിക്കണം."

ഇതുപോലെ പ്രാർഥനയെക്കുറിച്ചു കേട്ടതുകൊണ്ടോ വായി ച്ചതുകൊണ്ടോ ആയില്ല. നാം തന്നെ പ്രാർഥനക്കു സമയം കണ്ടെത്തി അതിൽ ജാഗരിക്കണം. അറയിൽ കടന്നു വാതിൽ അടയ്ക്കണം എന്നു നിർദേശിക്കുന്നത് ഏകാഗ്രത കൈവരിക്കാനാണ്. കുറെ വർഷ ങ്ങൾക്കു മുമ്പ് അമേരിക്കയിൽ എത്തിയ ഒരാൾക്കു പറ്റിയ ജാള്യത ഇത്തരുണത്തിൽ ഓർത്തു പോകുന്നു. അയാൾ നഗരത്തിലെ ഒരു സുഹൃത്തിനു ഫോൺ ചെയ്യുവാൻ ഒരു ബൂത്തിൽ കയറി. അതിനു ള്ളിൽ മങ്ങിയ വെളിച്ചമേ ഉള്ളു. ടെലിഫോൺ ഡയറക്ടറിയിൽ നിന്നു സ്നേഹിതന്റെ നമ്പർ കണ്ടുപിടിക്കാൻ ശ്രമിച്ചു. പക്ഷേ വെളിച്ച

ക്കുറവു കൊണ്ടു പറ്റുന്നില്ല. മുകളിലേക്കു നോക്കിയപ്പോൾ ലൈറ്റുണ്ട്; പക്ഷേ സ്വിച്ച് എങ്ങും കാണാനില്ല. അയാൾ വിഷമിച്ച്, വിയർത്തു നിൽക്കുമ്പോൾ അതുവഴി കടന്നുപോയ ഒരാൾ നിർദ്ദേശിച്ചു; Shut the door and the light will come. വാതിൽ അടക്കുക; വെളിച്ചം കടന്നു വരും. ഉയരത്തിൽ നിന്നുള്ള വെളിച്ചം കിട്ടുവാൻ വാതിൽ അടക്കണം. അവിടെയുള്ള ലൈറ്റിന്റെ സ്വിച്ച് വാതിലിൽ ഘടിപ്പിച്ചിരിക്കുന്നതു കൊണ്ട്, അടക്കുമ്പോൾ വെളിച്ചമെത്തും. ഇപ്പറഞ്ഞതു പോലെ ഉയരത്തിൽ നിന്നുള്ള വെളിച്ചത്തിനു നമ്മുടെ ഹൃദയവാതിൽ അടച്ച് ഏകാഗ്രമാക്കണം. അപ്പോൾ പരിശുദ്ധാത്മാവ് നമ്മുടെ സഹായത്തിനെത്തി പ്രാർത്ഥനയും ജാഗരണവും അർഥപൂർണമാക്കും.

**2. സാമൂഹ്യാരാധന;** വിശ്വാസികൾ ഒന്നുചേർന്നു കൂട്ടായി പ്രാർത്ഥിക്കേണ്ടത് ആവശ്യമാണ്. അതാണ് കർത്താവ് പറഞ്ഞത്, രണ്ടോ മൂന്നോ പേർ എന്റെ നാമത്തിൽ എവിടെ കൂടിയാലും ഞാൻ അവരുടെ മധ്യേ ഉണ്ട്. കുടുംബപ്രാർത്ഥനയും, ദേവാലയത്തിൽ വിശ്വാസികൾ ഒരുമിച്ചുള്ള ആരാധനയും ഈ അനുഭവം കൈവരുത്തുന്നു. ഇവിടെയും പരിശുദ്ധാത്മാവിന്റെ നിറവിലും നിയന്ത്രണത്തിലൂമാണ് ആരാധന നിർവഹിക്കപ്പെടേണ്ടത്. ശമര്യസ്ത്രീയുമായുള്ള സംഭാഷണത്തിൽ ആരാധനയെപ്പറ്റി കർത്താവു പരാമർശിക്കുന്നു. ശമര്യാക്കാരുടെ ആരാധനാകേന്ദ്രം ഗരിസിം മലയിലായിരുന്നു; യഹൂദന്മാരുടേതാകട്ടെ യെരുശലേമിലും. യേശു ആ സ്ത്രീയോടു പറഞ്ഞു: എന്റെ വാക്ക് വിശ്വസിക്കുക; സത്യനമസ്കാരികൾ പിതാവിനെ ആത്മാവിലും സത്യത്തിലും ആരാധിക്കുന്ന നാഴിക വരുന്നു; ഇപ്പോൾ വന്നുമിരിക്കുന്നു....... ദൈവം ആത്മാവാകുന്നു; അവനെ നമസ്കരിക്കുന്നവർ ആത്മാവിലും സത്യത്തിലും നമസ്കരിക്കണം. (യോഹ. 4:23, 24).

ആത്മാവിൽ ആരാധിക്കുക എന്നാൽ എന്താണ് അർഥമാക്കുന്നത്? നമ്മുടെ ഹൃദയത്തിൽ ആത്മാവിവ്യാപരിച്ച് അവിടുത്തെ പ്രചോദനത്തിൽ നടക്കുന്ന പ്രകിയയാണ് ആരാധന. യോഹന്നാൻ ശ്ലീഹാ പത്മോസ് ദ്വീപിൽ നാടുകടത്തപ്പെട്ടവനായി കഴിയുമ്പോൾ ഒരു ഞായറാഴ്ച വന്നെത്തി. വിശ്വാസികൾ ഒരുമിച്ച് ആരാധന അർപ്പിക്കുന്ന ദിവസം. തനിക്ക് അതിനു നിർവാഹമില്ലാതെ ഏകനായി കഴിയുന്നു. അപ്പോഴുണ്ടായ അനുഭവത്തെപ്പറ്റി അദ്ദേഹം തന്നെ സാക്ഷ്യപ്പെടുത്തുന്നു. On the Lord’s day I was taken in the Spirit. കർത്തൃദിവസത്തിൽ ഞാൻ ആത്മപ്രചോദിതനായി. അപ്പോൾ സ്വർഗത്തി

ന്റെ വാതിൽ തുറക്കപ്പെട്ടതായും അവിടെ നടക്കുന്ന ആരാധനയുടെ മഹത്വം കണ്ടതായും രേഖപ്പെടുത്തിയിരിക്കുന്നു.(വെളി.1:10)

നമ്മുടെ ദേവാലയം, സ്വർഗീയ ദർശനം യാഥാർഥ്യമാക്കാൻ ഉപയുക്തമാണ്. മദ്ബഹായുടെ തിരശ്ശീല നീക്കുമ്പോൾ സ്വർഗത്തിന്റെ പ്രതീതി ഉളവാക്കുവാൻ തക്കവണ്ണം കത്തുന്ന മെഴുകുതിരികൾ, മറുവഹസകൾ, ഉയരുന്ന സുഗന്ധധൂപം, അംശവസ്ത്രം ധരിച്ച ശുശ്രൂഷകർ തുടങ്ങിയ എല്ലാ സജ്ജീകരണങ്ങളും പര്യാപ്തമാണ്. വിശുദ്ധ കുർബാനയുടെ പ്രാരംഭ ഘട്ടത്തിൽ പട്ടക്കാരൻ ജനങ്ങളോട് ആഹ്വാനം ചെയ്യുന്നു: "നാം എല്ലാവരുടെയും ബോധങ്ങളും, വിചാരങ്ങളും, ഹൃദയങ്ങളും, പിതാവാം ദൈവത്തിന്റെ വലത്തുഭാഗത്ത് മശിഹാതമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന മഹോന്നതങ്ങളിൽ ആയിരിക്കണം." അപ്പോൾ അതിനനുയോജ്യമായ മറുപടി ജനങ്ങൾ പ്രതിവാക്യമായി ചൊല്ലുന്നു.

തത്സമയം നടത്തപ്പെടുന്ന പാട്ടുകളും പ്രാർഥനകളും സ്തുതികളും സ്തോത്രങ്ങളും എല്ലാം പരിശുദ്ധാത്മനിറവിൽ നിർവഹിക്കപ്പെടുന്നതായി പരിശുദ്ധനായ പൌലൊസ് ശ്ലീഹാ പ്രഖ്യാപിക്കുന്നു. ആരാധകസമൂഹത്തോട് അപ്പൊസ്തലൻ പറയുന്നത്: "ആത്മാവു നിറഞ്ഞവരായി സങ്കിർത്തനങ്ങളാലും സ്തുതികളാലും ആത്മീയ ഗീതങ്ങളാലും തമ്മിൽ സംസാരിച്ചും, നിങ്ങളുടെ ഹൃദയങ്ങളിൽ കർത്താവിനു പാടിയും കീർത്തനം ചെയ്തും സ്തോത്രം ചെയ്തുകൊൾവിൻ" (എഫോ. 5:19 കൊലോ. 3:16). അപ്പൊസ്തലിക കാലത്തെ ആരാധനയുടെ ഒരു ചിത്രമാണ് ഈ വാക്കുകളിൽ പ്രതിഫലിക്കുന്നത്. പാട്ടുകൾ പാടുന്നതിനെപ്പറ്റി പറയുന്നത്, "ആത്മാവു നിറഞ്ഞവരായി" എന്നാണ്. പ്രാർഥനയായാലും, സ്തോത്രങ്ങൾ ആയാലും, സങ്കീർത്തനാലാപനമായാലും, പ്രബോധനമായാലും എല്ലാം പരിശുദ്ധാത്മ പ്രചോദനത്താൽ നിറവേറ്റണമെന്നാണ്.

നമ്മുടെ ആരാധന ആത്മനിറവിൽ നടക്കണമെങ്കിൽ അതിനുള്ള ഒരുക്കത്തോടും പ്രതീക്ഷയോടും എത്തണം. ഏതോ ഒരു 'പരിപാടിക്കു' പോകുന്ന അനുഭവത്തിലാകരുത്. വില്യം ബാർക്ലേ ആരാധനക്ക് എങ്ങനെ ജനം എത്തണം എന്ന് അനുസ്മരിപ്പിക്കുന്നു. "ജനങ്ങൾ ഒരുക്കത്തോടും പ്രതീക്ഷയോടും ദേവാലയത്തിൽ വരുന്നുവെങ്കിൽ, കാർമികനും പ്രബോധകനും തങ്ങളെത്തന്നെയും തങ്ങളുടെ സന്ദേശത്തെയും ശുശ്രൂഷയെയും ദൈവാത്മാവിനു സമർപ്പിക്കുന്നു എങ്കിൽ; അപ്പോൾ മാത്രമേ ശക്തിയുടെ അത്ഭുതപ്രവാഹം ജനത്തിന്റെ മേൽ പകരുകയുള്ളു".

ശനിയാഴ്ച രാത്രികളിൽ ക്ലബ്ബുകളിലും മറ്റു വിനോദസ്ഥലങ്ങളിലും ഉല്ലസിച്ചു നടന്നിട്ട് രാത്രി വൈകി ഉറങ്ങുക. അതിന്റെ 'കെട്ട്' തലയിൽനിന്നു മാറാതെ തന്നെ ഞായറാഴ്ച രാവിലെ ആരാധനക്ക് എത്തിയാൽ പരിശുദ്ധാത്മാവ് നടത്തിപ്പ് അവിടെ ഉണ്ടാവുകയില്ല. ടി. വി. യിൽ വേഗത്തിൽ ചാനൽ മാറ്റാവുന്നതുപോലെ നമ്മുടെ മാനസികവ്യാപാരം മാറ്റാവുന്നതല്ല നാം കാണുകയും കേൾക്കുകയും അനുഭവിക്കുകയും ചെയ്യുന്ന കാര്യങ്ങളുടെ സ്വാധീനം ഏറെ നേരം നമ്മിൽ ഉയർന്നു നിൽക്കും. അതുകൊണ്ട് മറ്റു കാര്യങ്ങളിൽ വ്യാപരിച്ചിരുന്ന മനസ്സിനെ പെട്ടെന്ന് പ്രാർഥനയുടെ അനുഭവത്തിലേക്കു വരുത്തുക എളുപ്പമല്ല. അതിനു സമയവും സാവകാശവും ആവശ്യമുണ്ട്. അതുകൊണ്ടുതന്നെ ഞായറാഴ്ച ആരാധനക്കുള്ള ഒരുക്കം ശനിയാഴ്ച വൈകിട്ടു മുതൽതന്നെ ആരംഭിക്കേണ്ടതാണ്.

സത്യത്തിലും ആത്മാവിലും ആരാധിക്കണമെങ്കിൽ, നമ്മുടെ മനസ്സും,ബോധവും, ഹൃദയവും അതിൽ പതിഞ്ഞിരിക്കണം. "നമ്മുടെ ആരാധനയിൽ നിന്ന് ഒന്നും ആത്മീയമായി കിട്ടുന്നില്ല" എന്നു ചില വ്യക്തികൾ പറയുന്നതു കേട്ടിട്ടുണ്ട്. ആരാധനക്കു നാം വരുന്നത് നമ്മെത്തന്നെ ദൈവമുമ്പാകെ നൽകാനാണ്. അപ്പവീഞ്ഞുകളുടെ സമർപ്പണം അക്കാര്യം വ്യക്തമാക്കുന്നു. ആദ്യം ദൈവത്തിനു നമ്മെ കൊടുത്തെങ്കിൽ മാത്രമേ ആരാധനയിൽ നിന്നു കൃപ ലഭിക്കുകയുള്ളു. നമുക്കു ലഭ്യമാകേണ്ടത് ക്രിസ്തുസാന്നിധ്യമാണ്. അതു നമ്മുടെ ജീവിതത്തിൽ പ്രതിഫലിച്ചു കാണുമാറാകണം.

നമ്മുടെ പരസ്യ ആരാധനകളിൽ പരിശുദ്ധാത്മാവ് എപ്രകാരം പ്രവർത്തിക്കുന്നു എന്നുള്ളതാണ് നാം ചിന്തിക്കുന്നത്. ഓർത്തഡോക്സ് ആരാധനകളിൽ എല്ലാം തന്നെ പരിശുദ്ധാത്മാവിന്റെ ആവാസത്തിനു വേണ്ടിയുള്ള പ്രാർഥന കാണാം. വിശുദ്ധ കുർബാനയിൽ, പരിശുദ്ധാത്മാവ് അപ്പവീഞ്ഞുകളിന്മേലും, ആരാധകസമൂഹത്തിന്റെ മേലും വന്ന് ആവസിക്കുവാൻ അപേക്ഷിക്കുന്നു. വിശുദ്ധ മാമോദീസയിൽ. ആത്മാവ് മാമോദീസാ വെള്ളത്തിന്മേൽ ആവസിക്കുന്നതിനായി പ്രാർഥിക്കുന്നു. പരോഹിത്യ നൽവരത്തിന്റേതായ പട്ടംകൊടയിലും പരിശുദ്ധാത്മാധി വാസത്തിനായുള്ള പ്രാർഥന കാണാം. ഇങ്ങനെ പരിശുദ്ധാത്മ വ്യാപാരത്തെ സാക്ഷാത്താക്കി തീർക്കുന്നതാണ് നമ്മുടെ ആരാധന എല്ലാം തന്നെ.

രഹസ്യപ്രാർഥന അഥവാ വ്യക്തിപരമായ പ്രാർഥന നടത്തുകയും അതിൽ ആനന്ദം അനുഭവിക്കുകയും ചെയ്യുന്നവർക്ക് സാമൂഹ്യാ

രാധന ഹൃദ്യമായി അനുഭവപ്പെടും. കാരണം ഇവ പരസ്പരപൂരക ങ്ങളാണെന്നു നാം മുകളിൽ കാണുകയുണ്ടായി. നമ്മുടെ ആത്മീയ ജീവിതത്തിന്റെ അന്തർധാര നമ്മുടെ പ്രാർഥനാനുഭവമാണ്. അത് സജീവവും, അർഥപൂർണവുമാക്കുന്നത് പരിശുദ്ധാത്മ വ്യാപാരത്താ ലാണ്. അതിനായി നമുക്ക് പ്രാർഥിക്കുകയും അപേക്ഷിക്കുകയും ചെയ്യാം.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



## 8.

# ആത്മാവിലുള്ള വളർച്ച

വ്യക്തി ജീവിതവും, സഭാ ജീവിതവും തമ്മിൽ വേർപിരിക്കാവുന്ന കാര്യമല്ല. ഒരു നാണയത്തിന്റെ രണ്ടുവശങ്ങൾ എന്ന പോലെ പരസ്പര പൂരകങ്ങളാണ്. വ്യക്തി ജീവിതം പുഷ്ടിപ്പെടുന്നത് സഭയോടുള്ള സജീവ ബന്ധത്തിലും ഐക്യത്തിലുമാണ്. "കർത്താവു രക്ഷിക്കപ്പെടുന്നവരെ ദിനം പ്രതി സഭയോടു ചേർത്തുകൊണ്ടിരുന്നു"(അ: പ്ര: 2: 47)

എന്നാൽ ചില വ്യക്തികൾ സഭകളിൽ ദൃശ്യമാകുന്ന പല പ്രശ്നങ്ങൾകൊണ്ടും മറ്റും പ്രസ്താവിക്കാറുണ്ട്, ഞാൻ ഒരു സഭയോടും ബന്ധപ്പെടുന്നില്ല. ഞാൻ നേരിട്ട് കർത്താവുമായി ബന്ധം പുലർത്തുകയാണ്. അതിൽ ഒരു പോരായ്മയും ഞാൻ കാണുന്നില്ല. അതു തെറ്റായ ധാരണയുടെയും വിമർശനാത്മകമായ വീക്ഷണത്തിന്റെയും പ്രതിഫലനമെന്നു വിലയിരുത്തിയാൽ മതി.

സഭയെപ്പറ്റി ചില നിർവചനങ്ങൾ ഉണ്ട്. ഓരോന്നും സഭയുടെ സ്വഭാവത്തിന്റെ ചില സവിശേഷതകളെ വെളിപ്പെടുത്തുന്നതായിരിക്കും. 'ദൈവത്തിന്റെ ജനം'(The people of God); ക്രിസ്തുവിന്റെ ശരീരം; ക്രിസ്തുവിന്റെ മണവാട്ടി; പരിശുദ്ധാത്മാവിന്റെ കൂട്ടായ്മ. (Followship of the Holy Spirit) അവസാനത്തേത് പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തെയും, സഭയോടുള്ള ബന്ധത്തെയും വ്യക്തമാക്കുന്നു. ആത്മാവിനാൽ ഒരുമിച്ചു ചേർക്കപ്പെട്ട് ഐക്യത്തിൽ നിലനിൽക്കുന്ന സമൂഹം എന്നാണ് വിവക്ഷിക്കുന്നത്.

**1. പരിശുദ്ധാത്മാവ് സഭയുടെ ഐക്യം സാധ്യമാക്കുന്നു:**

അവിടുന്ന് മനുഷ്യൻ കെട്ടിപ്പൊക്കുന്ന മതിൽ കെട്ടുകളെയൊക്കെ ഇല്ലാതാക്കി ഐക്യം സാദ്ധ്യമാക്കുന്നു. കൊർന്നല്യോസിന്റെ ഭവനത്തിൽ നടന്ന സംഭവമാണ് ഇവിടെ അനുസ്മരിക്കാനുള്ളത്. അ: പ്ര: 10: 44 – 48 കാണുക. വിജാതീയരായ ആളുകളാണ് അവിടെ കൂടിയിരുന്നത്. യഹൂദനും വിജാതീയനും തമ്മിൽ വർഗ്ഗപരമായ അകൽച്ചയും ശത്രുതയും പുലർത്തിയിരുന്നു. വിജാതീയരെ സ്പർശിച്ചാൽപ്പോലും അശുദ്ധി സംഭവിക്കുമെന്ന് യഹൂദസമൂഹം ചിന്തിച്ചിരുന്നു. അവരെ സഭയിൽ ചേർക്കുവാൻ പത്രോസിനു ധൈര്യവും പ്രചോദനവും ഉണ്ടായത് അവർക്കു ദൈവം പരിശുദ്ധാത്മാവിനെ പകർന്നത് കണ്ടതിനാലാണ്. അങ്ങനെ ഇരുപക്ഷവും ഒന്നായിത്തീരുവാൻ പരിശുദ്ധാത്മാവ് പ്രവർത്തിച്ചു. പൗലോസ്ശ്ലീഹാ ഇക്കാര്യം വ്യക്തമാക്കുന്നു: "അവൻ മുഖാന്തരം നമുക്കു ഇരുപക്ഷക്കാർക്കും (യഹൂദനും, വിജാതീയനും) ഏകാത്മവിനാൽ പിതാവിങ്കലേക്കു പ്രവേശനമുണ്ട്." (എഫേ, 2:18) ശത്രുതാഭാവത്തിലും വിദ്വേഷത്തിലും കഴിഞ്ഞിരുന്ന രണ്ടു വിഭാഗത്തേയും പരിശുദ്ധാത്മ വ്യാപാരത്താൽ ഒന്നാക്കി. അതുകൊണ്ട് അവർ ഒരുമിച്ച് ആരാധനയിൽ ദൈവസന്നിധിയിൽ എത്തുവാൻ കഴിയും.

ഭിന്നതയും, ശത്രുതാഭാവവും സഭയിൽ ഉണ്ടാക്കുന്നവരെപ്പറ്റി യുദാശ്ലീഹാ പ്രസ്താവിക്കുന്നത് ശ്രദ്ധേയമാണ്."അവർ ഭിന്നതയുണ്ടാക്കുന്നവർ, പ്രാകൃതന്മാർ, ആത്മാവില്ലാത്തവർ" (യൂദാ 19) പരിശുദ്ധാത്മ വ്യാപാരമുള്ളവരെങ്കിൽ അവർ ഐക്യത്തിനും സാഹോദര്യത്തിനും പ്രവർത്തിക്കുന്നവരാകും. സഭയിൽ ഭിന്നതയും ഈർഷ്യയും ഉണ്ടാക്കുന്നവരെപ്പറ്റി പൗലോസ് വിലയിരുന്നത്,: അവർ ജഡീകന്മാരെന്നത്രേ (1 കൊരി 3 : 3) ആധുനിക കാലത്ത് സഭകൾ തമ്മിലുള്ള ഐക്യത്തിനും സഹകരണത്തിനും കൂട്ടായപ്രവർത്തനങ്ങൾക്കുമുള്ള പല സംരംഭങ്ങളും ഉണ്ടായി വന്നിട്ടുണ്ട്. അതു പരിശുദ്ധാത്മാവിന്റെ പ്രേരണയാലും പ്രചോദനത്തിലുമാണെന്നു പറയാം.

**2. പരിശുദ്ധാത്മാവ് സഭയിൽ പുനർ ജീവനവും പുതുക്കവും ഉറപ്പുവരുത്തുന്നു:**

"നിന്റെ ജനം നിന്നിൽ ആനന്ദിക്കേണ്ടതിന് നീ ഞങ്ങളെ വീണ്ടും ജീവിപ്പിക്കയില്ലയോ" (സങ്കീ. 85:6) സങ്കീർത്തനക്കാരന്റെ ഈ ചോദ്യം ഇന്ന് സഭാമക്കളിൽ പൊതുവായി കേൾക്കുന്ന ഒന്നാണ്. പ്രവാസത്തിൽ നിന്നു മടങ്ങിയെത്തിയ യിസ്രായേല്യരുടെ, അവസ്ഥയെ

യെഹസ്കേൽ പ്രവാചകൻ വിശേഷിപ്പിക്കുന്നത് ഉണങ്ങിയ അസ്ഥികൾ കൊണ്ടു നിറഞ്ഞ താഴ്വര എന്നാണ്. (യെഹ 37) ഒരു ദർശനത്തിൽ ഇക്കാര്യം പ്രവാചകന് ദൈവം വെളിപ്പെടുത്തിയതായി ചിത്രീകരിക്കുന്നു. ഉണങ്ങിയ അസ്ഥികളുടെ നടുവിൽ കൂടി പ്രവാചകനെ "ചുറ്റിച്ചുറ്റി നടക്കുമാറാക്കി" എന്നു വിശേഷിപ്പിക്കുന്നു. "അസ്ഥികളെപ്പറ്റി വെളിപ്പെടുത്തുന്നത്" അവ ഏറ്റവും ഉണങ്ങിയിരുന്നു എന്നാണ്, യഹോവ പ്രവാചകനോടു ചോദിക്കുന്നു: "മനുഷ്യപുത്രാ, ഈ അസ്ഥികൾ ജീവിക്കുമോ?" അതിനു ഞാൻ, "യഹോവയായ കർത്താവേ, നീ അറിയുന്നു എന്നു ഉത്തരം പറഞ്ഞു". യഹോവാ തുടർന്നു പറഞ്ഞു "ഉണങ്ങിയ അസ്ഥികളോടു പറയേണ്ടത് നിങ്ങൾ ജീവിക്കേണ്ടതിന് ഞാൻ നിങ്ങളിൽ ശ്വാസം (Ruah) വരുത്തും... നിങ്ങൾ ജീവിക്കേണ്ടതിന് ഞാൻ എന്റെ ആത്മാവിനെ നിങ്ങളിൽ ആക്കും"( വാ. 14)

നിർജ്ജീവമായ ഉണക്ക അസ്ഥികൾ ദൈവത്തിന്റെ അത്മാവിനാൽ ജീവിക്കപ്പെടും എന്നുള്ളത് പ്രത്യാശ ഉണർത്തുന്ന വസ്തുതയാണ്. ഭൗതികത്വത്തിന്റെ അതിപ്രസരത്താലും, ലൗകിക താല്പര്യങ്ങൾ സഭാന്തരീക്ഷത്തെ കവർന്നരിക്കുന്നതിനാലും, ആത്മീക ജീവനില്ലാത്ത അവസ്ഥയിലാണ്, കൂറ്റൻ പള്ളികളും, സ്ഥാപനങ്ങളും ഉയർന്നു വരുന്നുണ്ട്. പക്ഷേ വിശ്വാസികളുടെ ഇടയിൽ മദ്യത്തിന്റെ ആസക്തിയും കക്ഷിഭേദത്തിന്റെ വാശിയും വീറും മുന്നിട്ടു നിൽക്കുന്നു. കുടുംബശിഥിലീകരണവും, തകർച്ചയും. വ്യാകുലപ്പെടുത്തേണ്ട മറ്റൊരു പ്രതിഭാസമാണ്. നേതൃത്വനിരയിലുള്ളവരെപ്പോലും സുഖലോലുപത പിടിച്ചടക്കിയിരിക്കുന്നു. വാഹനങ്ങൾ കൂടെക്കൂടെ മാറുന്നതിനും ആഡംബരങ്ങൾ വർദ്ധിപ്പിക്കുന്നതിനുമുള്ള ആസക്തിയാണ്. അജപാലനം എന്നാൽ പണം കൈവരുന്ന പരിപാടികളിൽ നേതൃത്വം നൽകുക എന്നുള്ള അവസ്ഥയിലേയ്ക്കു നിപതിച്ചിരിക്കുന്നു.

ഇതിനൊരു മാറ്റംവരേണ്ടതല്ലേ? ആണ്ടുതോറും പെന്തിക്കൊസ്തിക്കു മുമ്പ് പത്തുദിവസം കാത്തിരിപ്പിന്റെ ദിവസങ്ങൾ എന്നു വിശേഷിപ്പിക്കാറുണ്ട്. പക്ഷേ യാതൊന്നും സംഭവിക്കുന്നില്ല. ഒന്നര മണിക്കൂർ നീണ്ടു നിൽക്കുന്ന ശുശ്രൂഷ പെന്തിക്കൊസ്തി ഞായറാഴ്ച നടത്തുന്നുണ്ട്. പങ്കെടുക്കുന്നവർക്ക് പ്രത്യേകമായ അനുഭവമൊന്നും സംഭവിക്കുന്നില്ല. ജീവിതസ്പർശിയല്ലാത്ത കുറെ പാട്ടുകളും, വേദശാസ്ത്ര പ്രഖ്യാപനങ്ങൾ നിറഞ്ഞ നീണ്ട പ്രാർത്ഥനകളും നടക്കുന്നുണ്ട്. എന്നു മാത്രം. ഇവിടെ ഒരു പുനർചിന്തനം ആവശ്യമുണ്ട്.

ഉണങ്ങിയ അസ്ഥികൾ നിറഞ്ഞ താഴ്വരയിൽ കാറ്റ് ( റൂഹാ) ശക്തമായി ഉയർന്നപ്പോൾ അസ്ഥികൾ എല്ലാം ഒന്നിനോട് ഒന്നു ചേർന്ന്, മാംസം പൊതിഞ്ഞ്, വലിയ സൈന്യവ്യൂഹമായിത്തീർന്നു എന്നു വായിക്കുന്നു. പരിശുദ്ധാത്മാവ് ആകുന്ന കാറ്റ് ഉയർന്നു നിർജ്ജീവത്വത്തിൽ നിന്ന് ചൈതന്യപൂർണ്ണമായ അവസ്ഥയിലേയ്ക്ക് സഭയെ ഉയർത്തേണ്ടിയിരിക്കുന്നു. സഭയുടെ ശാക്തീകരണത്തിനും പുതുക്കത്തിനും എന്തൊക്കെ ചെയ്യുമെന്ന് ഗൗരവമായി ചിന്തിക്കേണ്ടതും അതിനുവേണ്ടി പ്രാർത്ഥിക്കേണ്ടതുമാണ്. The greatest nead with in the christian Church through out the world today is to experience the touch of the Holy Spirit bringing true revival and renewal to the lives of ..... christians ( Billy graham)

**3)സഭയുടെ ആരാധനയിൽ പരിശുദ്ധാത്മാവു പ്രവർത്തിക്കുന്നു;**

ക്രസ്തീയ സഭയുടെ മുഖമുദ്ര, ആരാധന നടത്തുന്ന സമൂഹമെന്നുള്ളതാണ്. അപ്പോസ്തോല പ്രവൃത്തികൾ വായിക്കുമ്പോൾ ആദിമസഭയുടെ സവിശേഷചിത്രം അതായിരുന്നു. "ദൈവം ആത്മാവാകുന്നു; ദൈവത്തെ ആരാധിക്കുന്നവർ ആത്മാവിലും സത്യത്തിലും ആരാധിക്കണം".(യോഹ. 4: 23, 24) അതിനു മുമ്പു പ്രസ്താവിച്ചു. "യഥാർത്ഥ ആരാധകർ പിതാവിനെ ആത്മാവിലും സത്യത്തിലും ആരാധിക്കുന്ന സമയം വരുന്നു; അല്ല, വന്നു കഴിഞ്ഞിരിക്കുന്നു. ഇങ്ങനെയുള്ള ആരാധകരെയാണ് പിതാവ് അന്വേഷിക്കുന്നത്" ശമര്യക്കാരി സ്ത്രീയോടുള്ള സംഭാഷണത്തിലാണ് ആരാധനയെപ്പറ്റിയുള്ള ഈ മൗലിക സത്യങ്ങൾ ആവിഷ്കരിച്ചത്.

**ആത്മാവിൽ ആരാധിക്കുക എന്നാൽ എന്താണ് അർത്ഥമാക്കുന്നത്?**

കേവലം ബാഹ്യമായ കുറെ കർമ്മങ്ങളും അനുഷ്ഠാനങ്ങളും നടത്തുന്നതല്ല. മനസ്സും ആത്മാവും അതിൽ ആമഗ്നമായി നിറവേറ്റുന്ന ഒന്നായി മാറണം. പരിശുദ്ധാത്മാ നിയോഗത്താലും നിറവിനാലും നിർവ്വഹിക്കപ്പെടണം. ക്രസ്തീയാരാധനയുടെ സവിശേഷത, അതു പരിശുദ്ധാത്മാവിൽ നടത്തപ്പെടുന്നു എന്നുള്ളതാണ്. ഉച്ചരിക്കുന്ന സ്തുതികളും, ആലപിക്കുന്ന ഗാനങ്ങളും, നടത്തപ്പെടുന്ന പ്രബോധനവും എല്ലാം പരിശുദ്ധാത്മ വ്യാപാരത്തിലും നിറവിലും നിറവേറ്റേണ്ടാണ്. ക്രിസ്തീയാരാധനയെപ്പറ്റി പൗലോസ് ശ്ലീഹാ നൽകുന്ന ഒരു ചിത്രീകരണമുണ്ട്, "ആത്മാവു നിറഞ്ഞവരായി സങ്കീർത്തനങ്ങളാലും, സ്തുതികളാലും, ആത്മീക ഗീതങ്ങളാലും തമ്മിൽ സംസാരിച്ചും, നിങ്ങളുടെ ഹൃദയങ്ങളിൽ കർത്താവിനു പാടിയും, കീർത്തനം

ചെയ്തും, നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമത്തിൽ ദൈവവും പിതാവുമായവനെ എല്ലായ്പ്പോഴും എല്ലാറ്റിനും വേണ്ടിയും സ്തോത്രം ചെയ്തുകൊൾവിൻ" (എഫേ 5: 19–20) പാട്ടും, പ്രാർത്ഥനയും, പ്രബോധനവും എല്ലാം ആത്മാവിൽ നിറഞ്ഞവരായി ചെയ്യുവിൻ എന്നാണ് പൗലോസ് ശ്ലീഹാ ആഹ്വാനം ചെയ്യുന്നത്. ( കൊലോ 3:16)

നമ്മുടെ ആരാധന പലപ്പോഴും യാന്ത്രികമായിപ്പോകുന്നില്ലേ എന്ന് അതിനു നേതൃത്വം കൊടുക്കുന്നവരും അതിൽ പങ്കെടുക്കുന്നവരും ആത്മശോധന ചെയ്യേണ്ടതായിട്ടുണ്ട്. മുഖ്യ കാർമ്മികന്റെ ജാഗ്രതയും, ഏകാഗ്രതയും, ഭക്തിപൂർവ്വമായ നിർവഹണവും, പങ്കെടുക്കുന്ന ജനങ്ങളെ ഏറെ സ്വാധീനിക്കും.

പഴയകാലത്തെ ഓർഗൻ ഇപ്പോൾ പലർക്കും അപരിചിതമായിരിക്കും. ആരാധന സമൂഹത്തെ ആ ഓർഗനോടു ദൃഷ്ടാന്തീകരിക്കാം. ആരാധനസമൂഹത്തിലെ അംഗങ്ങൾ, ഓർഗന്റെ പൈപ്പുകളാണ്. അവ പല വലുപ്പത്തിലും ആകൃതിയിലുമാണ്. അതിൽക്കൂടി കാറ്റ് കയറിയിറങ്ങുമ്പോഴാണ് ഹൃദ്യമായ സംഗീതം ഉതിരുന്നത്. അതുപോലെ പരിശുദ്ധാത്മാവാകുന്ന കാറ്റ് വിശ്വാസികളിൽക്കൂടി വ്യാപരിക്കുമ്പോൾ ഹൃദ്യമായ ആരാധന ഉയരും.

ആത്മാവിലുള്ള ആരാധന അർപ്പിക്കാൻ കഴിയണമെങ്കിൽ അതിനുള്ള ഒതുക്കത്തോടും ആത്മീയ ദാഹത്തോടും പോകണം ക്ലബ്ബിൽ പോകുന്നതുപോലെയും, ഓഫീസിൽ പോകുന്നതു പോലെയുമുള്ള മനോഭാവത്തിൽ ഒരിക്കലും ആകരുത്. വില്യം ബാർക്ലേ ഇതുസംബന്ധിച്ച് അനുസ്മരിക്കുന്നത് ശ്രദ്ധിക്കുക: "If the People came to the church in expectation and in .....if the Preacher (Celebrant) committed himself and his message to the spirit of God, then, and not till then, the flood tides of power would be unloosed upon men''.

"വിശ്വാസികൾ ഒതുക്കത്തോടും പ്രതീക്ഷാ നിർഭരമായ ഹൃദയത്തോടും വന്നില്ലെങ്കിൽ, കാർമ്മികനും, അദ്ദേഹത്തിന്റെ സന്ദേശവും ദൈവാത്മാവിനു സമർപ്പിക്കുന്നില്ല എങ്കിൽ– അഥവാ, സമർപ്പിക്കുന്നതുവരെ ശക്തിയുടെ തരംഗങ്ങൾ ജനങ്ങളുടെമേൽ വന്നാവസിക്കുകയില്ല"–

ആത്മാവിലുള്ള ആരാധന എന്നാൽ, ശബ്ദമുണ്ടാക്കുന്നതും കൈകാലുകൾ ചലിപ്പിക്കുന്നതും ഒച്ചപ്പാടിന്റെ അന്തരീക്ഷം സൃഷ്ടിക്കുന്നതുമാണെന്ന് ഒരു ധാരണ പരന്നിട്ടുണ്ട്. അതു വികാരോത്തേജകമെന്നല്ലാതെ ആത്മവാണെന്നു പറയാവുന്നതല്ല. ആത്മാവ് കലക്കത്തിന്റെ ആത്മാവല്ല.

**4) സഭയുടെ കൂദാശാനുഷ്ഠാനങ്ങളിൽ:** സഭയുടെ കൂദാശകൾ ആത്മികനൽവരങ്ങൾഉളവാക്കുന്നതായിഅനുഭവപ്പെടാനുള്ളകാരണം, ഓരോന്നിലും പരിശുദ്ധാത്മാവ്, ആവസിച്ച് പ്രവർത്തിക്കുന്നതു മൂലമാണ്.

വി.കുർബാനയിൽ പരിശുദ്ധാത്മാധിവാസത്തിനു വേണ്ടിയുള്ള പ്രത്യേക പ്രാർത്ഥനയുണ്ട്. ( Epiclesis - – ക്രൊയ്ത്തെദ് റൂഹോ) ഇത് പൗരസ്ത്യ സഭകളിലെ അനുഷ്ഠാനത്തിന്റെ സവിശേഷതയായിരുന്നു. ഇപ്പോൾ പാശ്ചാത്യ സഭകളിലെ ക്രമങ്ങളിലും പരിശുദ്ധാത്മാവിന്റെ ആവാസത്തിനുള്ള പ്രാർത്ഥനയുണ്ട്. വി. കുർബാനയിൽ പട്ടക്കാരൻ കൈ ആവസിപ്പിച്ചുക്കൊണ്ട് പ്രാർത്ഥിക്കുന്നത് പരിശുദ്ധാത്മാവ് ഇറങ്ങി അപ്പവീഞ്ഞുകളെ ശരീരരക്തങ്ങളാക്കി മാറ്റണമേ എന്നാണ്. ശുശ്രൂഷകൻ ആ സമയത്ത് ജനത്തോട്: "അടക്കത്തോടും ഭയത്തോടും നിന്നു കൊണ്ടു പ്രാർത്ഥിപ്പിൻ" എന്ന് ആഹ്വാനം ചെയ്യുന്നു. ആ സന്ദർഭത്തെപ്പറ്റി അനുസ്മരിപ്പിക്കുന്നത്."ജീവനുള്ള പരിശുദ്ധ റൂഹാ, മേലുള്ള ഉന്നതങ്ങളിൽ നിന്ന് പ്രതാപത്തോടുകൂടി ഇറങ്ങി കൂർബാനമേൽ പൊരുന്നി ആവസിക്കുന്ന ഈ നാഴിക എത്ര ഭയങ്കരവും ഈ സമയം എത്ര ഭ്രമിക്കാത്തതുമാകുന്നു," എന്നാണ്

ഏലിയ പ്രവാചകൻ യാഗത്തിന്മേൽ അഗ്നിയിറങ്ങുന്നതിനു മുമ്പ് നടത്തിയ പ്രാർത്ഥന "കർത്താവേ എന്നോട് ഉത്തരമരുളണമേ" (1 രാജാ 18:37) എന്നു മൂന്നു പ്രാവശ്യം നടത്തിയവിധം പട്ടക്കാരനും പ്രർത്ഥിക്കുന്നു. അതിനു ശേഷം കൈ ആവസിപ്പിച്ച് അപ്പവീഞ്ഞുകളെ വാഴ്ത്തി "കർത്താവിന്റെ ശരീരവും, രക്തവുമായിത്തീരട്ടെ" എന്നു ആശംസിക്കുന്നു.

ഇതുപോലെ തന്നെ വി. മാമോദീസായിലും, മാമോദീസാ തൊട്ടിയിലുള്ള വെള്ളത്തിന്മേൽ കൈ ആവസിപ്പിച്ച് പരിശുദ്ധാത്മാവിന്റെ ആവാസത്തിനായി പ്രാർത്ഥിക്കുന്നു."സർവ്വാധിപതിയായ പിതാവാം ദൈവമേ, ഞങ്ങളിൽ കരുണതോന്നി, ക്നൂമായായി കൂടുന്നവനും, ഉന്നതനും, കർത്താവും, ജീവദായകനും, ന്യായപ്രമാണവും പ്രവാചകന്മാരും, ശ്ലീഹാന്മാരും, മുഖാന്തരം സംസാരിച്ചവനും, എല്ലായിടത്തും സമീപസ്ഥനും, സകലത്തെയും പൂർത്തീകരിക്കുന്നവനും... ആയ നിന്റെ പരിശുദ്ധ റൂഹായെ ഒരുക്കപ്പെട്ടതായ നിന്റെ വാസസ്ഥലത്തു നിന്നും,.........ഞങ്ങളുടെമേലും ശുദ്ധീകരിക്കപ്പെടുന്ന ഈ വെള്ളത്തിന്മേലും അയക്കുമാറാകേണമേ" ഇവിടെയും ഏലിയാവിന്റെ പ്രാർത്ഥന പട്ടക്കാരൻ ചൊല്ലുന്നു. മാമോദീസായെ നമ്മുടെ കർത്താവ് വിശേഷിപ്പിച്ചത് "വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും വീണ്ടും ജനി

ക്കുന്ന കർമ്മമായിട്ടാണ്". (യോഹ 3: 5)

വി. മൂറോൻ അഭിഷേകം നടത്തുമ്പോൾ പരിശുദ്ധാത്മാവിനാലുള്ള അഭിഷേകമായി സഭ വിശ്വസിക്കുന്നു.

പരിശുദ്ധ കുമ്പസാരത്തിലും പരിശുദ്ധാത്മ പ്രവർത്തനം നടക്കുന്നു. അനുതാപിയിൽ പാപബോധം വരുത്തുന്നത് പരിശുദ്ധാത്മാവാണ്. (യോഹ.16 :8) പാപമോചനം പട്ടക്കാരൻ നൽകുമ്പോൾ അതു പരിശുദ്ധാത്മ വ്യാപാരത്താലാണ് യാഥാർത്ഥ്യമായിത്തീരുന്നത്.

വിവാഹശുശ്രൂഷയിലും പരിശുദ്ധാത്മ വ്യാപാരത്താലാണ് അവരെ പരസ്പരം ഭാര്യാഭർത്താക്കന്മാരാക്കിത്തീർക്കുന്നത്

കൂദാശകളെയെല്ലാം അനുഷ്ഠാനങ്ങൾ എന്നതിനേക്കാൾ ഉപരി ദിവ്യദാനങ്ങളും നൽവരങ്ങളും പകരുന്ന മുഖാന്തിരങ്ങളാക്കിത്തീർക്കുന്നത്. പരിശുദ്ധാത്മ വ്യാപാരത്താലാണ്. അദൃശ്യമായി ആത്മവ്യാപാരം നടക്കുന്നതായി ജനങ്ങൾക്കു ബോധ്യമാകണം. അതു ബോധ്യമാകത്തക്കവണ്ണം ഭക്തിയോടും ഏകാഗ്രതയോടും അനുഷ്ഠിക്കേണ്ടതും ആവശ്യമാണ്.

പരിശുദ്ധാത്മാവ് സഭാജീവിതത്തിൽ ഏതെല്ലാം വിധത്തിൽ വ്യാപരിക്കയും പ്രവർത്തിക്കയും ചെയ്യുന്നു എന്നുള്ളതാണ് നമ്മുടെ പഠനത്തിനു വിധേയമാക്കിയത്. നമ്മുടെ ഇന്നത്തെ സഭയിൽ ആത്മ പ്രവർത്തനങ്ങൾക്കുള്ള ആവശ്യകത എത്രയധികമെന്ന് ബോധ്യമായിട്ടുണ്ടാകും. ഐക്യത്തിലേക്കും പുനർജീവനത്തിലേക്കും ആത്മപൂരിതമായ ആരാധനാനുഭവത്തിലേക്കും ആത്മാവു നമ്മെ നയിക്കട്ടെ

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



# 9

# പ്രതിരൂപമായ അഗ്നി

"അഗ്നിജ്വാല പോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്കു പ്രത്യക്ഷമായി അവരിൽ ഓരോരുത്തന്റെ മേൽ പതിഞ്ഞു" (അപ്പൊ. പ്രവൃ. 2:3).

പരിശുദ്ധാത്മാവിനെയും, ആത്മാവിന്റെ പ്രവർത്തനങ്ങളെയും മനസ്സിലാക്കുവാൻ പല പ്രതീകങ്ങളും പ്രതിരൂപങ്ങളും വേദപുസ്തകത്തിൽ ഉപയോഗിച്ചിട്ടുണ്ട്. അദൃശ്യനും അരൂപിയുമായ ആത്മാവിനെക്കുറിച്ചു മനസ്സിലാക്കുവാൻ വിവിധ പ്രതീകങ്ങൾ ഏറെ സഹായകമാണ്. ഉപയോഗിച്ചിട്ടുള്ള പ്രതീകങ്ങൾ താഴെപ്പറയുന്നു; പ്രാവ്, അഗ്നി, ജലം (പ്രവാഹം), മുദ്ര, എണ്ണ, കാറ്റ് എന്നിവയാണ്. ഇവ ഓരോന്നിനും പ്രസക്തിയുണ്ട്. വ്യത്യസ്തങ്ങളായ പ്രവർത്തനങ്ങളെയും വ്യാപാരങ്ങളെയും വ്യക്തമാക്കാൻ ഓരോ പ്രതീകത്തിനും കഴിയുന്നു. ഇവയിൽ ചിലത് നമ്മുടെ പഠനത്തിനും ധ്യാനത്തിനും വിഷയമാക്കാം.

പെന്തിക്കോസ്തി ദിവസം പരിശുദ്ധാത്മാവിന്റെ ആവാസമുണ്ടായപ്പോൾ അഗ്നിജ്വാലപോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്കു പ്രത്യക്ഷമായി അവരിൽ ഓരോരുത്തരുടെമേലും പതിഞ്ഞു എന്ന് ലൂക്കോസ് ഏവൻഗേലിസ്താ വിവരിക്കുന്നു. അതിശയകരമായ അഗ്നിയാണ് കാണപ്പെട്ടത്. അവരുടെ ശിരസ്സുകളിന്മേൽ പതിഞ്ഞു എങ്കിലും ദഹിപ്പിക്കുന്ന അനുഭവം അവിടെയില്ല. എന്നാൽ അഗ്നി പതിഞ്ഞവർക്ക് ആന്തരികമായി പരിവർത്തനവും, അത്ഭുതശക്തിയും ലഭിച്ചു.

വേദപുസ്തകത്തിൽ അഗ്നി ദൈവസാന്നിധ്യത്തിന്റെയും ദൈവികവ്യാപാരത്തിന്റെയും അടയാളമാണ്. ഹോരേബിൽവച്ച് മോശെക്കു ദൈവം പ്രത്യക്ഷനായത് എരിയുന്ന മുൾപ്പടർപ്പിലായിരുന്നു (പുറ.3:2). അവിടെ മുൾപടർപ്പ് ദഹിച്ചു പോകുന്നില്ല. എന്നാൽ അഗ്നിജ്വലിക്കുന്നുമുണ്ട്. ദൈവസാന്നിധ്യം മോശെ തിരിച്ചറിഞ്ഞു. യിസ്രായേൽ ജനം സീനായ് മരുഭൂമിയിലായിരിക്കുമ്പോൾ യഹോവ മോശയ്ക്കു പ്രത്യക്ഷമായി. യഹോവ തീയിൽ സീനായി പർവതത്തിൽ ഇറങ്ങുകയാൽ അതു മുഴുവനും പുകകൊണ്ടു മൂടി; അതിന്റെ പുക തീച്ചുളയിലെ പുകപോലെ പൊങ്ങി. യിസ്രായേല്യ ചരിത്രത്തിന്റെ മറ്റൊരു വഴിത്തിരിവിൽ ബാൽ പ്രവാചകന്മാരെ ഏലിയാ എതിരിടുന്നു. ആരാണ് സത്യദൈവം എന്നു തെളിയിക്കുവാൻ ഏലിയാ ഉന്നയിച്ചത്, 'തീ കൊണ്ട് ഉത്തരമരുളുന്ന ദൈവം' സത്യദൈവമെന്ന് അംഗീകരിക്കുക എന്നായിരുന്നു (1 രാജാ. 18: 24 മു.) അവിടെ അഗ്നി ഇറങ്ങി ദൈവത്തിന്റെ മഹത്വവും ശക്തിയും വെളിപ്പെടുത്തി. യിസ്രായേല്യരുടെ മരുപ്രയാണകാലത്ത് രാത്രിയിൽ അഗ്നിസ്തംഭമായി അവർക്ക് പ്രത്യക്ഷപ്പെട്ടതും അവരെ വഴി നടത്തിയതും ദൈവസാന്നിധ്യമായിരുന്നു. ഈ പഴയനിയമ പശ്ചാത്തലത്തിലാണ് പെന്തിക്കോസ്തി ദിവസം അഗ്നിജ്വാല പ്രത്യക്ഷമായപ്പോൾ, ദൈവത്തിന്റെ വാഗ്ദാന പൂർത്തീകരണമായി പരിശുദ്ധാത്മാവിനെ അയച്ചതായി അവർ മനസ്സിലാക്കിയത്.

അഗ്നിയെപ്പറ്റി ചിന്തിക്കുമ്പോൾ നാലു തരത്തിലുള്ള അതിന്റെ പ്രവർത്തനങ്ങൾ നമുക്കു മനസ്സിലാക്കാം. അതുകൊണ്ട് നാലു തരത്തിലുള്ള അഗ്നി എന്നു നമുക്കു വിശേഷിപ്പിക്കാം.

(1) സ്നേഹത്തിന്റെ അഗ്നി
(2) ശുദ്ധീകരണത്തിന്റെ അഗ്നി
(3) പ്രകാശത്തിന്റെ അഗ്നി
(4) ശക്തിയുടെ അഗ്നി. ഇവ നാലും പരിശുദ്ധാത്മാവിനോടു ബന്ധപ്പെടുത്തി ചിന്തിക്കാം.

**(1) സ്നേഹത്തിന്റെ അഗ്നി** : ശീതകാലത്ത് അഗ്നികൂട്ടി തീകായുന്ന അനുഭവം നമുക്ക് അപരിചിതമല്ല. തണുപ്പുരാജ്യങ്ങളിൽ വിറകുമുട്ടികൾ കത്തിച്ച് തീയുണ്ടാക്കുന്ന ഒരു സ്ഥലം എല്ലാ ഭവനങ്ങളുടെയും മധ്യത്തിലുണ്ടായിരുന്നു. അവിടെ കുടുംബാംഗങ്ങൾ എല്ലാം കത്തുന്ന അഗ്നിയുടെ ചുറ്റും സമ്മേളിക്കുന്നു. എല്ലാവരെയും ഒന്നിപ്പിക്കുന്ന പ്രക്രിയ അവിടെ നടക്കുന്നു. അകന്നിരിക്കുവാൻ ആരും ഇഷ്ടപ്പെടുന്നില്ല. ഇതിനെ നമുക്ക് സ്നേഹത്തിന്റെ അഗ്നി എന്നു വിളിക്കാം.

പരിശുദ്ധാത്മാവാകുന്ന അഗ്നിയുടെ വലിയ പ്രവർത്തനം എല്ലാവരെയും സ്നേഹത്തിന്റെ ആത്മാവിൽ ഒന്നിച്ചു ചേർക്കുന്നതാണ്. പൗലൊസ് ശ്ലീഹാ പരിശുദ്ധാത്മാവിനെക്കുറിച്ചു പറയുമ്പോൾ, 'ആത്മാവിന്റെ കൂട്ടായ്മ' (Fellowship of the Holy Spirit) എന്നു വിശേഷിപ്പിക്കുന്നു (ഫിലി. 2:10). സ്നേഹം നമ്മുടെ ഹൃദയങ്ങളിൽ പകരുന്നത് പരിശുദ്ധാത്മാവാണ്. 'ദൈവത്തിന്റെ സ്നേഹം നമുക്കു നൽകപ്പെട്ട പരിശുദ്ധാത്മാവിനാൽ നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നുവല്ലോ' (റോമ. 5:5). പരിശുദ്ധാത്മാവിന്റെ ശ്രേഷ്ഠവരങ്ങളിൽ ഒന്നാമത്തേത് സ്നേഹമാണ്. ആ സ്നേഹം അതിർവരമ്പുകളെയും വേലിക്കെട്ടുകളെയും ഭേദിച്ച് ഐക്യം സാധ്യമാക്കുന്നു. യഹൂദനും വിജാതീയനും തമ്മിൽ യാതൊരു സമ്പർക്കവും പാടില്ലാതവണ്ണം ശത്രുതയിലും അകൽച്ചയിലുമായിരുന്നു. ക്രിസ്തീയ സഭയുടെ ആരംഭത്തിൽ വിജാതീയരെ സഭയിൽ ചേർക്കുന്നത് ഒരു പ്രശ്നമായിരുന്നു. എന്നാൽ പരിശുദ്ധാത്മദാനം, കൈസര്യയിൽ കൊർന്നല്യോസിന്റെ ഭവനത്തിൽ വച്ച്, വിജാതീയർക്ക് നൽകിയപ്പോൾ, ഇനിയും അവരെ സഭയിൽ നിന്നകറ്റി നിർത്തുന്നത് ദൈവനിഷേധമാകുമെന്ന് ചിന്തിച്ചു വിജാതീയർക്കു വാതിൽ തുറന്നു കൊടുക്കുകയായിരുന്നു. അപ്പോൾ പരിശുദ്ധാത്മാവ് അകന്നവരെ അടുപ്പിക്കുന്നവനും ശത്രുക്കളെ മിത്രങ്ങളും സഹോദരങ്ങളും ആക്കിത്തീർക്കുന്നവനെന്നും തെളിയുന്നു.

സ്നേഹത്തിന്റെ ഈ അഗ്നി ഭവനങ്ങളിൽ ഇന്ന് കെട്ടുപോയ അവസ്ഥയാണ്. തന്മൂലം കുടുംബശൈഥില്യങ്ങൾ സംഭവിക്കുന്നു. വഴക്കും കലഹവും അരങ്ങേറുന്നു. ഭൂമിയിലെ പറുദീസാ എന്നു കരുതപ്പെടേണ്ട കുടുംബം കുട്ടിനരകമായി മാറിപ്പോവുകയാണ്. കുടുംബക്കോടതിയെ ശരണപ്പെടുന്നവരുടെ സംഖ്യ വർധിച്ചുവരുന്നു. സ്നേഹത്തിന്റെ അന്തരീക്ഷത്തിൽ മാത്രമേ വ്യക്തിത്വങ്ങൾ വികസിക്കുകയും വളരുകയുമുള്ളു. അതില്ലാത്ത കുടുംബങ്ങളിലെ കുട്ടികൾ സ്വഭാവവൈകല്യമുള്ളവരും മുരടിച്ച വ്യക്തിത്വത്തിന്റെ ഉടമകളുമായിത്തീരുന്നു.

സ്വർണമത്സ്യത്തിന്റെ ദുരന്തം എന്ന കഥ ഇക്കാര്യം വെളിപ്പെടുത്തുന്നു. ഒരു പിതാവ് തന്റെ മൂന്നുവയസ്സുകാരൻ മകനെയും കൂട്ടിക്കൊണ്ട് 'അക്വേറിയം' കാണാൻ പോയി. തുള്ളിച്ചാടി നടക്കുന്ന മത്സ്യങ്ങൾ ഏതെല്ലാം വലിപ്പത്തിലും ആകൃതിയിലും നിറത്തിലുമുള്ളവ! കൊച്ചു ജിമ്മിയെ ആകർഷിച്ചത് നല്ല സ്വർണനിറമുള്ള സ്വർണമത്സ്യമാണ് (Gold fish). അവന് രണ്ടെണ്ണം വേണമെന്നു നിർബന്ധം. പിതാവ് അവന്റെ ആഗ്രഹം നിറവേറ്റി. വീട്ടിലെത്തിയശേഷം പിതാവ് എവിടെയോ പോയി തിരികെ വന്നപ്പോൾ മത്സ്യത്തെ കാണാൻ ആഗ്രഹിച്ചു.

ജിം അതനുസരിച്ച് ഡാഡിയെ അവന്റെ കിടക്കയുടെ അടുക്കലേക്കു നയിച്ചു. അവിടെ മെത്തയിൽ ഫ്ളാനൽ പുതപ്പിച്ച് രണ്ടു മത്സ്യങ്ങളെയും സൂക്ഷിച്ചിരിക്കുന്നു. വെള്ളത്തിൽ കിടന്നു തണുത്തു മരവിക്കാതെ കരുതലോടുകൂടി കിടക്കയിൽ പുതപ്പിച്ചു കിടത്തിയിരിക്കുന്നു. പുതപ്പ് മാറ്റി നോക്കിയപ്പോൾ ചത്തു കിടക്കുന്ന മത്സ്യങ്ങൾ. മകന് സങ്കടം തോന്നി; പിതാവിന് ജാള്യതയും. ഒരു പാഠം പഠിപ്പിക്കാൻ അവസരം ഉണ്ടായി. മത്സ്യങ്ങൾ ജലജീവികളാണ്. വെള്ളത്തിൽ മാത്രമേ അതു ജീവിക്കൂ. അതു പോലെ മനുഷ്യൻ സ്നേഹത്തിന്റെ അന്തരീക്ഷത്തിൽ മാത്രമേ വളരുകയുള്ളൂ. സ്നേഹമാകുന്ന ദൈവത്തിന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ സ്നേഹത്തിൽ മാത്രമേ അവന്റെ സ്വത്വം നിലനിറുത്താൻ കഴിയൂ. ഭവനങ്ങളിൽ സ്നേഹവും ഐക്യവും നിലനിന്നാൽ അതു സമൂഹത്തിന്റെ ഘടനയിൽ പ്രതിഫലിക്കും. സഭയിലായാലും, ഇടവകകളിലായാലും പരസ്പരം പോരടിക്കുന്ന പ്രവണതയാണ് ഇന്നുള്ളത്. ആദ്യനൂറ്റാണ്ടുകളിൽ ക്രിസ്തീയ സമൂഹത്തെ നോക്കി വിമർശിച്ചുകൊണ്ട് പറയാനുണ്ടായിരുന്നത് See how these christians love one another നോക്കൂ, ഈ ക്രിസ്ത്യാനികൾ പരസ്പരം എത്രയധികം സ്നേഹിക്കുന്നു!

സ്നേഹത്തിന്റെ മാസ്മര ശക്തിയെക്കുറിച്ച് പൗലൊസ് ശ്ലീഹാ വെളിപ്പെടുത്തുന്നു; “സ്നേഹം ദീർഘമായി ക്ഷമിക്കുകയും ദയകാണിക്കുകയും ചെയ്യുന്നു. സ്നേഹം സ്പർദ്ധിക്കുന്നില്ല; സ്നേഹം നിഗളിക്കുന്നില്ല, ചീർക്കുന്നില്ല, അയോഗ്യമായി നടക്കുന്നില്ല, സ്വാർത്ഥം അന്വേഷിക്കുന്നില്ല, ദേഷ്യപ്പെടുന്നില്ല, ദോഷം കണക്കിടുന്നില്ല... എല്ലാം പൊറുക്കുന്നു; എല്ലാം വിശ്വസിക്കുന്നു; എല്ലാം സഹിക്കുന്നു” (1 കൊരി. 13: 47). ഇപ്രകാരമുള്ള സ്നേഹത്തിന്റെ അഗ്നി ജലിപ്പിക്കുവാൻ നമുക്ക് ഉത്സാഹിക്കാം.

**2, വെളിച്ചത്തിന്റെ അഗ്നി:** ഇരുട്ട് വ്യാപിക്കുമ്പോൾ നാം തീ കത്തിക്കുന്നു. അത് ചൂടുണ്ടാക്കാനല്ല; വെളിച്ചം പരക്കാനാണ്. യിസ്രായേല്യർക്കു മരുഭൂമിയിൽ രാത്രികാലങ്ങളിൽ അഗ്നിസ്തംഭമാണല്ലോ വെളിച്ചം പകർന്നതും വഴി നടത്തിയതും. പരിശുദ്ധാത്മാവ് വെളിച്ചം അഥവാ വിജ്ഞാനം പകരുന്നു. ഏതു മണ്ഡലത്തിൽ പ്രവർത്തിക്കുന്നവർക്കും പരിശുദ്ധാത്മാവാണ് വിജ്ഞാനം പകരുന്നത്. ജ്ഞാനത്തിന്റെയും വിവേകത്തിന്റെയും ആത്മാവ്, ആലോചനയുടെയും ബലത്തിന്റെയും, ആത്മാവിന്റെയും, പരിജ്ഞാനത്തിന്റെയും യഹോവ ഭക്തിയുടെയും ആത്മാവ് എന്നിങ്ങനെ യെശയ്യാ (11 :2) പ്രവാ

ചകൻ പരാമർശിച്ചിട്ടുള്ളത് പരിശുദ്ധാത്മ നൽവരങ്ങളെക്കുറിച്ചാണ്. പൗലൊസ് ശ്ലീഹാ പ്രാർത്ഥിക്കുമ്പോൾ, 'ജ്ഞാനത്തിന്റെയും വെളിപ്പാടിന്റെയും ആത്മാവിനെ' പകരേണ്ടതിനായി അപേക്ഷിക്കുന്നു (എഫേ. 1:17).

പരിശുദ്ധാത്മാവ് വരുമ്പോൾ ലഭ്യമാകുന്ന അനുഭവത്തെക്കുറിച്ച് നമ്മുടെ കർത്താവ് പ്രസ്താവിച്ചു; 'പരിശുദ്ധാത്മാവ് എന്ന കാര്യസ്ഥൻ നിങ്ങൾക്കു സകലവും ഉപദേശിച്ചു തരികയും ഞാൻ നിങ്ങളോട് പറഞ്ഞതൊക്കെയും നിങ്ങളെ ഓർമപ്പെടുത്തുകയും ചെയ്യും' (യോഹ.14 :26). യേശു ക്രിസ്തുവിന്റെ ഉപദേശങ്ങളെ ഓർമപ്പെടുത്തുകയും പുനരാഖ്യാനം നടത്തുകയും ചെയ്യുവാൻ ആത്മാവ് പ്രവർത്തിക്കുന്നു. ഉപദേഷ്ടാക്കൾക്കും ഗുരുജനങ്ങൾക്കും വിദ്യാർഥികൾക്കും എല്ലാം വിജ്ഞാനം പകരുന്ന ആത്മാവിന്റെ പ്രവർത്തനം ആവശ്യമുണ്ട്.

മാളികയിൽ വച്ച് കർത്താവ് നടത്തിയ പ്രബോധനത്തിലാണ് പരിശുദ്ധാത്മാവിനെപ്പറ്റി അധികമായി പറഞ്ഞിട്ടുള്ളത്. അവിടെ പറയുന്നു; 'സത്യത്തിന്റെ ആത്മാവ് വരുമ്പോഴോ അവൻ നിങ്ങളെ സകല സത്യത്തിലും വഴി നടത്തും' (യോഹ. 16: 13). 'സകല സത്യവും' എന്നു പറഞ്ഞിട്ടുള്ളത് ആധ്യാത്മിക മേഖലയിലെ സത്യങ്ങളെക്കുറിച്ചു മാത്രമല്ല, ശാസ്ത്രത്തിന്റെയും, കലയുടെയും, തത്ത്വചിന്തയുടെയും എല്ലാ മേഖലകളിലെയും വിജ്ഞാന വികസനത്തെയും കുറിക്കുന്നു. മനുഷ്യന്റെ സമഗ്ര വികസനത്തിലേക്കും വെളിച്ചം വീശുന്നത് പരിശുദ്ധാത്മാവാണ്. മതത്തിന്റെയും ആധ്യാത്മികതയുടെയും അതിർത്തിക്കുള്ളിൽ ആത്മാവിന്റെ പ്രവർത്തനം പരിമിതപ്പെടുത്താവുന്നതല്ല.

ഇന്ന് അനേകരുടെ വ്യക്തിജീവിതത്തിൽ ഇരുട്ടു മൂടിക്കിടക്കുന്ന പ്രതീതിയാണ്. അവർ ചെയ്യുന്നതെന്തെന്നോ അവർ എവിടേക്കു പോകുന്നുവെന്നോ അറിയുന്നില്ല. നന്മയും തിന്മയും തമ്മിലും സത്യവും അസത്യവും തമ്മിലും തിരിച്ചറിയാൻ പാടില്ലാതവണ്ണം ഹൃദയം ഇരുണ്ടിരിക്കുന്നു. ഈ അവസ്ഥയെപ്പറ്റി പൗലൊസ് ശ്ലീഹാ പറയുന്നതു ശ്രദ്ധിക്കുക: 'അവർ ദൈവത്തെ അറിഞ്ഞിട്ടും അവനെ ദൈവമെന്നോർത്തു മഹത്തീകരിക്കുകയോ, നന്ദി കാണിക്കുകയോ ചെയ്യാതെ തങ്ങളുടെ നിരൂപണത്തിൽ വ്യർഥരായിത്തീർന്നു; അവരുടെ വിവേകമില്ലാത്ത ഹൃദയം ഇരുണ്ടുപോയി. ജ്ഞാനികൾ എന്നു പറഞ്ഞുകൊണ്ട് അവർ മൂഢരായിപ്പോയി' (റോമ.12: 1). ഇക്കാരണത്താലാണ്

പൗലൊാസ് മറ്റൊരു ലേഖനത്തിൽ പ്രാർത്ഥിച്ചത്, 'അവരുടെ ഹൃദയ ദൃഷ്ടി പ്രകാശിപ്പിക്കണമേ' എന്ന് (എഫേ. 1: 17).

നമ്മുടെ എല്ലാവരുടെയും ആവശ്യം ഹൃദയപ്രകാശനമാണ്. നാം തെരഞ്ഞെടുത്തിരിക്കുന്ന വഴി തെറ്റോ ശരിയോ എന്നു തിരിച്ചറിയാനും, നാം മുറുകെപ്പിടിക്കുന്ന സത്യങ്ങൾ ദൈവഹിതത്തിന് അനുയോജ്യമോ അല്ലയോ എന്നു മനസ്സിലാക്കാനും എല്ലാം വെളിച്ചം നൽകുന്ന ആത്മാവ് പ്രവർത്തിക്കണം.

**3. വിശുദ്ധിയുടെ അഗ്നി.** നമ്മുടെ പരിസരത്തിൽ ചപ്പും ചവറും നിറയുമ്പോൾ, അവിടം തൂത്തുവാരി, തീ കൂട്ടി ചുട്ടു കളയുന്നു. അവിടെ തീ പ്രവർത്തിക്കുന്നത് ചൂടു നൽകാനോ, വെളിച്ചം നൽകാനോ അല്ല, ശുദ്ധിയും വെടിപ്പും വരുത്തുവാനാണ്. അതുപോലെ സ്വർണത്തിൽ കലർന്നിട്ടുള്ള കലർപ്പിനെ മാറ്റുവാനും തീയിൽക്കൂടി സ്ഫുടം ചെയ്യുന്നു. തനി സ്വർണമാക്കി മാറ്റാൻ അഗ്നി പ്രവർത്തിക്കുന്നു. പരിശുദ്ധാത്മാവാകുന്ന അഗ്നിയും നമ്മെ ശുദ്ധീകരിച്ചു വെണ്മയുള്ളവരാക്കുന്നു. പൗലൊസ് പറയുന്നു; ദൈവം നിങ്ങളെ ആദിമുതൽ ആത്മാവിന്റെ ശുദ്ധീകരണത്തിലും സത്യത്തിന്റെ വിശ്വാസത്തിലും രക്ഷയ്ക്കായി തിരഞ്ഞെടുത്തു (തെസ്സ. 2 :13). പത്രോസ് ശ്ലീഹായും ഇതേ ആശയം വെളിപ്പെടുത്തുന്നു; 'ആത്മാവിന്റെ വിശുദ്ധീകരണം പ്രാപിച്ച് അനുസരണം കാണിപ്പാൻ' (പത്രോ. 1 :2).

ഇന്ന് പരിശുദ്ധാത്മാവാകുന്ന അഗ്നിയുടെ ശുദ്ധീകരണ പ്രക്രിയ അധികമായി വേണ്ടിയിരിക്കുന്നു. കാരണം നമ്മുടെ ജീവിതം അത്രമാത്രം മലീമസമാണ്. നഗരപ്രാന്തങ്ങൾ മാലിന്യം കൊണ്ട് നിറഞ്ഞതാണെന്നും, അവിടെയുള്ള ജീവിതം തന്നെ ദുസ്സഹമാണെന്നും നാം പരാതിപ്പെടുന്നു. പകർച്ചവ്യാധിക്കുള്ള സാധ്യതയെപ്പറ്റി മുന്നറിയിപ്പും നൽകുന്നു. അതിനു തുല്യമല്ലേ നമ്മുടെ ഹൃദയാന്തർഭാഗവും. അവിടെനിന്നു പുറപ്പെട്ടു വരുന്നതെന്താണെന്നു കർത്താവ് തന്നെ വെളിപ്പെടുത്തുന്നു; 'മനുഷ്യനിൽ നിന്നു പുറപ്പെടുന്നതത്രേ മനുഷ്യനെ അശുദ്ധനാക്കുന്നത്; അകത്തു നിന്ന്, മനുഷ്യരുടെ ഹൃദയത്തിൽനിന്നു തന്നെ, ദുശ്ചിന്ത, വ്യഭിചാരം, പരസംഗം, കൊലപാതകം, മോഷണം, അത്യാഗ്രഹം, ദുഷ്ടത, ചതി, ദുഷ്കർമം, വിടക്കുകണ്ണ, ദൂഷണം, അഹങ്കാരം, മൂഢത എന്നിവ പുറപ്പെടുന്നു. ഈ ദോഷങ്ങൾ എല്ലാം അകത്തു നിന്നു പുറപ്പെട്ട് മനുഷ്യനെ അശുദ്ധനാക്കുന്നു' (മർക്കോ.7: 20 23). അശുദ്ധമായ ഹൃദയത്തിൽ നിന്നാണ് അശുദ്ധമായ പ്രവൃത്തി ഉണ്ടാ

കുന്നത്. അതുകൊണ്ട് ഹൃദയത്തിന് വെടിപ്പും വിശുദ്ധിയും കൈവരുത്തുകയാണാവശ്യം. പൗലൊസ് ഓർമ്മപ്പെടുത്തുന്നു; 'ദൈവത്തിന്റെ ഇഷ്ടമോ നിങ്ങളുടെ ശുദ്ധീകരണം തന്നെ. നിങ്ങൾ ദുർന്നടപ്പ് വിട്ടൊഴിഞ്ഞ്, ഓരോരുത്തൻ ദൈവത്തെ അറിയാത്ത വിജാതീയരെപ്പോലെ കാമവികാരത്തിലല്ല, വിശുദ്ധീകരണത്തിലും, മാനത്തിലും, താന്താന്റെ പാത്രത്തെ നേടിക്കൊള്ളട്ടെ" (1 തെസ്സ. 4:35).

ദൈവദർശനം ആർക്കാണ് ലഭിക്കുന്നത്? 'ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; അവർ ദൈവത്തെ കാണും' (മത്താ. 5.8), പൗലൊസ് ശ്ലീഹാ ഖണ്ഡിതമായി പറയുന്നു; 'ശുദ്ധീകരണം കൂടാതെ ആരും കർത്താവിനെ കാണുകയില്ല' (എബ്രാ. 12: 14). അതുകൊണ്ട് വ്യക്തികളായി നാം ആഗ്രഹിക്കേണ്ടത് ആന്തരിക ശുദ്ധീകരണത്തിനു വേണ്ടി ആയിരിക്കണം. ദാവീദ് ഉള്ളം നുറുങ്ങി പ്രാർഥിച്ചു: 'ദൈവമേ, വെടിപ്പുള്ള ഹൃദയത്തെ എന്നിൽ സൃഷ്ടിക്കണമേ.' അതായിരിക്കണം നമ്മുടെയും ആത്മാർഥമായ പ്രാർഥന. നാം ജീവിക്കുന്ന സമൂഹം പാപത്തിലേക്കും തിന്മയിലേക്കും മ്ലേച്ഛതയിലേക്കും നമ്മെ വലിച്ചിഴക്കുന്ന അവസ്ഥയിലാണ്. വെണ്മയുള്ളവസ്ത്രം ധരിച്ചുകൊണ്ട് നാം പുറത്തേക്ക് ഇറങ്ങി യാത്രചെയ്തിട്ട് തിരിച്ചെത്തുമ്പോൾ, ആ വസ്ത്രം അഴുക്കു പുരണ്ടതായി കാണാം. അഴുക്കും ചെളിയും നിറഞ്ഞ അന്തരീക്ഷത്തിൽക്കൂടി കടന്നു പോകുമ്പോൾ നാം അറിയാതെ തന്നെ അഴുക്ക് പുരളുന്നു. ഇപ്പറഞ്ഞതുപോലെ തിന്മയുടെ ലോകത്തിൽക്കൂടി വ്യാപരിക്കുമ്പോൾ എത്രതന്നെ സൂക്ഷ്മത പുലർത്തിയാലും മാലിന്യം കടന്നുവരാൻ സാധ്യതയുണ്ട്. അതുകൊണ്ട് പരിശുദ്ധാത്മാവാം ദൈവത്തോട് അപേക്ഷിച്ച് വിശുദ്ധിക്കായി യത്നിക്കണം. നമ്മുടെ പുതിയനിയമപേരുതന്നെ 'വിശുദ്ധന്മാർ' എന്നാണ്. സഭയിലെ വിശ്വാസികൾക്കെല്ലാം ഈ പേർ പ്രസക്തമാണ്. ആകയാൽ 'നാം ജഡത്തിലെയും ആത്മാവിലെയും സകല കന്മഷവും നീക്കി നമ്മെത്തന്നെ വെടിപ്പായി ദൈവഭയത്തിൽ വിശുദ്ധിയെ തികച്ചുകൊൾക' (2 കൊരി. 7:1).

**4. ശക്തിയുടെ അഗ്നി:** തീവണ്ടി എൻജിൻ കണ്ടിട്ടില്ലാത്തവർ ചുരുക്കം. ഇവിടെ വിവക്ഷിക്കുന്നത് ഇപ്പോഴത്തെ ഡീസൽ എൻജിനോ, ഇലക്ട്രിസിറ്റി കൊണ്ടോടുന്ന എൻജിനോ അല്ല. കൽക്കരികൊണ്ട് ഓടുന്ന എഞ്ചിനാണ് ആദ്യകാലത്തുണ്ടായിരുന്നത്. മുൻവശത്തുള്ള എഞ്ചിൻ നിറയെ കൽക്കരി കത്തി ജ്വലിപ്പിച്ചാണ് തീവണ്ടി പ്രവർത്തനക്ഷമമാക്കുന്നത്. തീ കൊണ്ട് ഓടുന്ന വണ്ടി എന്ന അർഥത്തിലാണ് തീവണ്ടി എന്ന പേരുതന്നെ ഉണ്ടായിട്ടുള്ളത്. ഇവിടെ തീ പ്രവർത്തി

ക്കുന്നത് തണുപ്പ അകറ്റാനല്ല, വെളിച്ചം തരാനുമല്ല, ശുദ്ധീകരിച്ചു വെടിപ്പാക്കാനുമല്ല. പിന്നെയോ ശക്തി പ്രദാനം ചെയ്യാനാണ്.

പരിശുദ്ധാത്മാവാകുന്ന അഗ്നി നമ്മിൽ ശക്തി പകരുന്നു. പരിശുദ്ധാത്മാവിന്റെ ഒരു പര്യായം തന്നെ ശക്തി എന്നാണ്. 'ഉയരത്തിൽ നിന്ന് നിങ്ങൾ ശക്തി ധരിക്കുവോളം നഗരത്തിൽ പാർപ്പിൻ എന്നു പറഞ്ഞു' (ലൂക്കോ.24: 49). ഇന്നുള്ള പലരോടും സംസാരിച്ചാൽ ഒരു പരാജയബോധമോ, ഭീതിയോ ബാധിച്ചപോലെ തോന്നുന്നു. എത്ര ശ്രമിച്ചിട്ടും ഇതുപോലെയൊക്കെ പറ്റുന്നുള്ളു. പലതും വിട്ടുമാറാൻ ശ്രമിച്ചിട്ടും സാധിക്കുന്നില്ല എന്നൊക്കെ പരാതിപ്പെടുന്നവരുണ്ട്. 'ഞാൻ ആഗ്രഹിക്കുന്ന നന്മയല്ല; ആഗ്രഹിക്കാത്ത തിന്മയത്രേ പ്രവർത്തിക്കുന്നത്' എന്ന് മുറവിളികൂട്ടുന്നു.

മറ്റൊരു കൂട്ടർ, ജീവിതത്തിന്റെ പ്രശ്നങ്ങളുടെ മുമ്പിൽ പ്രജ്ഞയറ്റവരായി നിസ്സഹയതാബോധത്തോടെ പകച്ചുനിൽക്കുന്ന തൊട്ടാവാടികളായി ചിലരെ കാണാം. പെട്ടെന്ന് നിരാശ ബാധിച്ച്, തളർന്നവരും തകർന്നവരുമായി പ്രത്യക്ഷപ്പെടുന്നു. ദുർബലമാനസരായി ജീവിതത്തെ നെടുവീർപ്പോടും, ഭയാശങ്കയോടും നോക്കി കാണുന്നവരുമുണ്ട്. മറ്റു ചിലർ ശക്തിയറ്റവരായി ചില കടുംകൈകൾ ചെയ്യാൻ മുതിർന്നു എന്നും വരാം.

ഇവർക്കെല്ലാം ആവശ്യം ശക്തിയുടെ ആത്മാവാണ്. ഞാൻ പലപ്പോഴും സാകൂതം നോക്കി നിൽക്കാറുള്ളതാണ് തീവണ്ടിയുടെ മുന്നേറ്റം. എത്ര ടൺ ഭാരം വഹിച്ചാണ് അതു നീങ്ങുന്നത്. ബോഗികൾ ഒന്നിനു പിമ്പെ ഒന്നായി ദീർഘനീളത്തിൽ കൊളുത്തിയിട്ടിരിക്കയാണ്. എത്ര വലിയ ഭാരം! പക്ഷേ, അവിടെ എഞ്ചിനകത്തു കത്തി ജലിക്കുന്ന അഗ്നി ആവശ്യത്തിനു വേണ്ട ഊർജം പകർന്ന്, ഒരു കൂസലുമില്ലാതെ ചൂളം വിളിച്ചു കുതിച്ചോടുന്ന യാത്ര, ഒരു വിശ്വാസിയുടെ ജീവിതത്തോട് നമുക്കു സാമ്യപ്പെടുത്താം.പരിശുദ്ധാത്മാവാകുന്ന അഗ്നി നമ്മിൽ കത്തി ജലിക്കുമ്പോൾ, എത്ര വലിയ ഭാരമാണ് നമുക്കു വഹിക്കേണ്ടതെങ്കിലും, ആത്മവിശ്വാസത്തോടും ആത്മധൈര്യത്തോടും കുടി മുന്നേറാൻ നമുക്കു കഴിയും. പ്രലോഭനങ്ങളുടെയും വെല്ലുവിളികളുടെയും മുമ്പിൽ നാം വീണുപോവുകയില്ല. പത്രോസ് ശ്ലീഹായുടെ അനുഭവം തന്നെ എടുക്കാം. കർത്താവിന്റെ വിസ്താരസമയത്ത്, പുറത്ത് തീ കാഞ്ഞുകൊണ്ടുനിന്ന പത്രോസ് വേലക്കാരി പെൺകുട്ടിയുടെ മുമ്പിൽ ഒന്നല്ല, മൂന്നുവട്ടം സ്വന്തം ഗുരുവിനെ തള്ളിപ്പറഞ്ഞ വ്യക്തിയാണ്. തള്ളിപ്പറഞ്ഞു

എന്നു മാത്രവുമല്ല, പ്രാകുവാനും ആണയിടാനും തക്കവണ്ണം നിപതിച്ചു പോയതാണ്. എന്നാൽ പെന്തിക്കോസ്തിക്കുശേഷം, പരിശുദ്ധാത്മാ വാകുന്ന അഗ്നി ഉള്ളിൽ കത്തിജ്വലിച്ചശേഷം എത്ര ധീരോദാത്തനായി ട്ടാണ് കർത്താവിനെ സാക്ഷിക്കുന്നത്. പുരോഹിത പ്രഭൃതികളുടെയും, മറ്റ് അധികാരവർഗത്തിന്റെയും മൂക്കിനു കീഴെ നിന്നുകൊണ്ടു പ്രഖ്യാ പിച്ചു; 'നിങ്ങൾ ക്രൂശിച്ചവനും, ദൈവം മരിച്ചവരിൽ നിന്ന് ഉയിർപ്പി ച്ചവനുമായി നസറായനായ യേശു.' ലൂക്കോസ് രേഖപ്പെടുത്തുന്നു' അവർ പത്രോസിന്റെയും യോഹന്നാന്റെയും ധൈര്യം കാണുകയാലും ഇവർ പഠിപ്പില്ലാത്തവരും സാമാന്യരുമായ മനുഷ്യൻ എന്നു ഗ്രഹിക്ക യാലും ആശ്ചര്യപ്പെട്ടു (അപ്പൊ. പ്രവ. 4: 10, 13). ഈ ധൈര്യവും ആത്മ വീര്യവും, എങ്ങനെ ഉണ്ടായി? പരിശുദ്ധാത്മ ശക്തിയാൽത്തന്നെ. അവരെപ്പറ്റി പൊതുജനത്തിന്റെ വിലയിരുത്തൽ ഇവർ ലോകത്തെ കീഴ്മേൽ മറിക്കുന്നവർ' എന്നായിരുന്നു.

അതുകൊണ്ട് പോരാട്ടങ്ങളും പ്രലോഭനങ്ങളും നിറഞ്ഞ നമ്മുടെ ജീവിതത്തിൽ പരിശുദ്ധാത്മാവ് ശക്തി പകരുന്നു. പൗലൊസിന്റെ സാക്ഷ്യം: 'ഭീരുത്വത്തിന്റെ ആത്മാവിനെ അല്ല, ശക്തിയുടെയും, സ്നേഹത്തിന്റെയും, സുബോധത്തിന്റെയും ആത്മാവിനെയത്രേ ദൈവം നമുക്കു തന്നത്' (തിമൊ. 42). ശക്തിയുടെ ആത്മാവ് നമ്മി ൽ വ്യാപരിക്കുമ്പോൾ നമുക്ക് പരാജയഭീതി വെടിഞ്ഞ് സുശക്തമായ അനുഭവത്തിൽ മുന്നേറാൻ കഴിയും.

ഇന്ന് സഭയുടെ അനുഭവത്തിൽ സ്നേഹത്തിന്റെയും, പ്രകാശ ത്തിന്റെയും, വിശുദ്ധിയുടെയും, ശക്തിയുടെയും ആത്മാവിനെ ഉദ്ദീപിപ്പി ക്കുകയാണു വേണ്ടത്. ഒരു ദേവാലയത്തിന്റെ പ്രാന്തത്തിൽ ഒരു നിരീശ്വരൻ പാർത്തിരുന്നു. അയാൾ ഒരിക്കലും പള്ളിയിൽ പോയി ട്ടില്ല. യാദൃച്ഛികമായി ആ പള്ളിക്ക് ഒരു തീപിടിത്തമുണ്ടായി. ആളു കൾ ഓടിക്കൂടി തീയണയിക്കാൻ തീവ്രശ്രമം ചെയ്തു. തീയണച്ചു കഴിഞ്ഞ് അവിടെ കൂടിവന്നവർ തമ്മിൽ സംസാരിക്കുകയായിരുന്നു. അവരിൽ ഒരാൾ നിരീശ്വരനോടു ചോദിച്ചു; ഇത്രയും നാളായിട്ട് താങ്കളെ ഈ പള്ളിയിൽ ഞാൻ കണ്ടിട്ടില്ലല്ലോ. അയാളുടെ മറുപടി വേഗത്തിലുണ്ടായി: 'അപ്പോൾ, ഇതിനു മുമ്പ് ഈ പള്ളിക്കു തീ പിടി ച്ചിട്ടില്ലല്ലോ.' ആ തീപിടിത്തം അയാളെ പള്ളിയിലേക്ക് ആകർഷിച്ചു വരുത്തി. ഇന്നു സഭയാകുന്ന പള്ളിയിലേക്ക് അകന്നു നിൽക്കുന്നവരും, മാറിപ്പോകുന്നവരും കടന്നുവരുവാൻ പരിശുദ്ധാത്മാവാകുന്ന അഗ്നി കത്തിജ്വലിക്കണം. അതിനായി സഭയിൽ അങ്ങോളമിങ്ങോളം പ്രാർഥന

ഉയരണം. കത്തോലിക്കാ സഭയിലെ കരിസ്മാറ്റിക്ക് പ്രസ്ഥാനത്തിനെതിരെ എന്തൊക്കെ വിമർശനങ്ങൾ ഉയർത്തിയാലും, പരിശുദ്ധാത്മ വ്യാപാരത്തെയും നൽവരത്തെയും കുറിച്ചും ഊന്നൽ കൊടുത്തുകൊണ്ടുള്ള ബൈബിൾ പഠനവും, പ്രബോധനങ്ങളും, ജാഗരണ പ്രാർത്ഥനകളും ഒരു പുതിയ ചൈതന്യം ആ സഭയ്ക്കു കൈവരുത്തി. പെന്തിക്കോസ്തു വിഭാഗങ്ങളിലേക്കും മറ്റുമുള്ള കൊഴിഞ്ഞുപോക്ക് ഒഴിവാക്കാനും കഴിഞ്ഞു.

പെന്തിക്കോസ്താനുഭവം നമ്മുടെ സഭയിലും കൂടുതലായി ഉണ്ടായിവരട്ടെ എന്നു പ്രാർഥിക്കുന്നു.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



# 10

# പ്രതിരൂപമായ നദി

*ഏന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽ നിന്ന് തിരുവെഴുത്ത് പറയുന്നതുപോലെ ജീവജലത്തിന്റെ നദികൾ ഒഴുകും എന്നു വിളി ച്ചു പറഞ്ഞു. അവൻ ഇതു തന്നിൽ വിശ്വസിക്കുന്നവർക്കു ലഭിപ്പാനു ള്ള ആത്മാവിനെക്കുറിച്ചാകുന്നു പറഞ്ഞത്. യേശു അന്നു തേജസ്കരി ക്കപ്പെട്ടിട്ടില്ലായ്കയാൽ ആത്മാവ് വന്നിട്ടില്ലായിരുന്നു(യോഹ.7:38, 39).*

പരിശുദ്ധാത്മാവാകുന്ന നദീപ്രവാഹത്തെക്കുറിച്ചുള്ള ഈ പ്രസ്താ വനയേശുക്രിസ്തുചെയ്തത് യെരുശലേമിൽഒരുപെരുന്നാളിന്റെപശ്ചാ ത്തലത്തിലാണ്.'ഉത്സവത്തിന്റെ മഹാദിനമായ ഒടുക്കത്തെ നാളിൽ' പ്രസ്താവിച്ചു എന്നു കാണുന്നു. എന്നാൽ ഏതു ഉത്സവം (പെരുന്നാൾ) എന്നു വ്യക്തമാക്കിയിട്ടില്ല. വിവരണത്തിൽ നിന്നു മനസ്സിലാകുന്നത് 'സുക്കോത്ത്' എന്ന പേരിൽ അറിയപ്പെടുന്ന കൂടാരപ്പെരുന്നാളാണ്. ഇത് ഒരാഴ്ച നീണ്ടുനിൽക്കും. എല്ലാ ദിവസവും പുരോഹിതന്മാർ ആഘോഷപൂർവം, ശീലോഹാം കുളത്തിൽ നിന്ന് സ്വർണക്കിണ്ടി യിൽ വെള്ളം കോരി, ദേവാലയത്തിലെ ബലിപീഠത്തിന്മേൽ തളിക്കു ന്നപതിവുണ്ട്. അപ്പോൾ ആലപിക്കുന്നത് യെശയ്യാ. 12:3ൽ നിന്നാണ്. 'നിങ്ങൾ സന്തോഷത്തോടെ രക്ഷയുടെ ഉറവിൽ നിന്നു വെള്ളം കോരും" '.പെരുന്നാളിന്റെ അവസാന ദിവസത്തിന്'ഹോശന്നാ, റാബാ' എന്നു പറയും. അതാണ് ഏറ്റവും പ്രധാനപ്പെട്ട ദിവസം. ശീലോഹാമിൽ നിന്നു വെള്ളം കോരി ദേവാലയത്തിലേക്ക് ആഘോഷപൂർവമായി കൊണ്ടുവരുന്ന പശ്ചാത്തലത്തിലാണ് യേശുക്രിസ്തു പ്രസ്താവിച്ചത്: 'ദാഹിക്കുന്ന ഏവനും എന്റെ അടുക്കൽ വന്നു കുടിക്കട്ടെ; എന്നിൽ വി ശ്വസിക്കുന്നവന്റെ ഉള്ളിൽ നിന്നു തിരുവെഴുത്ത് പറയുംപോലെ ജീവ ജലത്തിന്റെ നദികൾ പ്രവഹിക്കും.'(യോഹ. 7: 37)

സുക്കോത്ത് ആനന്ദത്തിന്റെ ആർത്തിരമ്പൽ ആണ്. യഹുദകൃതിയായ മിഷ്നായിൽ പറയുന്നത്, സുക്കോത്ത് കണ്ടിട്ടില്ലാത്തവൻ യഥാർഥ മായ ആനന്ദം അനുഭവിച്ചിട്ടില്ല എന്നാണ്. വിവിധ വേഷവിധാനങ്ങൾ, പാട്ട്,നൃത്തം ഇവയെല്ലാം ആഹ്ലാദത്തിന്റെ ബാഹ്യപ്രകടനങ്ങളാണ്. ഈ ആനന്ദോത്സവത്തിന്റെ പശ്ചാത്തലത്തിൽ യേശുക്രിസ്തു തന്നി ലേക്കു തിരിയാൻ ജനത്തെ ആഹ്വാനം ചെയ്യുകയായിരുന്നു. അവിടു ന്നു നൽകുന്ന പരിശുദ്ധാത്മദാനത്തെ വിശ്വാസിയുടെ ഉള്ളിൽ ഉയ രുന്ന ഒരു നദീപ്രവാഹമായി അവിടുന്നു വിശേഷിപ്പിച്ചു. ശമര്യസ്ത്രീ യോടുള്ള സംഭാഷണത്തിൽ ഇതിനു സമാനമായ വിവരണമുണ്ട്: 'ഞാൻ കൊടുക്കുന്ന വെള്ളം അവനിൽ നിത്യജീവനിലേക്കു പൊങ്ങി വരുന്ന നീരുറവയായിത്തീരും' (യോഹ. 4:14).

യെഹസ്ക്കേൽ കാണുന്ന ദർശനത്തിൽ ദേവാലയത്തിന്റെ ഉമ്മറ പ്പടിയുടെ കീഴെ നിന്നു വെള്ളം കിഴക്കോട്ടു പുറപ്പെടുന്നു. ആ നദീപ്രവാഹ ത്തെക്കുറിച്ച് വിശദമായ ഒരു വിവരണം പ്രവാചകൻ നൽകുന്നു (യെഹയ 47:12). ദേവാലയം പരിശുദ്ധ സഭയെ കുറിക്കുന്നതായി എടു ക്കാമെങ്കിൽ നദീപ്രവാഹം, സഭയിലെ പരിശുദ്ധാത്മ പ്രവർത്തനത്തെ സൂചിപ്പിക്കുന്നു. വെളിപ്പാടു പുസ്തകത്തിൽ യോഹന്നാൻ ശ്ലീഹാ യുടെ ദർശനത്തിൽ, 'വീഥിയുടെ നടുവിൽ ദൈവത്തിന്റെയും കുഞ്ഞാ ടിന്റെയും സിംഹാസനത്തിൽ നിന്നു പുറപ്പെടുന്നതായി പളുങ്കുപോലെ ശുഭ്രമായ ജീവജലനദി' (വെളി. 22.1) കാണുന്നു. ഈ ശുഭ്രമായ ജീവജ ലനദി ത്രിത്വത്തിൽ ഒരുവനായ പരിശുദ്ധാത്മാവിനെ സൂചിപ്പിക്കുന്നു.

ഇതുവരെ നാം കണ്ടത് പരിശുദ്ധാത്മാവിന്റെ പ്രതീകമായി ജല പ്രവാഹത്തെ അവതരിപ്പിക്കുന്ന വേദഭാഗങ്ങളാണ്. പഴയനിയമത്തി ലും പുതിയനിയമത്തിലും ധാരാളം പരാമർശങ്ങൾ ഉള്ളതായി നാം മനസ്സിലാക്കി. ഇനി നമുക്കു കാണ്മാനുള്ളത് ഈ നദി എന്തെല്ലാം ധർമ ങ്ങൾ നിർവഹിക്കുന്നു എന്നാണ്. അതിൽക്കൂടി പരിശുദ്ധാത്മ വ്യാപാര ത്തിന്റെ പൊരുൾ ഗ്രഹിക്കാനും കഴിയും.:

1.വെള്ളം ശുദ്ധീകരിക്കുന്നു; വെള്ളം ഒഴിച്ചാണ് നാം കഴുകി ശുദ്ധീകരി ക്കുന്നത്. മതപരമായ കർമങ്ങളിൽ 'അശുദ്ധി' (അയിത്തം) മാറ്റാൻ വെള്ളം തളിക്കുന്ന പതിവുണ്ട്. ഭവനശുദ്ധീകരണത്തിന്റെ ശുശ്രൂഷയിൽ,വെള്ളം തളിക്കുന്നതും, വെള്ളം കൊണ്ട് വാതിൽപ്പടികൾ മുദ്രയിടുന്നതും ഭവ നം ശുദ്ധീകരിച്ചു വെടിപ്പാക്കുന്നതിന്റെ സൂചനയായിട്ടാണ്.

പരിശുദ്ധാത്മാവാകുന്ന ജലവും നമ്മെ ശുദ്ധീകരിക്കുന്നു. യെഹസ്

ക്കേലിന്റെ ദർശനത്തിലെ നദിയെപ്പറ്റി പറയുന്നത്: 'വെള്ളം ഒഴുകിച്ചെന്ന് കടലിൽ വീണിട്ട് അതിലെ വെള്ളം പഥ്യമായിത്തീരും' (യെഹ.47:8). ചാവുകടലിലെ വെള്ളം രാസപദാർഥങ്ങളുടെ ലായനി നിറഞ്ഞതായ തുകൊണ്ട് അതു സ്വച്ഛമല്ല. എന്നാൽ ദേവാലയത്തിലെ നദീപ്രവാഹം അതിൽ പതിച്ചിട്ട് അതിലെ വെള്ളം ശുദ്ധീകരിക്കപ്പെടുന്നു. അതുപോലെ ആന്തരികമായി മാലിന്യത്തിൽ കഴിയുന്ന നമുക്കു പരിശുദ്ധാത്മാ വിന്റെ പ്രവർത്തനത്താൽ വെടിപ്പുള്ളവരാകാൻ കഴിയും. കർത്താവ് ആഗ്രഹിക്കുന്നത് ഹൃദയത്തിന്റെ വിശുദ്ധിയാണ്. പരീശന്മാരെ അവിടു ന്നു ഭർത്സിച്ചത് അവർ മതാനുഷ്ഠാനങ്ങളിൽ തീക്ഷ്ണതയില്ലാത്തവ രായിട്ടല്ല. പാത്രങ്ങളുടെ പുറം തേച്ചു വെടിപ്പാക്കുന്നതുപോലെ പുറമേ യുള്ള ആചാരപരമായ വിശുദ്ധി മാത്രമേ അവർ ശ്രദ്ധിച്ചിരുന്നുള്ളു എന്നതിലാണ്. അകമേയോ അശുദ്ധി നിറഞ്ഞ അനുഭവമായിരുന്നു. ശൂന്യമാക്കുന്ന മ്ലേച്ഛത നിൽക്കരുതാത്തിടത്തുപോലും കാണപ്പെടുന്ന ദുരവസ്ഥയാണ് ഇന്നുള്ളതെങ്കിൽ പരിശുദ്ധാത്മാവിന്റെ ശുദ്ധീകരണ പ്രകിയ എത്രയധികം ആവശ്യമായിരിക്കുന്നു.

യവനപുരാണ കഥകളിലെ ഇതിഹാസ പുരുഷനാണ് ഹെർക്കു ലീസ്. അതികായനായ അയാൾക്ക് മരിക്കാതിരിക്കാൻ മോഹം. അതു നിറവേറ്റിക്കൊടുക്കുവാൻ പന്ത്രണ്ടു കാര്യങ്ങൾ, അയാൾ ചെയ്യണമെന്ന് മുഖ്യദേവൻ വ്യവസ്ഥ വച്ചു. അതിൽ ഒന്ന് ഈജിയസ് രാജാവിന്റെ തൊഴു ത്ത് ചുരുങ്ങിയ സമയത്തിനുള്ളിൽ ശുചിയാക്കണമെന്നായിരുന്നു. നുറു കണക്കിനു കാളകളെ കെട്ടിയിട്ടുള്ള തൊഴുത്ത് മാലിന്യത്തിന്റെ കൂമ്പാര മായിരുന്നു. ചാണകവും, മൂത്രവും മറ്റു മാലിന്യങ്ങളും കുമിഞ്ഞു കിട ക്കുകയാണ്. അതാണ് ഒറ്റയ്ക്കു ശുചിയാക്കേണ്ടത്. ഹെർക്കുലീസ് ചെയ്തത് തൊഴുത്തിന്റെ അടുത്തുകൂടി ഒഴുകുന്ന പുഴയുടെ പ്രവാഹം തൊഴുത്തിന്റെ ഭാഗത്തേക്കു തിരിച്ചു വിടുകയായിരുന്നു. ആ പ്രവാഹ ത്തിൽ അഴുക്കുകളെല്ലാം ഒഴുകി ഒലിച്ചുപോയി. പ്രവാഹം വീണ്ടും പഴയചാലിലേക്കു തിരിച്ചുവിട്ടപ്പോൾ, പഴയ തൊഴുത്തിന്റെ ഭാഗത്ത് വെള്ളമണൽ വിരിച്ച് വെടിപ്പായി കാണപ്പെട്ടു. തൊഴുത്തിനു തുല്യമായി മലിനപ്പെട്ടു കിടക്കുന്ന ഹൃദയങ്ങളിലേക്കു പരിശുദ്ധാത്മപ്രവാഹം കടന്നുവരാൻ അനുവദിക്കുക. എല്ലാ മാലിന്യങ്ങളും തുടച്ചു വെടിപ്പാ ക്കുവാൻ അതു പര്യാപ്തമായിത്തീരും. പൌലൊസ് ശ്ലീഹാ നമ്മെ അനുസ്മരിപ്പിക്കുന്നു: ദൈവത്തിന്റെ ആത്മാവിനാൽ നിങ്ങളെത്തന്നെ കഴുകി ശുദ്ധീകരണവും നീതീകരണവും പ്രാപിച്ചിരിക്കുന്നു (1 കൊരി. 6:11).

"ശൂന്യവും പാഴുമായ് തള്ളിയതാമീ നിൻ മന്ദിരം തന്നിലിന്ന് ദേവാ വന്നു പാർത്തുശുദ്ധി ചെയ്തു നിന്റെ വീട്ടിന്റെ നിന്ദയകറ്റേണമേ."

2. വെള്ളം ജീവിപ്പിക്കുന്നു: വെള്ളം ജീവന്റെ സ്രോതസ്സാണ്. പ്രകൃതിയിൽ ജീവനും ചൈതന്യവും വരുത്തുന്നത് വെള്ളമാണ്. യെഹസ്ക്കേൽ പ്രവാചകൻ ദേവാലയത്തിൽ നിന്നുള്ള നദീപ്രവാഹത്തിന്റെ അത്ഭുതസാധ്യതകളെ വർണിക്കുമ്പോൾ ഇങ്ങനെ പ്രസ്താവിക്കുന്നു: 'ഈ നദി ചെന്നു ചേരുന്നിടത്തൊക്കെയും ചലിക്കുന്ന സകല പ്രാണികളും ജീവിക്കും' (47.9). അൽപമാത്രമായ ജീവനോടുകൂടി കഴിയുന്നവ ചൈതന്യമാർന്ന് ജീവന്റെ തുടിപ്പുള്ളതായിത്തീരുന്നു. ഇതാണ് പരിശുദ്ധാത്മാവും ചെയ്യുന്നത്. ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും എന്ന അവസ്ഥയിൽ നിന്നു യഥാർഥമായ ജീവന്റെ അവസ്ഥയിലേക്കു മാറ്റപ്പെടും. അതിന് സമൃദ്ധിയായ ജീവൻ എന്നു വിശേഷിപ്പിക്കാം. പരിശുദ്ധാത്മാവാണ് ഇതു കൈവരുത്തുന്നത്. പരിശുദ്ധാത്മാവിനെ ലഭിക്കുമ്പോൾ ശിഷ്യന്മാർക്കുണ്ടാകുന്ന അനുഭവത്തെപ്പറ്റി കർത്താവ് വെളിപ്പെടുത്തി: 'എന്നാൽ പരിശുദ്ധാത്മാവു നിങ്ങളുടെ മേൽ വരുമ്പോൾ നിങ്ങൾ ശക്തിപ്രാപിച്ച് യരുശലേമിലും, യഹൂദ്യയിൽ എല്ലായിടത്തും, ശമര്യയിലും ഭൂലോകത്തിന്റെ അറ്റത്തോളം എന്റെ സാക്ഷികളായിത്തീരും' (അപ്പൊ.പ്രവൃ. 1:8). മനുഷ്യന്റെ ധാർമികവും ആത്മീയവുമായ പ്രശ്നങ്ങൾ പരിഹരിക്കപ്പെടാൻ പരിശുദ്ധാത്മശക്തിയല്ലാതെ മറ്റൊന്നില്ല.

പൌലൊസ് എഫേസുസിലെ ക്രിസ്തീയ സമൂഹത്തിനുവേണ്ടി പ്രാർഥിച്ചു. വിജാതീയ സമൂഹത്തിന്റെ സമ്മർദങ്ങളും ഭീഷണികളും അവർക്കു നേരിടേണ്ടിയിരുന്നു. അതുകൊണ്ട് അപ്പൊസ്തലൻ പ്രാർഥിച്ചു; 'നിങ്ങളുടെ ആന്തരിക മനുഷ്യൻ ബലപ്പെടുവാൻ ദൈവത്തിന്റെ മഹത്വത്തിന്റെ സമ്പന്നതയിൽ നിന്ന് അവിടുത്തെ ആത്മാവിൽക്കൂടി നിങ്ങൾക്ക് ശക്തി ലഭിക്കുവാനും...........പ്രാർഥിക്കുന്നു (എഫേ. 3:16). അപ്പൊസ്തലികസഭ ഭീഷണിയും എതിർപ്പും നേരിട്ട ഒരു സന്ദർഭം. അപ്പൊസ്തലന്മാർ തന്നെ ബന്ധനത്തിലാണ്. നിരാശയും പതർച്ചയും ഉണ്ടാകാവുന്ന സാഹചര്യം. പക്ഷേ ആ സഭാസമൂഹം ഏകമനസ്സോടെ ശബ്ദമുയർത്തി ദൈവത്തോടു പ്രാർഥിക്കുകയായിരുന്നു (അപ്പൊ. പ്രവൃ. 4:24). അവർ പ്രാർഥിച്ചപ്പോൾ അവർ കൂടിയിരുന്ന സ്ഥലം കുലുങ്ങി. അവരെല്ലാവരും പരിശുദ്ധാത്മാവ് നിറഞ്ഞ് ദൈവത്തിന്റെ സന്ദേശ സധൈര്യം തുടർന്നു ഘോഷിക്കുകയും ചെയ്തു. ഇന്നും

സഭക്ക് കരണീയമായിട്ടുള്ള മാർഗം അതാണ്. അതല്ലാതെ ശക്തിപ്രക ടനത്തിനും, വ്യവഹാരപദ്ധതിക്കും തിരിയുന്നത് പരാജയത്തിൽ കലാ ശിക്കും.

നമ്മുടെ വ്യക്തിജീവിതത്തിൽ പരാജയബോധത്തോടും നിരാശാ ചിത്തരായും നാം കഴിയുകയാണ്. നമ്മുടെ പ്രശ്നങ്ങളെ നേരിടുവാൻ കഴിയാത്ത നിസ്സഹായതയിലാണ്. അപ്പോൾ പലരും ആൽക്കഹോളിക് സ്പിരിറ്റ് ആശ്രയമായി തെരഞ്ഞെടുക്കുന്നു. അതു ധനനാശത്തിനും, ആരോഗ്യഹാനിക്കും, ആത്മീയ മരണത്തിനും കാരണമാക്കും. നേരെ മറിച്ച് ഹോളി സ്പിരിറ്റ് (പരിശുദ്ധാത്മാവ്) നമ്മിൽ വ്യാപരിക്കുവാൻ പ്രാർഥിക്കുകയും ആത്മാവിനു നമ്മെ വിധേയമാക്കുകയും ചെയ്യു മ്പോൾ ഏതു പ്രതിസന്ധിയെയും തരണം ചെയ്യാനുള്ള ശക്തി നമു ക്കു ലഭിക്കും. ഭൗതികലോകത്ത് ഊർജ്ജപ്രതിസന്ധി നേരിട്ടേക്കാം. എന്നാൽ ആത്മീയാനുഭവത്തിൽ ഒരിക്കലും വറ്റാത്ത ഊർജസ്രോത സ്സാണ് നമുക്കുള്ളത്. അതുകൊണ്ട് പൌലൊസ് ശ്ലീഹായോടൊപ്പം പറയാം: 'എന്നെ ശക്തനാക്കുന്നവൻ നിമിത്തം ഞാൻ സകലത്തിനും മതിയാകുന്നു' (ഫിലി. 4:13).

"ജീവിതമിന്നും ശരിയായിട്ടില്ലയ്യോ ജീവിപ്പിക്കും കർത്തനേ വന്ന് ജീവനും ശക്തിയും സ്നേഹവും തന്നെന്നെ ജീവിപ്പിച്ചീടണമേ"

3.നദി ദൈവനഗരത്തെ സന്തോഷിപ്പിക്കുന്നു:'ഒരു നദി ഉണ്ട്, അതിന്റെ തോടുകൾ ദൈവത്തിന്റെ നഗരത്തെ, അത്യുന്നതന്റെ വിശുദ്ധനിവാസ ത്തെ സന്തോഷിപ്പിക്കുന്നു' (സങ്കീ. 46:42). ദൈവത്തിന്റെ നഗരമെന്നും, അത്യുന്നതന്റെ നിവാസസ്ഥലമെന്നും വിശേഷിപ്പിച്ചിട്ടുള്ളത് യെരു ശലേമിനെക്കുറിച്ചാണ്. എന്നാൽ പരോക്ഷമായി അതു സഭയെ സൂചിപ്പി ക്കുന്നു. കാരണം സഭ ദൈവത്തിന്റെ അധിവാസസ്ഥലമാണ്. സഭ യിൽ വ്യാപരിക്കുന്ന നദി പരിശുദ്ധാത്മാവാണ്. ആ നദി ദൈവമന്ദിര മാകുന്ന വിശ്വാസിയുടെ ജീവിതത്തെ സന്തോഷമുള്ളതാക്കിത്തീർ ക്കുന്നു. പൌലൊസ് ശ്ലീഹാ ചോദിക്കുന്നു: നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ പരിശുദ്ധാത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും അറിയുന്നില്ലേ? 1കൊരി. 3: 16, 6:19 കാണുക. ദൈവത്തിന്റെ മന്ദിര മായ നമ്മെ ദൈവത്തിന്റെ ആത്മാവായ നദി സ്ന്തോഷിപ്പിക്കുന്നു.

പരിശുദ്ധാത്മാവ് നമ്മിൽ വ്യാപരിക്കുമ്പോൾ അനിർവചനീയമായ ആനന്ദാനുഭൂതി നമുക്കുണ്ടാകും. അത് ഇന്ദ്രിയാധിഷ്ഠിതമോ, ഇന്ദ്രിയ ജന്യമോ ആയ ഒന്നല്ല. നമ്മുടെ അന്തരാത്മാവിൽ നമുക്കനുഭവപ്പെടുന്ന

ദിവ്യമായ സന്തോഷമാണ്. പരിശുദ്ധാത്മാവ് നമ്മിൽ ഉളവാക്കുന്ന സന്തോഷത്തെപ്പറ്റി പൌലൊസ് അപ്പൊസ്തലൻ സൂചിപ്പിക്കുന്നു: 'ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല, നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവും ആകുന്നു' (റോമ. 14: 17). നൈമിഷികങ്ങളും ഇക്കിളിപ്പെടുത്തുന്നതുമായ സന്തോഷത്തിനായി ഇന്ന് അനേകർ പരക്കം പായുന്നു. അനേകം സാഹസങ്ങൾ കാട്ടിക്കൂട്ടുകയും ചെയ്യുന്നു. മദ്യവും, മയക്കുമരുന്നും, രതിക്രീഡകളുമെല്ലാം അതിന് ഉപാധികളായി കണ്ടെത്തുന്നു. അവർക്ക് ലഭിക്കുന്നതോ അന്ത്യത്തിൽ നൈരാശ്യവും ശൂന്യതാബോധവും മാത്രമായിരിക്കും.

ആത്മീയസന്തോഷം ബാഹ്യമായ ഏതെങ്കിലും ഉപാധികളിൽ നിന്നു ഉവാകുന്നതല്ല. അത് ആന്തരികമായി ഉയരുന്ന അനുഭൂതിയാണ്. കർത്താവ് ശിഷ്യന്മാരോടു പറഞ്ഞു: എന്റെ സന്തോഷം നിങ്ങളിൽ ഇരിക്കുവാനും നിങ്ങളുടെ സന്തോഷം പൂർണമാകുവാനും ഞാൻ ഇതു നിങ്ങളോടു സംസാരിച്ചിരിക്കുന്നു (യോഹ. 15:11). കർത്താവിന് സന്തോഷം ഉണ്ടായിരുന്നുവോ? വിമർശനങ്ങളുടെയും പരിഹാസത്തിന്റെയും എതിർപ്പുകളുടെയും നടുവിൽ ജീവിച്ച തനിക്ക് എന്തായിരുന്നു സന്തോഷിക്കുവാനുണ്ടായിരുന്നത്? കർത്താവിനെ ദു:ഖപുത്രൻ (Man of sorrows) ആയിട്ടാണ് അധികവും നാം ഓർക്കുന്നത്. പുഞ്ചിരിക്കുന്ന ഒരു കർത്താവിനെ ഒരു ചിത്രകാരനും അവതരിപ്പിച്ചിട്ടില്ല. കർത്താവ് എപ്പോഴും ദുഖം ഖനീഭവിച്ച മുഖത്തോടുകൂടി ആയിരുന്നുവോ പ്രത്യക്ഷപ്പെട്ടത്? യെരുശലേമിനെ ഓർത്തും, യിസ്രായേലിന്റെ നാശത്തെ ഓർത്തും അവിടുന്നു കരഞ്ഞിട്ടുണ്ട്. ലോകത്തിന്റെ പാപഭാരം തന്നെ അസ്വസ്ഥചിത്തനാക്കിയിട്ടുണ്ട്. അതൊക്കെ ശരിതന്നെ. എന്നാൽ അവിടുത്തെ ഹൃദയത്തിൽ അനിർവചനീയമായ ഒരാനന്ദം അനുഭവിച്ചു. അതു കൊണ്ടാണല്ലോ 'എന്റെ സന്തോഷം നിങ്ങളിൽ ഇരിക്കാനും' എന്നുപ്രസ്താവിച്ചത്. ഈ സന്തോഷം, അനുസ്യൂതം അന്യൂനം പിതാവിനോടുള്ള ബന്ധത്തിൽ ജീവിച്ചതുകൊണ്ട് ഉണ്ടായതാണ്.

കാരാഗൃഹത്തിൽ കഴിഞ്ഞ പൌലൊസ് കൈകാലുകൾ ബന്ധിക്കപ്പെട്ട അവസ്ഥയിലായിരുന്നു. ക്ലേശപൂർണമായ ഈ സാഹചര്യത്തിൽ കഴിയുമ്പോഴാണ് ഫിലിപ്യയിലെ സഭയ്ക്ക് എഴുതുന്നത്. നാല് അധ്യായങ്ങൾ മാത്രമുള്ള ഈ ചെറിയ കത്തിൽ ആവർത്തിച്ചു പറയുന്ന ഒരു സന്ദേശം, സന്തോഷിക്കുക എന്നാണ്. പതിനാറു പ്രാവശ്യം സന്തോഷം എന്ന പദം ക്രിയാരൂപത്തിലും നാമരൂപത്തിലുമായി ഇതിൽ പ്രയോഗിച്ചിട്ടുണ്ട്. നിങ്ങൾ എപ്പോഴും കർത്താവിൽ

ആനന്ദിക്കുക വീണ്ടും ഞാൻ പറയുന്നു, ആനന്ദിക്കുക (ഫിലി.4:4). ഹൃദയാന്തർഭാഗത്ത് ആത്മീയാനന്ദം അനുഭവിക്കാത്ത ഒരാൾക്ക് ഇപ്രകാരം ആനന്ദത്തിന്റെ പല്ലവി ഉയർത്തുവാൻ കഴിയുമായിരുന്നില്ല. അപ്പൊസ്തലന്റെ ആനന്ദം ഏതെങ്കിലും ബാഹ്യമായ ഘടകങ്ങളുടെ അടിസ്ഥാനത്തിലായിരുന്നില്ല. ഫിലിപ്യയിലെ കാരാഗൃഹത്തിൽ ഒരു രാത്രി അപ്പൊസ്തലനും സഹചാരിയും കഴിയേണ്ടിവന്നു. ചാട്ടവാറിന്റെ പ്രഹരം ഏറെ ഏറ്റശേഷം, കാലുകൾ ആമത്തിലും, കൈകൾ ചങ്ങലകളിലും ബന്ധിക്കപ്പെട്ട അവസ്ഥയിൽ ആ ഇരുട്ടറയിൽ കഴിയുമ്പോൾ, അർധരാത്രിക്ക് പൌലൊസും ശീലാസും പ്രാർഥിച്ച് ദൈവത്തെ പാടി സ്തുതിച്ചു. തടവുകാർ ശ്രദ്ധിച്ചുകൊണ്ടിരുന്നു(അപ്പൊ. പ്രവൃ. 16:25). ഇങ്ങനെ പാടി സ്തുതിക്കുവാൻ കഴിഞ്ഞത് അന്തരാത്മാവിൽ പരിശുദ്ധാത്മവ്യാപാരം ഉണ്ടായതിനാലാണ്.

അപ്പൊസ്തലികസഭയുടെ നഖചിത്രം ലൂക്കോസ് നൽകുമ്പോൾ, 'അവർ ഉല്ലാസവും ഹൃദയപരമാർഥതയും പൂണ്ട് ഭക്ഷണം കഴിക്കയും ദൈവത്തെ സ്തുതിക്കയും സകല ജനത്തിന്റെയും കൃപ (favour-) അനുഭവിക്കുകയും ചെയ്തു'(അപ്പൊ. പ്രവൃ. 2: 46). ഇത് പെന്തിക്കോസ്തിയുടെ അനുഭവത്തിനുശേഷം ആത്മനിറവിൽ കഴിഞ്ഞ അപ്പൊസ്തലികസഭയുടെ അനുഭവമാണ്.

നാമിന്നു സന്തോഷം നിറഞ്ഞവരാണോ? അതോ: മ്ലാനവദനരായി, നിരാശാബോധത്തോടെ കഴിയുന്നവരോ? സമ്പത്തിനു കുറവില്ല. സുഖസാകര്യങ്ങൾക്കും ലോപമില്ല. സന്തോഷം ഉളവാക്കുന്ന ഉപാധികൾക്കും പഞ്ഞമില്ല. ഇവയെല്ലാമുണ്ടായിട്ടും കരിവാളിച്ച മുഖങ്ങളോടും മൂടിക്കെട്ടിയ ഹൃദയത്തോടുമല്ലേ നാം നടക്കുന്നത്? ഇതിനു പരിഹാരമുണ്ട്. പരിശുദ്ധാത്മാവ് നമ്മിൽ നിറയട്ടെ. അപ്പോൾ നാം തുള്ളിത്തുളുമ്പുന്ന ആത്മീയാനന്ദം ഉൾക്കൊള്ളുന്നവരാകും. ആകുലതകളെയും, ഉത്കണ്ഠകളെയും, മാനസിക സംഘർഷങ്ങളെയും അകറ്റി സുപ്രസന്നഭാവത്തോടെ ജീവിപ്പാൻ ആത്മാവ് നമ്മെ സഹായിക്കും.

4.വെള്ളം ഫലപുഷ്ടമാക്കുന്നു: 'നദീതീരത്ത് ഇക്കരെയും അക്കരെയും തിന്മാൻ തക്ക ഫലമുള്ള സകലവിധ വൃക്ഷങ്ങളും വളരും; അവയുടെ ഇല വാടുകയില്ല, ഫലം ഇല്ലാതെ പോകയുമില്ല......... അവ മാസം തോറും പുതിയ ഫലം കായ്ക്കും; അവയുടെ ഫലം തിന്മാനും അവയുടെ ഇല ചികിത്സയ്ക്കും ഉതകും' (യെഹ. 47:12 സങ്കീ. 1:3) കാണുക.മരുഭൂമിയെ ഫലഭൂയിഷ്ഠമായ അവസ്ഥയിലേക്കു രൂപാന്തരപ്പെടുത്തുന്ന കാഴ്ച ഇന്നു പല രാജ്യങ്ങളിലും ഉള്ളതാണ്. യിസ്രായേൽ രാജ്യമാണ് ഇക്കാര്യ

ത്തിൽ മുന്നിട്ടു നിൽക്കുന്നത്. രാജസ്ഥാനിലും, തമിഴ്നാട്ടിലും എല്ലാം വരണ്ടഭൂപ്രദേശങ്ങൾ ഇന്നു ഫലസമൃദ്ധിയുള്ളതായിത്തീരുന്നു. ഇത് സാധ്യമാക്കുന്നത് ജലസേചന പദ്ധതികളിൽക്കൂടിയാണ്.

ഫലശൂന്യമായി കഴിയുന്ന, വരൾച്ച ബാധിച്ച ജീവിതങ്ങളിലേക്കു പരിശുദ്ധാത്മ നദീപ്രവാഹമുണ്ടാകുമ്പോൾ, ആ ജീവിതങ്ങൾ ഫല ഭൂയിഷ്ഠമാകും. പ്രവാചകൻ പറയുന്നത്, മാസം തോറും പുതിയ ഫലം കായ്ക്കും എന്നാണ്. വല്ലപ്പോഴും എന്തെങ്കിലും ആത്മീയത വെളിപ്പെടു ത്തുന്ന അനുഭവമായിരിക്കയില്ല. അനുസ്യൂതമായി ആത്മീയഫലം പുറ പ്പെടുവിക്കുന്നവരായിത്തീരും. ജീവിതത്തിന്റെ മാറിവരുന്ന സാഹചര്യ ങ്ങളിൽ അവർ നിഷ്ഫലരായിപ്പോവുകയില്ല.

ഫലം കായ്ക്കുന്നവരായിത്തീരുക എന്നുള്ളതാണ് കർത്താവ് നമ്മി ൽ നിന്നു പ്രതീക്ഷിക്കുന്നത്. ഫലശൂന്യമായ അത്തിയെ ശപിക്കുന്ന തും, മറ്റൊരു അത്തിയെ വെട്ടിക്കളയാൻ ആജ്ഞാപിക്കുന്നതും നാം വായിക്കുന്നു. ഫലശൂന്യത നാശത്തെ ക്ഷണിക്കുന്നു. Fruitless-ness invites destruction കർത്താവ് കൽപ്പിക്കുന്നു: 'നിങ്ങൾ വളരെ ഫലം കായ്ക്കുന്നതിനാൽ എന്റെ പിതാവ് മഹത്വപ്പെടുന്നു; അങ്ങനെ നിങ്ങൾ എന്റെ ശിഷ്യന്മാർ ആകും' (യോഹ. 15:8). പരി ശുദ്ധാത്മാവ് നമ്മിൽ വ്യാപരിച്ച് നമ്മെ ഫലം കായ്ക്കുന്നവരാക്കും. അങ്ങനെയുള്ള ഫലത്തെക്കുറിച്ച് പൗലൊസ് ശ്ലീഹാ ഗലാത്യലേഖന ത്തിൽ വിവരിക്കുന്നു; 'ആത്മാവിന്റെ ഫലമോ, സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ആത്മസംയമനം'(ഗലാ. 5:22).പര്യായപദങ്ങൾ എന്നു തോന്നത്തക്കവ ണ്ണം കുറെ സുകൃതങ്ങളുടെ ഒരു പട്ടിക നിരത്തിയിരിക്കുകയല്ല. അവ ധാനപൂർവമായ ചിന്തയുടെയും, പ്രാർഥനയുടെയും, ധ്യാനത്തിന്റെയ ും അടിസ്ഥാനത്തിൽ രൂപം കൊണ്ടവയാണ് മേൽപ്പറഞ്ഞ ഫലങ്ങൾ. അവ നമ്മുടെ മൂന്നു ബന്ധങ്ങളോടു ചേർത്തു ചിന്തിക്കാം. നമ്മുടെ മൂന്നു ബന്ധങ്ങൾ ദൈവത്തോട്, മറ്റുള്ളവരോട്, നമ്മോടുതന്നെയും. ആത്മീയഫലങ്ങളിൽ ആദ്യത്തെ മൂന്നും ദൈവത്തോടുള്ള ബന്ധത്തി ലും, പിന്നീടുള്ള മൂന്നും അന്യരോടുള്ള ബന്ധത്തിലും, അവസാന ത്തെ മൂന്നും നമ്മോടു തന്നെയുമുള്ള ബന്ധത്തിലും ഉളവാകേണ്ടവ യാണ്.

ദൈവത്തോടുള്ള ബന്ധത്തിൽ, സ്നേഹം, സന്തോഷം, സമാധാനം എന്നിവ പ്രകടമാകുന്നു. ആത്മീയതയുടെ സ്ഥായീഭാവം ദൈവ ത്തോടുള്ള നമ്മുടെ സ്നേഹമാണ്. കർത്താവ് ശീമോനോട് ചോദി

ച്ചത്. നീ എന്നെ സ്നേഹിക്കുന്നുവോ? എന്നായിരുന്നു. നാമോരോരുത്തരോടും ചോദിക്കുന്നതും അതുതന്നെയാണ്. ആ സ്നേഹം അനുഭവവേദ്യമാകുമ്പോൾ നമ്മുടെ ആത്മാവിൽ സന്തോഷം ഉദിക്കുന്നു. ഈ സന്തോഷം മാംസബദ്ധമല്ല. ആത്മവരപ്രസാദത്താൽ ഉളവാകുന്നതാണ്. ഈ സ്നേഹവും, സന്തോഷവും ഒരുമിച്ചു ചേരുമ്പോൾ ഹൃദയത്തിൽ സമാധാനവും, ശാന്തിയും ഉണ്ടാകുന്നു. ഈ സമാധാനം, സകല ബുദ്ധിയെയും കവിയുന്ന ദൈവസമാധാനമാണ്. ആഴിയുടെ അടിത്തട്ടിലെ ശാന്തതക്കു തുല്യമാണ്. ഉപരിതലത്തിൽ തിരകൾ അടിച്ചുയർന്നുകൊണ്ടിരിക്കും. എന്നാൽ അടിത്തട്ട് ശാന്തമായിരിക്കും എന്നതുപോലെ ജീവിതത്തിൽ തിരമാലകൾക്കു തുല്യം; പ്രശ്നങ്ങളും പ്രതിസന്ധികളും ഉയർന്നുവരാം. എന്നാൽ ഹൃദയാന്തർഭാഗത്ത് ഒരു ശാന്തത അനുഭവപ്പെടും. അതു പരിശുദ്ധാത്മ പ്രവർത്തനത്താലുളവാകുന്നതാണ്.

നമ്മുടെ രണ്ടാമത്തെ ബന്ധം മറ്റുള്ളവരോടുള്ളതാണ്കുടുംബാംഗങ്ങൾ, സ്നേഹിതർ, സഹപ്രവർത്തകർ തുടങ്ങിയവർ. അവരോടുള്ള ബന്ധത്തിൽ ദീർഘക്ഷമ, ദയ, പരോപകാരം എന്നിവ പ്രത്യക്ഷപ്പെടണം. നമ്മുടെ സാമൂഹികബന്ധം ഭദ്രമാകണമെങ്കിൽ ഈ മൂന്നു ഫലങ്ങളും നമ്മിൽ നിന്നുണ്ടാകണം.

നമ്മുടെ മൂന്നാമത്തെ ബന്ധം നമ്മോടുതന്നെയുള്ളതാണ്. അവിടെ വിശ്വസ്തത, സൗമ്യത, ആത്മസംയമനം എന്നിവ പ്രകടമാകണം. ആദ്യത്തെ രണ്ടു ബന്ധങ്ങളെക്കാൾ പ്രയാസതരമാണ് മൂന്നാമത്തേത്. കാരണം അതു നമ്മുടെ തനതായ അനുഭവത്തിൽ വരുന്നതാണ്. വിശ്വസ്തത ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും ഉണ്ടായേ മതിയാവു. ഇന്ന് അതു വളരെ കുറഞ്ഞുപോയിരിക്കുന്നു. സൗമ്യത എന്നുള്ളത് അഹന്തയെ തൃജിച്ചുകൊണ്ടുള്ള വിനീതഭാവമാണ്. അവസാനത്തേത് എന്നു പറയുന്നെങ്കിലും പ്രാഥമ്യം നൽകേണ്ട ഒന്നാണ്, ആത്മസംയമനം. അതില്ലാതെ വരുമ്പോൾ മനുഷ്യൻ മൃഗതുല്യനാകുന്നു.

ഒരു ആധുനിക മനുഷ്യൻ ആത്മവിവശതയിൽ സ്വർഗത്തിലെത്തുന്നു. കവാടത്തിൽ പ്രധാന മാലാഖ ഒരു കൌണ്ടറിനു പിന്നിൽ ആസനസ്ഥനാണ്. ആഗതൻ തന്റെ ഉദ്ദേശ്യം വ്യക്തമാക്കി: താൻ ഭൂമിയിൽ നിന്നു നിരാശനായിട്ടാണ് സ്വർഗത്തിലെത്തിയത്. ഭൂമിയിൽ എങ്ങും ജാഗ്രതയോടെ അന്വേഷിച്ചിട്ടും, സ്നേഹം, സന്തോഷം, സമാധാനം തുടങ്ങിയ ആത്മാവിന്റെ ഫലം ലഭിക്കുന്നില്ല. അതിനാൽ, അവ സ്വർഗത്തിൽ നിന്നു വാങ്ങിക്കുവാൻ എത്തിയതാണ്. എന്തു വില

വേണമെങ്കിലും നൽകാം. മാലാഖ ഒന്നു പുഞ്ചിരിച്ചിട്ടു പറഞ്ഞു: ‘We don’t stock fruites but only seeds”. ഞങ്ങൾ ഫലങ്ങൾ ശേഖരിച്ചുവക്കാറില്ല; വിത്തുകൾ മാത്രമേ നൽകാറുള്ളു.

പരിശുദ്ധാത്മാവാകുന്ന വിത്ത് നമുക്കു നൽകപ്പെട്ടിട്ടുള്ളതാണ്. നമ്മുടെ ഉത്സാഹത്താലും പരിശ്രമത്താലും ഫലങ്ങൾ പുറപ്പെടുവിക്കാൻ നമുക്കു കഴിയണം.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



# 11

# പ്രതിരൂപമായ എണ്ണ

*നിങ്ങളോ പരിശുദ്ധനാൽ അഭിഷേകം പ്രാപിച്ച് സകലവും അറിയുന്നു. (1 യോഹ. 2:20).*

*അവനാൽ പ്രാപിച്ച അഭിഷേകം നിങ്ങളിൽ വസിക്കുന്നു. (1 യോഹ.2:27).*

പരിശുദ്ധാത്മാവിന്റെ മറ്റൊരു പ്രതീകമാണ് എണ്ണ. വിവിധ ഉപയോഗങ്ങൾ എണ്ണക്ക് ഉണ്ടെങ്കിലും പഴയനിയമത്തിൽ അത് അഭിഷേകത്തിനായി ഉപയോഗിക്കുന്നു. അഭിഷേകം ചെയ്യപ്പെടുന്നവർ, പുരോഹിതന്മാർ (പുറ. 28: 41), പ്രവാചകന്മാർ (1 രാജാ. 19: 16), രാജാക്കന്മാർ (1ശമു. 16: 13) എന്നിവരാണ്. കൂടാതെ അതിഥിയെ സ്വീകരിക്കുമ്പോൾ ഉപചാരപൂർവം തലയിൽ എണ്ണ പുശുന്ന പതിവുമുണ്ടായിരുന്നു (സങ്കീ 23: 5).

യേശുക്രിസ്തു പുരോഹിതനും, പ്രവാചകനും, രാജാവും ആയിരുന്നതിനാൽ, അഭിഷിക്തൻ എന്നർഥമുള്ള മ്ശിഹാ (ക്രിസ്തു) എന്നു വിളിക്കപ്പെടുന്നു. മാമോദീസാ സമയത്ത് പരിശുദ്ധാത്മാവ് ആവസിച്ച് കർത്താവിനെ അഭിഷിക്തനാക്കുകയായിരുന്നു. വിശ്വാസികളായ നാം വിശുദ്ധ മാമോദീസായിൽക്കൂടി രാജകീയ പുരോഹിത വർഗമായിത്തിരുന്നു (1 പത്രോ. 2:9). വിശുദ്ധ തൈലത്താലുള്ള അഭിഷേകമാണ് ഈ പദവി നമുക്ക് പ്രദാനം ചെയ്യുന്നത്. നമ്മുടെ അഭിഷേകത്തെപ്പറ്റി യോഹന്നാൻ ശ്ലീഹാ നൽകിയിട്ടുള്ള സാക്ഷ്യം മുകളിൽ ഉദ്ധരിച്ചിട്ടുണ്ട്.'നിങ്ങളോ പരിശുദ്ധനാൽ അഭിഷേകം പ്രാപിച്ച് സകലവും അറിയുന്നു'(യോഹ. 2: 20). പരിശുദ്ധാത്മാവിനെ നിങ്ങൾ പ്രാപിച്ചിരിക്കുന്നു എന്നോ സ്വീകരിച്ചിരിക്കുന്നു എന്നോ അല്ല; 'അഭിഷേകം പ്രാപിച്ചു' എന്നാണ് എണ്ണകൊണ്ടുള്ള ബാഹ്യമായ ഒരഭിഷേകത്തെ സൂചിപ്പിക്കുന്നതായി കരുതാം. നാലാം നൂറ്റാണ്ടായി ക്കഴിയുമ്പോഴേക്ക് പരിശുദ്ധാത്മദാനത്തിനായി വിശുദ്ധ തൈലം കൊണ്ടുള്ള അഭിഷേക

ത്തെപ്പറ്റി വ്യക്തമായ പരാമർശം ഉണ്ട്. യരുശലേമിലെ മാർ കൂറീലോസ് സാക്ഷിക്കുന്നു: 'തൈലത്താൽ അഭിഷേചിക്കപ്പെടുന്നതുമൂലം നിങ്ങൾ ക്രിസ്തുവിന്റെ പങ്കുകാരും ഓഹരിക്കാരുമായി ഭവിച്ചിരിക്കുന്നു. കേവലം ഒരു അഭിഷേകമായി മാത്രം നിങ്ങൾ ഇതിനെ പരിഗണിക്കരുത്...... പ്രാർഥനക്കു ശേഷം വിശുദ്ധ തൈലം സാധാരണ തൈലമല്ല, പിന്നെയോ ദൈവത്താൽ ശക്തി പ്രാപിച്ച ക്രിസ്തുവിന്റെയും പരിശുദ്ധാത്മാവിന്റെയും ദാനമാകുന്നു.'

1) തൈലം അടയാളവും മുദ്രയുമാണ്; 'മുറോൻ' എന്ന വാക്കിന്റെ അർഥം തൈലം എന്നാണ്. സഭാപരമായ ബന്ധത്തിൽ ഉപയോഗിക്കുമ്പോൾ കൂദാശ ചെയ്യപ്പെട്ട വിശുദ്ധ തൈലം എന്ന അർഥമുണ്ട്. ഈ വിശുദ്ധ തൈലം കൊണ്ടു പുശുമ്പോൾ പരിശുദ്ധാത്മദാനം ലഭിക്കുന്നു എന്നുള്ളത് ഓർത്തഡോക്സു സഭയുടെ വിശ്വാസമാണ്. ഈ തൈലംകൊണ്ടുള്ള അഭിഷേകം എന്തെല്ലാം സൂചിപ്പിക്കുന്നു? വിശുദ്ധ മുറോൻക്കുപ്പി കയ്യിലെടുത്തുകൊണ്ട് നടത്തുന്ന പ്രാർഥനയിൽ ഇപ്രകാരം ചൊല്ലുന്നു: ഈ നിന്റെ ദാസൻ// ദാസി നിന്റെ നാമത്തിൽ ഈ വിശുദ്ധ മുദ്രയും അടയാളവും പ്രാപിക്കുമാറാക്കണമേ. വിശ്വാസികൾ പരിശുദ്ധാത്മാവിനാൽ മുദ്രയിട്ടിരിക്കുന്നതിനെപ്പറ്റി പൗലൊസ് ശ്ലീഹാ പരാമർശിക്കുന്നു. നമ്മുടെ അവകാശത്തിന്റെ അച്ചാരമായ വാഗ്ദാനത്തിൻ പരിശുദ്ധാത്മാവിനാൽ മുദ്രയിട്ടിരിക്കുന്നു. എഫേ. 1: 13; 2 കൊരി. 1: 22 കാണുക. മുദ്ര എന്നുള്ളത് ഉടമസ്ഥതയെയും ഭദ്രതയെയും സൂചിപ്പിക്കുന്നു. പുരാതനകാലത്ത് ആരാധകരുടെമേൽ അവർ സേവിക്കുകയും ആരാധിക്കുകയും ചെയ്യുന്ന ദേവന്റെ മുദ്ര ശരീരത്തിൽ പച്ചകുത്തി വരുത്തുമായിരുന്നു. അതു ദേവൻ അവരെ സംരക്ഷിക്കുമെന്നതിന്റെ ഉറപ്പും അടയാളവുമാണ്. അതുപോലെ തന്നെ അടിമകളുടെ നെറ്റിയിൽ അവരുടെ ഉടമയുടെ പേർ കാച്ചിപ്പൊള്ളിച്ച് അടയാളപ്പെടുത്തുന്ന പതിവ് നിലനിന്നു. ഈ നടപടിയുടെ പശ്ചാത്തലത്തിലാണ് പൌലൊസ് ശ്ലീഹാ പറയുന്നത്: 'ഞാൻ യേശുവിന്റെ ചൂടടയാളം എന്റെ ശരീരത്തിൽ വഹിക്കുന്നു '(ഗലാ. 6: 17). 'മുദ്ര' എന്നതിനു സമാനമായ അർഥമാണ് 'അടയാളം' എന്നുള്ളത്. ആരുടെ വക അഥവാ ആരുടെ ഉടമസ്ഥതയിലുള്ളത് എന്നു വ്യക്തമാക്കുന്നതാണ് മുദ്രകുത്തൽ. യോർദാനിൽ സ്നാനമേറ്റ ക്രിസ്തുവിനെപ്പറ്റി യോഹന്നാൻ ശ്ലീഹാ രേഖപ്പെടുത്തുന്നു:'അവനെ പിതാവാം ദൈവം മുദ്രയിട്ടിരിക്കുന്നു' (യോഹ.6:27). അവിടുത്തെ 'ഏക പുത്രൻ' എന്നുള്ളതിന്റെ സാക്ഷീകരണമാണ് അത്.

വിശ്വാസികളായ നാം വിശുദ്ധ മാമോദീസായിലെ മൂറോൻ അഭിഷേകത്താൽ മുദ്രയേറ്റവരാണ്. ഇക്കാര്യം വിശുദ്ധ കുർബാനയുടെ സമാപന ആശീർവാദത്തിൽ അനുസ്മരിക്കുന്നു: 'വിശുദ്ധ മാമോദീസാ യുടെ റൂശ്മായാൽ മുദ്രകുത്തപ്പെട്ടവരുമേ' എന്ന്. മാമോദീസായുടെ ഒരുക്ക പ്രാർഥനയിൽ ജീവന്റെ മുദ്ര പ്രാപിക്കുവാൻ അടുത്തു വന്നി രിക്കുന്ന ഈ ദാസനെ വാഴ്ത്തണമേ' എന്നും, തുടർന്നുള്ള ധൂപപ്രാ ർഥനയിൽ നിന്നാൽ ജീവനിലേക്കു മുദ്ര കുത്തപ്പെട്ട് ഭവനാവകാശി യായിത്തീരേണ്ടതിന്' എന്നും കാണാം. ശുശ്രൂഷയിൽ മൂന്നുപ്രാവശം സ്ഥാനാർഥിയുടെ നെറ്റിയിൽ കുരിശടയാളം വരയ്ക്കുന്നു.

മുദ്ര ഉടമസ്ഥതയെ കുറിക്കുന്നതായി നാം കണ്ടുവല്ലോ. വെളിപാടുപുസ്തകത്തിൽ 'കുഞ്ഞാടിന്റെ മുദ്ര' ഏറ്റവരെക്കുറിച്ചു പരാമർശിക്കുന്നു (വെളി. 7:3, 14 :1). നമ്മുടെ വലിയ അഭിമാനവും പദവിയും നാം കുഞ്ഞാടിന്റെ മുദ്രയേറ്റവരാണ്; കർത്താവായ യേശു ക്രിസ്തുവിന്റെ മുദ്രയേറ്റ് അവിടുത്തെ വകയായി തീർന്നിട്ടുള്ളവരാണ്. മാത്യു ഹെന്റി എന്ന പണ്ഡിതൻ എഴുതുന്നു; 'By the Holy Spirit Believers are sealed: ie; seperated and set apart for God and distinguished and marked belonging to him".' വിശ്വാസികൾ പരി ശുദ്ധാത്മാവിനാൽ മുദ്രയേറ്റവരാണ്; അതായത് ദൈവത്തിനുവേണ്ടി വേർതിരിക്കപ്പെട്ട് പ്രതിഷ്ഠിക്കപെട്ടവരാണ്; അവിടുത്തെ വകയെന്നു വേർതിരിച്ച് അടയാളപ്പെടുത്തിയിട്ടുള്ളവരാണ്.

മുദ്രയെന്നതിന് ഉടമസ്ഥതയെ കുറിക്കുക എന്നുള്ള ആശയം മാത്രമല്ല, ഭദ്രതയുടെ (security, protection) അർഥവുമുണ്ട്. അതുകൊണ്ടാണ് മാമോദീസായിൽ 'നിന്റെ കാവലിനു ജീവമുദ്ര പ്രാപിക്കുവാൻ അടുത്തു വന്നിരിക്കുന്ന ദാസൻ എന്നു പ്രാർഥിക്കുന്നത്. നാസിയാൻസിലെ മാർ ഗ്രീഗോറിയോസ് ഇതേപ്പറ്റി പറയുന്നത്, മാമോദീസായെ മുദ്രയായി കാണുന്നതിനു കാരണം, അതു നമ്മെ പരി പാലിക്കുകയും,. അതോടൊപ്പം അതിനു നമ്മുടെമേലുള്ള ആധി പത്യത്തെ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു.'

കൈസറുടെ കൊട്ടാരത്തിൽ വളർത്തപ്പെട്ട ഒരു പുള്ളിമാനു ണ്ടായിരുന്നു. തടിച്ചുകൊഴുത്ത ആ മനോഹര മൃഗത്തിന് കൊട്ടാര വളപ്പിൽ മാത്രമല്ല, അതിനു പുറത്തേക്കും പോകാൻ സൗകര്യവും അനുവാദവുമുണ്ട്. അതിനെ ആരും ഉപദ്രവിക്കുകയോ, അപായപ്പെടു ത്തുകയോ ഇല്ല. അതിന്റെ കഴുത്തിൽ ഒരു തകിട് തൂക്കിയിട്ടിരുന്നു. അതിൽ. 'കൈസറുടെ വക' എന്ന് എഴുതിയിരുന്നു. ആ തകിട് അതിനു

സംരക്ഷണ നൽകാൻ പര്യാപ്തമായിരുന്നു. സർവാധികാരിയും, ഏകാധിപതിയുമായ കൈസരുടെ മൃഗത്തെ ആരാണ് ഉപ്രദവിക്കാൻ മുതിരുക? ആ ഉടമസ്ഥത അതിനു സംരക്ഷണവും സർവ സ്വാതന്ത്ര്യവും നൽകി. ഇപ്പറഞ്ഞതുപോലെ സർവശക്തനും, സകലത്തിന്റെയും ഉടമയുമായ കർത്താവിന്റെ വക എന്നുള്ളത്, പദവി മാത്രമല്ല സംരക്ഷണവും നമുക്കു നൽകുന്നു. പൈശാചിക ശക്തികൾക്കൊന്നും നമ്മുടെമേൽ അധികാരമില്ല. അവയ്ക്കു നമ്മുടെ മേൽ കർതൃത്വം ചെയ്യാൻ പാടുള്ളതല്ല.

കോട്ടയം ടൌണിൽക്കൂടി ട്രാഫിക് നിയമങ്ങളും നിയ്രന്തണങ്ങളും കാറ്റിൽപ്പറത്തിക്കൊണ്ട് ചില കാളക്കൂറ്റന്മാർ സ്വൈരവിഹാരം ചെയ്യാറുണ്ട. പച്ചക്കറി വിൽപനക്കാരുടെ സാധനങ്ങൾ ചിലപ്പോൾ അപഹരിക്കും. ചില കുസൃതികളൊക്കെ കാട്ടിക്കൊണ്ട് അവർ വിഹരിക്കുന്ന കാഴ്ച കോട്ടയത്തുള്ളവർക്ക് അപൂർവമല്ല. എന്താണ് അവയ്ക്ക് ഇങ്ങനെ വിഹരിക്കാൻ കഴിയുന്നത്? അവ തിരുനക്കരക്ഷേത്രത്തിലെ അമ്പലക്കാളകളാണ്; ദേവന്റെ വകയാണ്. അതാണ് അവയ്ക്കു ലഭിച്ചിട്ടുള്ള അംഗീകാരം. എങ്കിൽ ദൈവാധിദൈവവും കർത്താധികർത്താവുമായ യേശുക്രിസ്തുവിന്റെ വക'യാക്കി അവിടുത്തെ മുദ്രയേറ്റവരായ നാം എത്ര സുരക്ഷിതരും ഭാഗ്യശാലികളുമാണ്. ഇതു നമുക്ക് ധൈര്യവും പ്രത്യാശയും നൽകുന്ന ചിന്തയാണ്.

2. തൈലം നമ്മുടെ പടച്ചട്ടയാണ്: വി. മൂറോൻ അഭിഷേകം നടത്തുമ്പോൾ ചൊല്ലുന്ന പ്രാർഥന, ഇവൻ പ്രതികൂല സൈന്യങ്ങൾക്കു കീഴടങ്ങാത്തവനായിത്തീരണമേ എന്നാണ്. ഓരോ വിശ്വാസിയും ക്രിസ്തുവിന്റെ ധീരനായ പടയാളിയാണ്. തിന്മയുടെ ശക്തികളോട് അവൻ പോരാട്ടം നടത്തണം. പൌലൊസ് ശ്ലീഹാ ഈ ആത്മികായോധനത്തെക്കുറിച്ചു പ്രസ്താവിക്കുന്നു; 'നമുക്കു പോരാട്ടമുള്ളത് ജഡരക്തങ്ങളോടല്ല, വാഴ്ചകളോടും, അധികാരങ്ങളോടും ഈ അന്ധകാരത്തിന്റെ ലോകാധിപതികളോടും സ്വർലോകങ്ങളിലെ ദുഷ്ടാത്മസേനയോടുമത്രേ' (എഫേ. 6:12). ഇവിടെ "വാഴ്ചകളും അധികാരങ്ങളും" എന്നു പറഞ്ഞിട്ടുള്ളത് ഭൗമികതലത്തിലുള്ള ഭരണാധികാരങ്ങളെപ്പറ്റിയോ, ഭരണകൂടങ്ങളെപ്പറ്റിയോ അല്ല. ദുഷ്ടാത്മശക്തികളെക്കുറിച്ചാണ്. അവ പലഗണത്തിൽപ്പെടുന്നവയാണ്; ആയിരം പതിനായിരങ്ങളുണ്ട്. എന്നാൽ നാം അവയെ ഭയപ്പെടേണ്ടതില്ല. നമ്മോടു കൂടെയുള്ളവൻ അവയെ ജയിച്ചവനാണ്. മാത്രമല്ല അവയെ ധീരതയോടെ നേരിടുവാനുള്ള ശക്തി പരിശുദ്ധാത്മാവ് നൽകുന്നു. അവയെ ചെറുത്തു തോല്

പിക്കാനുള്ള ആത്മീയായുധമാണ് വി. മുറോൻ അഭിഷേകത്തിൽ നാം പ്രാപിക്കുന്നത്.

3. തൈലം നമ്മെ പുരോഹിതവൃന്ദത്തിൽ ചേർക്കുന്നു: തൈലം കൊണ്ട് അഭിഷേകം നടത്തുമ്പോൾ ചൊല്ലുന്ന ഗീതത്തിൽ, 'ദൈവം ചൊന്നാൻ, അഹറോനെ പുശുക പാവനനാവാൻ പാവനതൈലത്താൽ; പുശുന്നിപ്പോൾ സ്നാനം പ്രാപിച്ചൊരു കുഞ്ഞാടിനെയീപ്പാവന തൈലത്താൽ.' ദൈവത്തിന്റെ നിർദേശമായിരുന്നു, തൈലംകൊണ്ട് അഹരോനെ അഭിഷേകം ചെയ്തു വിശുദ്ധ ആചാര്യത്വത്തിലേക്ക് അവരോധിക്കുവാൻ. അതേ വിധത്തിൽ സ്നാനം കഴിഞ്ഞ ഈ കുഞ്ഞാടിനെ (വിശ്വാസിയെ) പരിശുദ്ധ തൈലത്താൽ അഭിഷേകം ചെയ്യുന്നു. അങ്ങനെഅവനെ പൌരോഹിത്യ വൃന്ദത്തിലേക്ക് അവരോധിക്കുകയാണ്.

ക്രിസ്തീയസഭ ഒരു രാജകീയപുരോഹിതവർഗമെന്നു വിളിക്കപ്പെടുന്നു (1 പത്രോ. 2:9 ; പുറ. 19:6). ക്രിസ്തുവാകുന്ന മഹാപുരോഹിതനോടു ബന്ധിക്കപ്പെടുന്നതിനാൽ സഭ ഒരു പൌരോഹിത്യ സമൂഹമാകുന്നു. (Priestly Community). ഈ സമുഹത്തിന് പൗരോഹിത്യധർമം നിറവേറ്റാനുണ്ട്. ലോകത്തിന്റെ ആവശ്യങ്ങളെയും പ്രശ്നങ്ങളെയും ദൈവസമക്ഷം കൊണ്ടുവരുന്ന ചുമതലയാണ് ഈ പൗരോഹിത്യ സമൂഹത്തിൻേറത്. അതോടൊപ്പം ദൈവസമക്ഷം നിലകൊണ്ട് ദൈവത്തിനുയുക്തമായ സതോത്രയാഗങ്ങൾ അർപ്പിക്കാൻ കടപ്പെട്ടവരുമാണ്. എബ്രായലേഖനകർത്താവ് അനുശാസിക്കുന്നു; അധരഫലം എന്ന സ്തോത്രയാഗം ഇടവിടാതെ അർപ്പിക്കുക; നന്മ ചെയ്യാനും കൂട്ടായ്മ കാണിപ്പാനും മറക്കരുത്. ഈ വക യാഗത്തിലല്ലോ ദൈവം പ്രസാദിക്കുന്നത് (എബ്രാ. 13:15,16). മറ്റൊരു യാഗത്തെപ്പറ്റി പൗലൊസ് ശ്ലീഹാ പറയുന്നു; നിങ്ങൾ ബുദ്ധിയുള്ള ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിക്കുവിൻ (റോമ. 12:2). ഇവിടെ യാഗത്തിനു പല വിശേഷണങ്ങൾ ചേർത്തിട്ടുണ്ട്. അവ ഓരോന്നും ശ്രദ്ധേയമാണ്. വിശുദ്ധ കുർബാനയിൽ ഓരോ വിശ്വാസിയും സ്വയം അർപ്പിച്ചുകൊണ്ട്, കർത്താവിന്റെ ജീവനുള്ള ബലിയിൽ ഭാഗഭാക്കാകുകയാണ്.

നാം മുകളിൽ കണ്ടത് പുരോഹിതവൃന്ദമാക്കിത്തീർക്കുവാൻ തൈലം കൊണ്ടുള്ള അഭിഷേകം അഥവാ പരിശുദ്ധാത്മാഭിഷേകം പര്യാപ്തമെന്നാണ്. അതുകൊണ്ട് ഓരോ വ്യക്തിയും പുരോഹിതനാണ്;

വേർതിരിക്കപ്പെട്ട പൌരോഹിത്യം ആവശ്യമില്ല എന്നു വാദിക്കുന്ന ചില സഭാവിഭാഗങ്ങളുണ്ട്. പഴയ യിസ്രായേലിനെ മുഴുവനായി രാജകീയ പുരോഹിതവൃന്ദമെന്ന് വിളിക്കുകയും (പുറ. 19:6) ആ പദവി യിൽ അവരെ അവരോധിക്കുകയും ചെയ്തു. എങ്കിലും യഹോവ തന്നെ അവരിൽ നിന്നു ലേവ്യരെയും, അഹരോനെയും അവന്റെ മക്കളെയും പ്രത്യേകം പുരോഹിതസ്ഥാനത്തേക്ക് അവരോധിക്കുന്നു. അതുപോലെ പുതിയ യിസ്രായേലാകുന്ന ക്രിസ്തീയ സഭ രാജകീയ പുരോഹിതവൃന്ദം തന്നെ. എങ്കിലും അവരിൽ നിന്നു വേർതിരിക്കപ്പെട്ട സഭാസ്ഥാനികളെ കൈവയ്പ് നൽകി നിയമിക്കുന്നതു കാണാം. അങ്ങനെ അപ്പൊസ്തലിക സഭയിൽ എപ്പിസ്ക്കോപ്പന്മാർ, കശീശ ന്മാർ, ശെമ്മാശന്മാർ എന്നീ സ്ഥാനികൾ ഉണ്ടായിരുന്നതായി വ്യക്ത മാണ്. (അപ്പൊ. പ്രവ്യ. 20:28, 6:6, 14: 23: ഫിലി. 1:1 , 1 തിമൊ. 3:8 , മു. 5: 21, 22; തീത്തോ. 1.5 മു.)

4. എണ്ണ കടം. വീട്ടുവാൻ പര്യാപ്തമാകണം: ഇവിടെ പഴയനിയമ ത്തിലെ ഒരു സംഭവത്തിലേക്കു ശ്രദ്ധ ക്ഷണിക്കുന്നു (2 രാജാ.4:1 – 7). യഹോവാഭക്തനായിരുന്ന ഒരു പ്രവാചക ശിഷ്യൻ വലിയ സാമ്പത്തിക കടം വരുത്തി. അയാൾ പെട്ടെന്ന് മരിച്ചപ്പോൾ വിധവയായ സ്ത്രീയും, രണ്ടു മക്കളും ധർമസങ്കടത്തിലായി. ആ വിധവ ഏലീശാ പ്രവാചകന്റ അടുക്കൽ ചെന്നു പറഞ്ഞു. ഇപ്പോൾ കടക്കാർ എന്റെ രണ്ടു മക്കളെ പിടിച്ച് അടിമകളാക്കാൻ വന്നിരിക്കുന്നു. അതിനുത്തരമായി പ്രവാചകൻ ചോദിക്കുന്നു: നിനക്ക് വീട്ടിൽ എന്തുണ്ട്? മറുപടി: ഒരു ഭരണി എണ്ണ യല്ലാതെ മറ്റൊന്നുമില്ല. പ്രവാചകൻ നിർദേശിച്ചത് അയൽപക്കത്തുനി ന്നെല്ലാം വെറും പാത്രങ്ങൾ വായ്പ വാങ്ങിക്കൊണ്ടുവന്ന്, അവളും മക്കളും അറയിൽ കടന്നു വാതിൽ അടച്ച്, ഭരണിയിൽ നിന്നു വെറും പാത്രങ്ങളിലേക്ക് എണ്ണ പകരണം. അവൾ അപ്രകാരം ചെയ്തു. വെറും പാത്രങ്ങൾ തീർന്നപ്പോൾ ഭരണിയിൽ നിന്നുള്ള ഒഴുക്കും നിലച്ചു. ആ എണ്ണയെല്ലാം വിറ്റ് കടം വീട്ടുവാനും, ബാക്കിയുള്ളതു കൊണ്ട് അവ ളും മക്കളും ഉപജീവനം ചെയ്യുവാനും പ്രവാചകൻ നിർദേശിച്ചു.

ഇവിടെ എണ്ണയെപ്പറ്റിയുള്ള ഈ പരാമർശത്തെ പരിശുദ്ധാത്മാ വിനോട് ബന്ധിച്ചു ചിന്തിക്കാം. അൽപം എണ്ണ മാത്രമേ ഉള്ളു എന്നു ള്ളത് പരിശുദ്ധാത്മാവിന്റെ നിറവിലും സമ്പന്നതയിലുമല്ല; പിന്നെയോ നാമമാത്രമായി കഴിയുന്ന നമ്മുടെ ആത്മീയാവസ്ഥയെ വെളിപ്പെടു ത്തുന്നു. ആത്മാവിന്റെ നിറവും സമൃദ്ധിയും ഉണ്ടാകുന്ന ചില നിബന്ധ നകൾ നമുക്കു കാണാം. ഒന്നാമത് വെറുംപാത്രങ്ങൾ കൊണ്ടുവരണം; അതായത് വിനയത്തിന്റെയും എളിമയുടെയും അനുഭവത്തിൽ വരിക

യാണാവശ്യം. അഹന്തയും ഈഗോയും' വെടിഞ്ഞ് വിനീതഭാവത്തോടെ ദൈവസമക്ഷം എത്തണം. രണ്ടാമത് അമ്മയും മക്കളും മുറിയിൽ കടന്നു വാതിൽ അടക്കണം. വാതിൽ അടയ്ക്കുന്നത് പ്രാർഥനയുടെ സൂചകമാണ് (മത്താ. 6:6). അതു കുടുംബമായി, സംയുക്തമായി ചെയ്യേണ്ട കാര്യമാണ്. അപ്പോൾ എണ്ണയുടെ ഒഴുക്കുണ്ടാകും, വെറും പാത്രങ്ങൾ എല്ലാം നിറയും. ആത്മസമൃദ്ധിയുടെ അനുഭവം കൈവരാതിരിക്കയില്ല.

എണ്ണയുടെ പെരുപ്പത്തിൽ ചെയ്യേണ്ട കാര്യം ഒന്നാമത് കടം വീട്ടുകയാണ്. എന്താണ് നമ്മുടെ കടം? ഇതേപ്പറ്റി പൌലൊസ് വെളിപ്പെടുത്തുന്നു; യവനന്മാർക്കും, ബർബരന്മാർക്കും, ജ്ഞാനികൾക്കും, ബുദ്ധിഹീനർക്കും ഞാൻ കടക്കാരൻ ആകുന്നു. അങ്ങനെ റോമയിലുള്ള നിങ്ങളോടും സുവിശേഷം അറിയിപ്പാൻ എന്നാൽ ആവോളം ഞാൻ ഒരുങ്ങിയിരിക്കുന്നു'(റോമ. 1:14, 15). പൌലൊസിന്റെ കടം എന്തായിരുന്നു? സുവിശേഷം ഏവരോടും അറിയിക്കാനുള്ള ബാധ്യതയാണ് അപ്പൊസ്തലൻ തന്റെ കടമായി കരുതുന്നത്. നമ്മുടെ സഭ ഇക്കാര്യത്തിൽ വലിയ കടബാധ്യതതയിലാണെന്നു പറയേണ്ടിയിരിക്കുന്നു. പാശ്ചാത്യരാജ്യങ്ങളിൽ നിന്നുള്ള മിഷനറിമാർ വന്നാണ് ഭാരതത്തിലുള്ള ജനങ്ങളോട് സുവിശേഷം അറിയിക്കാൻ മുൻകൈ എടുത്തത്. നാമിന്നും കടക്കാരല്ലേ? ആ കടം വീട്ടുവാൻ നമുക്ക് ഉത്തരവാദിത്തമില്ലേ? നമുക്ക് നമ്മുടേതായ പല ന്യായങ്ങളും ഒഴികഴിവുകളും പറയാനുണ്ടാവും. പരിശുദ്ധാത്മാവാകുന്ന എണ്ണ സമൃദ്ധിയായി ഉണ്ടാകുവാൻ തക്കവണ്ണം വിനയപ്പെടാം. ഒരിക്കൽ പ്രസിദ്ധ ഊർജതന്ത്രജ്ഞനായ ഡോ. ആൽബർട്ട് ഐൻസ്റ്റൈൻ സുഹൃക്കളുമായി നർമസംഭാഷണത്തിൽ ഏർപ്പെട്ടപ്പോൾ തന്റെ പുതിയ ഗവേഷണത്തെപ്പറ്റി വെളിപ്പെടുത്തി. ആപേക്ഷികതാസിദ്ധാന്തം ഉന്നയിച്ച അദ്ദേഹം അതിന്റെ അനുബന്ധമായി എന്തെങ്കിലും പുതിയ കണ്ടുപിടുത്തം നടത്തിയിട്ടുണ്ടാവും എന്നു പ്രതീക്ഷിച്ചു. വിറ്റമിനുകളെക്കുറിച്ചാണ് തന്റെ ഗവേഷണമെന്നു കേട്ടപ്പോൾ ശ്രോതാക്കളുടെ ജിജ്ഞാസ ഉണർന്നു. താൻ കണ്ടുപിടിച്ച വിറ്റമിൻ കുറയുന്തോറും സഖ്യവും നന്മയും വർധിക്കുക മാത്രമേയുള്ളു. സുഹൃത്തുക്കളുടെ ജിജ്ഞാസ തീർത്ത് വിശദീകരണവും വന്നു. 'ഐ' എന്ന ഇംഗ്ലീഷ് അക്ഷരത്തിന് 'ഞാൻ' എന്നർഥമുണ്ട്. ഞാൻ എന്നുള്ള ഭാവം (അഹം) മനുഷ്യനിൽ വർദ്ധിക്കുന്തോറും അയാൾക്കും മറ്റുള്ളവർക്കും പ്രശ്നമാണ്. നേരെമറിച്ച് 'ഐ' എത്രയധികം കുറയുന്നുവോ അത്രയധികം ആ വ്യക്തിയിൽ നന്മയും അനുഗ്രഹവും വർധിക്കും.

ഈ വിറ്റമിൻ 'ഐ' യുടെ അളവ് ഏറ്റവും കുറയുമ്പോൾ മാത്രമേ നമ്മുടെ വ്യക്തിത്വമാകുന്ന പാത്രത്തിലേക്ക് പരിശുദ്ധാത്മാവാകുന്ന എണ്ണ ഒഴുകി എത്തുകയുള്ളു. അതോടൊപ്പം പ്രാർഥനയും കൂടിച്ചേരണം. അങ്ങനെ എണ്ണയുടെ സമൃദ്ധി ലഭിച്ചാൽ, സുവിശേഷീകരണത്തിനുള്ള മുന്നേറ്റമുണ്ടാകണം. ഓരോ വ്യക്തിയും ഓരോ സുവിശേഷകനാകണം. നല്ല ക്രിസ്തീയ സാക്ഷ്യം വഹിക്കുന്നതാണ് ഏറ്റവുമാവശ്യം.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆




The "Shield of the Trinity" or Scutum Fidei diagram of from a 13th-century manuscript traditional Medieval Western Christian symbolism, used Trinitas/ unitas: 3 in 1 since the 12th century to summarize the Athanasian Creed

# 12

# പരിശുദ്ധാത്മ ദാനങ്ങൾ I

## ജ്ഞാനത്തിന്റേയും വിവേകത്തിന്റേയും ആത്മാവ്

*അവന്റെമേൽ യഹോവയുടെ ആത്മാവ് ആവസിക്കും;*
*ജ്ഞാനത്തിന്റെയും വിവേകത്തിന്റെയും ആത്മാവ്;*
*ആലോചനയുടെയും ബലത്തിന്റെയും ആത്മാവ്;*
*പരിജ്ഞാനത്തിന്റെയും യഹോവഭക്തിയുടെയും*
*ആത്മാവു തന്നേ. (യെശ. 11.2)*

വാക്യത്തിന്റെ പശ്ചാത്തലവും പ്രസക്തിയും എന്താണ്? ആരുടെ അനുഭവത്തെക്കുറിച്ചാണ് ഇവിടെ പരാമർശിച്ചിട്ടുള്ളത്? യിസ്രായേൽ ജനതയെ നയിക്കുവാനുള്ള ഒരു നേതാവിനെക്കുറിച്ചാണ് സൂചിപ്പിക്കുന്നത്. അയാൾ ദാവീദിന്റെ വംശജനായിരിക്കുമെന്ന് ഇവിടെ പ്രസ്താവിക്കുന്നു. ''യിശ്ശായിയുടെ കുറ്റിയിൽനിന്ന് ഒരു മുള പൊട്ടിപ്പുറപ്പെടും; അവന്റെ വേരുകളിൽ നിന്നുള്ള ഒരു കൊമ്പു ഫലം കായിക്കും. അവന്റെ മേലാണ് പരിശുദ്ധാത്മാവിന്റെ വിവിധ ദാനങ്ങൾ വസിക്കുന്നത്''.

ഇന്നു പരിശുദ്ധാത്മാവിനെക്കുറിച്ചും ആത്മികവരങ്ങളെക്കുറിച്ചും വളരെ ശ്രദ്ധയും താൽപര്യവും ഉയർന്നിട്ടുള്ള പശ്ചാത്തലമാണുള്ളത്. ഒരു വശത്ത് പെന്തിക്കൊസ്തു പ്രസ്ഥാനത്തിന്റെ സ്വാധീനം; മറുവശത്ത് കരിസ്മാറ്റിക് പ്രസ്ഥാനത്തിന്റെ മുന്നേറ്റം. അഭിഷേകാഗ്നി കൺവൻഷനുകളും അത്തരം പ്രസ്ഥാനങ്ങളും ശക്തി പ്രാപിക്കുന്നു.

ഓർത്തഡോക്സു സഭയുടെ ആരാധനാക്രമങ്ങളിലും വിശ്വാസ സംഹിതയിലും പരിശുദ്ധാത്മാവിന് ഉന്നതമായ സ്ഥാനം കൽപി ച്ചിട്ടുണ്ട്. ഓരോ കുദാശയിലും പരിശുദ്ധാത്മ വ്യാപാരത്തിനു വേണ്ടി യുള്ള പ്രാർത്ഥനകളും അപേക്ഷകളുമുണ്ട്. പരിശുദ്ധാത്മാവിനു വേണ്ടി ജാഗരണം നടത്തുന്ന കാത്തിരിപ്പിന്റെ പത്തു ദിവസങ്ങൾ സ്വർഗ്ഗാരോഹണം മുതൽ പെന്തിക്കൊസ്തി വരെ വേർതിരിച്ചിരിക്കുന്നു. പെന്തിക്കൊസ്തി ഞായറാഴ്ച പ്രത്യേക പ്രാർത്ഥനാക്രമവും ഉണ്ട്. പക്ഷേ വിശ്വാസികളുടെ ജീവിതാനുഭവങ്ങളിലേക്ക് ഇവയുടെ സ്വാധീന വും പ്രയോജനവും എത്രമാത്രം കടന്നുവരുന്നു എന്നുള്ളത് സംശയാസ് പദമായ കാര്യമാണ്.

നാം പരിചിന്തനം ചെയ്യുന്ന വേദഭാഗം ദാവീദുവംശജനായ മശിഹാ യെക്കുറിച്ചാണ് പരാമർശിക്കുന്നത്. മശിഹാ (ക്രിസ്തു) എന്ന വാക്കിന്റെ അർത്ഥം 'അഭിഷേകം ചെയ്യപ്പെട്ടവൻ' എന്നാണ്. പരിശു ദ്ധാത്മാഭിഷേകത്താൽ വിവിധ നൽവരങ്ങൾ (gift) പ്രാപിച്ചവനാ ണ്. ആത്മദാനങ്ങൾ ലഭിച്ച കർത്താവാണ് നമ്മുടെ ശ്രദ്ധാകേന്ദ്രം. അവിടുത്തെ ജീവിതം മുഴുവൻ പരിശുദ്ധാത്മാപൂരിതവും ആത്മനിയ ന്ത്രിതവുമായിരുന്നു. ജഡധാരണത്തെപ്പറ്റി നാം വായിക്കുന്നത്. വി. മറിയാമിനോട് മാലാഖ അറിയിക്കുന്നു: ''പരിശുദ്ധാത്മാവ് നിന്റെ മേൽ വരും; അത്യുന്നതന്റെ ശക്തി നിന്റെമേൽ ആവസിക്കും'' (ലുക്കൊ. 1:35). മാമോദീസാ സമയത്ത് ''ആത്മാവു തന്റെ മേൽ ആവസിച്ചു;'' അങ്ങനെ അഭിഷിക്തൻ എന്ന സ്ഥാനത്തിനർഹനായി. ആത്മാവു മരുഭൂമിയിലേക്കു അദ്ദേഹത്തെ നയിച്ചു (മർക്കൊ.1 : 12). ''യേശു ആത്മാവിന്റെ ശക്തിയോടെ ഗലീലയിലേക്കു മടങ്ങിച്ചെന്നു'' (ലൂക്കൊ. 4: 14). യോഹന്നാൻ ശ്ലീഹാ സാക്ഷ്യപ്പെടുത്തുന്നു; ''അവൻ (പിതാവ്) ആത്മാവിനെ അളവുകൂടാതെയല്ലോ കൊടുക്കുന്നത് (പുത്രൻ) (യോഹ. 3:34). The whole fountain of the Holy Sprit rest-ed in him the gifts were completely in operation and perfectly ex-emplified".പരിശുദ്ധാത്മാവിന്റെ ഉറവ മുഴുവനായി യേശുവിൽ കുടി കൊണ്ടു; ആത്മദാനങ്ങൾ അവനിൽ പരിപൂർണ്ണമായി വ്യാപരിക്കയും വ്യക്തമായി വെളിപ്പെടുകയും ചെയ്തു. പ്രവാചകൻ സൂചിപ്പിക്കുന്ന ആത്മദാനങ്ങൾ (ആത്മാവിന്റെ) പൂർണ്ണമായി യേശു പ്രാപിക്കയും അവ പൂർണ്ണമായി തന്നിൽ വ്യാപരിക്കയും ചെയ്തു.

യേശുവിൽ വസിച്ച അതേ ആത്മാവിനെയാണ് നമുക്ക് തന്നതെ ങ്കിൽ ഇവിടെ പറയുന്ന ആറു ദാനങ്ങളും നമുക്കു ലഭിച്ചിട്ടുള്ളതാണ്.

നാമതേപ്പറ്റി ബോധമതികൾ അല്ലെന്നുമാത്രം. പരിശുദ്ധ മാമോദീസായിൽ മൂറോൻ അഭിഷേകം മൂലം ആത്മാഭിഷേകം നടന്നിട്ടുണ്ട് എന്നൊരു വിശ്വാസം ഉണ്ടെന്നു സമ്മതിച്ചു. അതല്ലാതെ പരിശുദ്ധാത്മവ്യാപാരം ഒരു യാഥാർത്ഥ്യമായി, നമ്മുടെ ദൈനംദിന ജീവിതത്തിന് ഊർജ്ജം പകർന്നു നമ്മിൽ വ്യാപരിക്കുന്ന ഒരു യാഥാർത്ഥ്യമായി പലർക്കും ബോധ്യമില്ല. അതുകൊണ്ട് ആത്മദാനങ്ങളെപ്പറ്റിയുള്ള ഈ പരിചിന്തനത്തിന് ഏറെ പ്രസക്തിയുണ്ട്.

എന്താണ് ഈ ആറു ദാനങ്ങൾ? അവ പര്യായപദങ്ങളുടെ ധ്വനിയാണല്ലോ നൽകുന്നത്. എന്തുകൊണ്ട് ആറ് എന്നുള്ള സംഖ്യ? അതിനേക്കാൾ കൂടുതലോ, കുറവോ പ്രതീക്ഷിക്കുന്നില്ല. അവയുടെ ഘടനയിൽ എന്തെങ്കിലും സവിശേഷതകൾ ഉൾക്കൊള്ളുന്നുണ്ടോ?

നമ്മുടെ ആന്തരിക കഴിവുകളെ വിശകലനം ചെയ്യുമ്പോൾ മുന്നു ഘടകങ്ങൾ ഉണ്ടെന്നു ബോധ്യമാകും. അവ പരസ്പരം ബന്ധപ്പെട്ടു നിൽക്കുന്നവയാണ്. എല്ലാ വ്യക്തിത്വങ്ങളിലും ഈ ഘടകങ്ങൾ കണ്ടെത്താം. അവ, വിചാരം, വികാരം, ഇച്ഛാശക്തി (Reason, Emotion and will).

1. നമ്മുടെ വിചാരമണ്ഡലം (Reason or cognition)

   അഥവാ ബോധമണ്ഡലം.

2. ഇച്ഛാശക്തി (Volition or Will) തീരുമാനശക്തിയെന്നു പറയാം.

3. വികാരം (Emotion or Feeling).

ഈ മൂന്നു കാര്യങ്ങളെ ഇങ്ങനെ വിശദീകരിക്കാം: I think (ഞാൻ ചിന്തിക്കുന്നു). I will (ഞാൻ തീരുമാനിക്കുന്നു). I feel (വൈകാരികമായി അനുഭവപ്പെടുന്നു) എന്റെ വിചാരം, എന്റെ ഇച്ഛാശക്തി, എന്റെ വികാരം.

മനഃശാസ്ത പഠനങ്ങൾ എല്ലാം തന്നെ ഈ മൂന്നു ഘടകങ്ങളെ അംഗീകരിച്ചുകൊണ്ടും അടിസ്ഥാനപ്പെടുത്തിയുമാണ്. നമ്മുടെ മാനസിക വ്യാപാരങ്ങളിലെല്ലാം ഇവ മൂന്നും അടങ്ങിയിരിക്കുന്നു. ചിലപ്പോൾ ഏതെങ്കിലും ഒന്നായിരിക്കും മുന്നിൽ നിൽക്കുന്നത്. ഉദാഹരണമായി: ഒരു കണക്കു ചെയ്യുമ്പോൾ Reason or cognition വിചാരം ആയിരിക്കും സജീവം ഒരു സംഗീതം ആസ്വദിക്കുമ്പോൾ വിചാരമല്ല, വികാരമാണ് (Emotion or Feeling) മുന്നിട്ടു വ്യാപരിക്കുന്നത്. ഒരു വടംപിടുത്തത്തിൽ വ്യാപൃതമാകുമ്പോൾ (Willpower)

ഇച്ഛാശക്തി തീക്ഷ്ണമായിരിക്കും. ഈ മൂന്നു ഘടകങ്ങളും നമു ക്കായി പ്രവർത്തിക്കുന്നതിൽ കൂടിയാണ് നമ്മുടെ ആളത്തം പരി പുഷ്ടിപ്പെടുന്നത്. ആനുപാതികമായി അവ തമ്മിൽ നല്ല പൊരുത്തമാ വശ്യമാണ്.

നമ്മുടെ ഈ മാനസിക ഘടകങ്ങൾക്ക് ആവശ്യമുള്ളതും അനു യോജ്യവുമാണ് ഈ ആറു ദാനങ്ങൾ. അതെങ്ങനെയെന്നു നമുക്കു നോക്കാം.

1. നമ്മുടെ ബോധമണ്ഡലത്തെ (Reason) അഥവാ വിചാരധാരയെ ശക്തീകരിക്കുന്നതും പരിപോഷിപ്പിക്കുന്നവയുമാണ് ആദ്യത്തെ രണ്ടു ദാനങ്ങൾ  ജ്ഞാനം, വിവേകം (Wisdom and understanding)

2. നമ്മുടെ ഇച്ഛാശക്തിയെ (Will) സഹായിക്കുന്നതും ശക്തീകരി ക്കുന്നതുമാണ് അടുത്ത രണ്ടു ദാനങ്ങൾ ആലോചനയുടെയും ബല ത്തിന്റെയും ആത്മാവ്. (അഥവാ ഉപദേശത്തിന്റെയും ശക്തിയുടെയും). Spirit of Counsal and Might. ധാർമ്മികമായ തീരുമാനങ്ങൾ എടുക്കുവാനുള്ള കഴിവും തീരുമാനമെടുത്തു കഴിഞ്ഞാൽ അതിൽ നിന്നു മാറിപ്പോകാതെ ഉറച്ചു നിൽക്കുവാനുള്ള കഴിവുമാണ് വിവക്ഷ. ഭേദാഭേദങ്ങളെ തിരിച്ചറിയാനുള്ള കഴിവും ശരിയായി തിരഞ്ഞെടുപ്പാ നുമുള്ള കഴിവ് ഇവ പ്രധാനമാണ്. തീരുമാനമെടുത്തു കഴിഞ്ഞാൽ ഉറച്ചു നിൽക്കാൻ സഹായിക്കുന്നതാണ് ബലത്തിന്റെ ആത്മാവ്.

3. നമ്മുടെ വൈകാരിക ഭാവങ്ങളെ പുഷ്ടിപ്പെടുത്തുന്നതും സഹായി ക്കുന്നതുമാണ് അവസാനത്തെ രണ്ടു ദാനങ്ങൾ പരിജ്ഞാനത്തിന്റെ യും ഭക്തിയുടെയും ആത്മാവ് (The spirit of spiritual knowledge and Holy fear or reverance) നമ്മുടെ വ്യക്തിത്വത്തിന്റെ വളരെ ശക്തമായ ഘടകമാണ് വികാരം (Emotion). Emotion is the most inclusive and fusing element in our being. നമ്മുടെ വികാരം ശരിയായി നയിക്കപ്പെടേ ണ്ടതും നിയന്ത്രിക്കപ്പെടേണ്ടതുമാണ്. അതിനായിട്ടാണ് പരിജ്ഞാനവും ഭക്തിയും നമുക്കു നൽകപ്പെട്ടിട്ടുള്ളത്.

ആദ്യത്തെ രണ്ടു ദാനങ്ങളെപ്പറ്റി നമുക്കിവിടെ വിശദമായി ചിന്തി ക്കാം: ജ്ഞാനവും വിവേകവും: ഇവ രണ്ടും നമ്മുടെ ബോധ മണ്ഡലത്തോടു ബന്ധപ്പെട്ടത് എന്നു നാം കണ്ടു. ഇവ രണ്ടും എപ്പോഴും ഒരുമിച്ചു പരാമർശിക്കപ്പെടുന്ന ദാനങ്ങളാണ്. പൗലൊസ് ശ്ലീഹാ എഫെസ്യ ലേഖനത്തിൽ ഇപ്രകാരം പ്രാർത്ഥിക്കുന്നു: ‘‘ജ്ഞാനത്തിന്റെയും വെളിപ്പാടിന്റെയും ആത്മാവിനെ തരേണ്ടതിനാ

യും പ്രാർത്ഥിക്കുന്നു'' (എഫെ. 1:17). പലകാര്യങ്ങൾക്കു വേണ്ടി അപ്പൊസ്തലൻ പ്രാർത്ഥിക്കുന്നതിൽ ഒന്നാമത്തെ കാര്യമിതാണ്. ജ്ഞാനത്തെക്കുറിച്ച് പറയാവുന്നത് ഏറ്റവും ഉന്നതമായ ദാനമെന്നും പൂർണ്ണമായി പ്രാപിക്കാൻ പ്രയാസമേറിയതുമാണെന്നത്രേ. പൗലൊസ് ശ്ലീഹാ രേഖപ്പെടുത്തുന്നത് സകല ജ്ഞാനത്തിന്റെയും പരിശുദ്ധാത്മാവ് എന്നത്രേ: ''എന്നാൽ തികഞ്ഞവരുടെ ഇടയിൽ ഞങ്ങൾ ജ്ഞാനം സംസാരിക്കുന്നു. ഈ ലോകത്തിന്റെ ജ്ഞാനമല്ല; നശിച്ചുപോകുന്നവരായ ഈ ലോകത്തിന്റെ പ്രഭുക്കന്മാരുടെ ജ്ഞാനവുമല്ല; ദൈവം ലോകസൃഷ്ടിക്കു മുമ്പേ നമ്മുടെ തേജസ്സിനായി മുൻ നിന്നിയമിച്ചതും മറഞ്ഞിരിക്കുന്നതുമായ ദൈവത്തിന്റെ ജ്ഞാനമത്രേ മർമ്മമായി ഞങ്ങൾ പ്രസ്താവിക്കുന്നു. അത് ഈ ലോകത്തിന്റെ പ്രഭുക്കന്മാർ ആരും അറിഞ്ഞില്ല; അറിഞ്ഞിരുന്നു എങ്കിൽ അവർ തേജസ്സിന്റെ കർത്താവിനെ ക്രൂശിക്കയില്ലായിരുന്നു.... നമുക്കോ ദൈവം ആത്മാവിനാൽ വെളിപ്പെടുത്തിയിരിക്കുന്നു; ആത്മാവ് സകലത്തെയും ദൈവത്തിന്റെ ആഴങ്ങളെയും ആരായുന്നു'' (കൊരി. 2:6-10).

ബൗദ്ധികമായ ജ്ഞാനത്തെക്കുറിച്ചല്ല ഇവിടെ പറയുന്നത്. ശാസ്ത്രസംബന്ധവും തത്വജ്ഞാനപരവുമായ വിജ്ഞാനത്തെക്കുറിച്ചുമല്ല. അവിടുന്ന് നമ്മുടെ ആന്തരിക കണ്ണുകളെ തുറന്നുകൊണ്ട് സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സകലത്തെയും ദൈവത്തിന്റെയും നിത്യതയുടെയും അടിസ്ഥാനത്തിൽ വീക്ഷിക്കുവാനത്രേ സഹായിക്കുന്നത്. To see all things in God and God in all things. സകലത്തിലും ദൈവത്തെ കാണുവാനും സകലതും ദൈവിക വീക്ഷണത്തിൽ കാണുവാനും കഴിയണം. ജ്ഞാനം ബുദ്ധിയെ വികസിപ്പിക്കുന്നതായിട്ടല്ല, ദൈവത്തോടുള്ള ബന്ധത്തിലേക്കു നമ്മെ നയിക്കുന്നതാണ്. അതുകൊണ്ട് സങ്കീർത്തകൻ പറയുന്നു: യഹോവഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നു (സങ്കീ. 111 :111). ദൈവത്തെ മുഖാമുഖമായി അന്ത്യത്തിൽ കാണുന്നതിന്റെ മുൻകുറിയാണ് ഈ ജ്ഞാനം.

ഓരോ വസ്തുതയുടെയും ദൈവികമായ ഉത്ഭവം, സ്ഥാനം, സ്വഭാവം, പ്രവർത്തനം എന്നിവ മറ മാറ്റി നമ്മെ മനസ്സിലാക്കിത്തരികയാണ് ഈ ദാനം ചെയ്യുന്നത്. അതായത് സകലത്തെക്കുറിച്ചും ഒരു ആത്മിക കാഴ്ചപ്പാട് ഉണ്ടാവുക എന്നർത്ഥം.

യേശുക്രിസ്തുവിൽ ഈ ദാനം എപ്രകാരം വ്യാപരിച്ചു എന്നു നോക്കാം.''യേശുവോ, ജ്ഞാനത്തിലും വളർച്ചയിലും മുതിർന്നു വന്നു''

(ലൂക്കൊ. 2:52). രേഖപ്പെടുത്തിയിട്ടുള്ള യേശുവിന്റെ ആദ്യസംഭാഷണം ശ്രദ്ധിക്കുക. ''ഞാൻ എന്റെ പിതാവിനുള്ളതിൽ ഇരിക്കേണ്ടതല്ലയോ'' (ലൂക്കൊ. 2:49). പിതാവിനുള്ളത് എന്നതിന് വ്യത്യസ്ത പരിഭാഷകൾ നൽകാം. പിതാവിന്റെ ഭവനം; പിതാവിന്റെ ദൌത്യം അഥവാ നിയോഗം എന്നുമാകാം. കർത്താവു തന്റെ പൂർണ്ണ ദൗത്യത്തെ കാണുന്നത് പിതാവിനോടുള്ള ബന്ധത്തിലാണ്. കർത്താവിന്റെ ഓരോ വാക്കും ഓരോ പ്രവൃത്തിയും വെളിപ്പെടുത്തുന്നത് പിതാവിനോടുള്ള ഗാഢമായ ബന്ധത്തെക്കുറിച്ചുള്ള അവബോധമാണ്. അവിടുത്തെ വാക്കുകൾ ശ്രദ്ധിക്കുക പിതാവിന്റെ ഇഷ്ടം, പിതാവിന്റെ രാജ്യം, പിതാവിന്റെ പ്രവൃത്തി, പിതാവിന്റെ മഹത്ത്വം അങ്ങനെ സകലതും പിതാവിനോടുള്ള ബന്ധത്തിൽ വീക്ഷിച്ചു.

മഹാപുരോഹിത പ്രാർത്ഥനയെന്നു വിശേഷിപ്പിക്കുന്ന യോഹ. 17ാം അദ്ധ്യായം മുഴുവൻ വെളിപ്പെടുത്തുന്നത് ഈ സത്യമാണ്. കർത്താവു കഴിഞ്ഞാൽ നമ്മുടെ ശ്രദ്ധ പതിയേണ്ട രണ്ടു പേരാണ് യോഹന്നാൻ ശ്ലീഹായും പൌലൊസ് ശ്ലീഹായും. യോഹന്നാന് പരിശുദ്ധാത്മാവിന്റെ ഈ ദാനം സമൃദ്ധിയായി ഉണ്ടായിരുന്നു എന്ന് അദ്ദേഹത്തിന്റെ കൃതികൾ വെളിപ്പെടുത്തുന്നു. വി. പൌലൊസും ഈ ജ്ഞാനം വളരെ പ്രാപിച്ച വ്യക്തിയാണ്. അദ്ദേഹം അഥേനയിൽ പ്രസംഗിച്ചു: ''അവനിലല്ലോ നാം ജീവിക്കയും ചരിക്കുകയും ഇരിക്കുകയും ചെയ്യുന്നത്'' (അപ്ര: 17:28). നമ്മുടെ സകല പ്രവൃത്തികളും നിലനിൽപ്പും ദൈവത്തിലാണ്. പരമമായ സത്യം ദൈവമാണെന്നും ആ ദൈവത്തോടുള്ള ബന്ധത്തിൽ മാത്രമേ നമ്മുടെ നിലനിൽപ്പിന് (Existence) അർത്ഥവും പ്രസക്തിയും ഉള്ളു എന്നു പൌലൊസ് വിശ്വസിച്ചു. ബ്രദർ ലോറൻസിനെപ്പോലെയുള്ള ക്രിസ്ത്യൻ മിസ്റ്റിക്കുകൾ ഈ ദാനം പ്രാപിച്ചവരായിരുന്നു.

നമ്മുടെ വീക്ഷണത്തിലും പ്രവർത്തനങ്ങളിലും സ്ഥായി ആയി നിൽക്കേണ്ട ഒന്നാണ് ഈ ദാനം. അതു നമ്മുടെ വാക്കുകളെയും പ്രവർത്തനങ്ങളെയും നിയന്ത്രിക്കുന്നതായി വരണം. പരുമലത്തിരുമേനി, പാമ്പാടിത്തിരുമേനി മുതലായ നമ്മുടെ പിതാക്കന്മാരിൽ ഈ ജ്ഞാനമാണ് മുന്നിട്ടുനിന്നത്.

2. വിവേകം (Understanding): ഈ ദാനം എപ്പോഴും ജ്ഞാനത്തോടു ചേർന്നുപോകുന്നതാണ്. ഈ പദത്തിന്റെ ഗ്രീക്ക് 'സുനേസിസ്' എന്നതിന് സന്ധി, പൊരുത്തം, പ്രസക്തി എന്നൊക്കെ അർത്ഥം വരാം. രണ്ടു കാര്യങ്ങൾ ഒരുമിച്ചു ചേർത്തുകൊണ്ട് അവ തമ്മിലുള്ള

പൊരുത്തം (ബന്ധം), അതിന്റെ പിമ്പിലുള്ള ധാർമ്മിക പ്രസക്തി മനസ്സിലാക്കുകയാണ്. വിവേകം എന്നുള്ളത് ആത്മിക യാഥാർത്ഥ്യങ്ങളെക്കുറിച്ചുള്ള ഉൾക്കാഴ്ചയാണ്; എങ്ങനെ പ്രാപഞ്ചിക യാഥാർത്ഥ്യങ്ങളുമായി ബന്ധപ്പെടുത്താമെന്നുള്ളതാണ്. How a truth can be applieds in our daily occurences. ആത്മികസത്യങ്ങളെ ഭൗതിക യാഥാർത്ഥ്യങ്ങളുമായി ബന്ധപ്പെടുത്തുവാനുള്ള കഴിവാണ് വിവേകം എന്നുള്ളത്. കർത്താവു ചോദിക്കുന്നു; ''ഞാൻ ഭൗമിക കാര്യങ്ങളെ നിങ്ങളോടു പറഞ്ഞിട്ട് നിങ്ങളിൽ ആരും വിശ്വസിക്കുന്നില്ല. എങ്കിൽ സ്വർഗ്ഗീയകാര്യങ്ങൾ നിങ്ങളോടു പറഞ്ഞാൽ നിങ്ങൾ എപ്രകാരം വിശ്വസിക്കും''?

ചരിത്ര യാഥാർത്ഥ്യങ്ങളെയും ശാസ്ത്രസത്യങ്ങളെയും ജീവിതത്തോടു ബന്ധപ്പെടുത്തി സമന്വയിക്കുവാനുള്ള കഴിവാണ് വിവേകം. അറിവ് അറിവിനുവേണ്ടിയല്ല; അറിവ് ജീവിതബന്ധി ആയിരിക്കണം. നമ്മുടെ വിദ്യാഭ്യാസവും ജീവിതത്തോടു ബന്ധപ്പെടുത്തി ആവിഷ്കരിക്കേതാണ്. അതുപോലെ വേദപുസ്തക സത്യങ്ങൾ നാം ഗ്രഹിക്കുന്നു. എന്തിന്? അതു ജീവിതാനുഭവങ്ങളോടു പൊരുത്തപ്പെടുത്തി ഗ്രഹിക്കാനാണ് ശ്രദ്ധിക്കേണ്ടത്.

എമ്മവോസിലേക്കു പോയ ശിഷ്യന്മാരോട് ചേർന്നു നടന്നവനായ കർത്താവ് തിരുവെഴുത്തിലെ സത്യങ്ങളെ മനസ്സിലാക്കത്തക്കവണ്ണം അവരുടെ ഹൃദയകണ്ണുകളെ തുറന്നു എന്നു നാം വായിക്കുന്നു (ലൂക്കൊ. 24:27). ഉപമകൾ പലതും പറഞ്ഞശേഷം കർത്താവ് ശിഷ്യന്മാരോടു ചോദിച്ചു: ''നിങ്ങൾ ഗ്രഹിക്കുന്നില്ലേ?'' അതുപോലെ ഫിലിപ്പോസ് എത്യോപ്യക്കാരൻ ഷണ്ഡനോടു ചോദിക്കുന്നു: ''നീ വായിക്കുന്നതു ഗ്രഹിക്കുന്നുവോ?'' (അ.പ്ര. 8:31).

യേശുക്രിസ്തുവിൽ വിവേകത്തിന്റെ ഈ ദാനം നിറപടിയായി നിലനിന്നു. ''അവന്റെ വാക്കു കേട്ടവരെല്ലാവർക്കും അവന്റെ വിവേകത്തിലും ഉത്തരങ്ങളിലും വിസ്മയം തോന്നി'' (ലൂക്കൊ. 2:47). പഴയനിയമ കാലത്തെ സംഭവങ്ങൾക്കും പ്രമാണങ്ങൾക്കും യേശുക്രിസ്തു വർത്തമാനകാലത്തു പ്രസക്തി വെളിപ്പെടുത്തുന്നതായിരുന്നു അവിടുത്തെ ഉപദേശങ്ങൾ. ഗിരിപ്രഭാഷണം മാത്രം നോക്കിയാൽ ഇതു വ്യക്തമാകും.

പൗലൊസ് ശ്ലീഹായ്ക്കും ഈ ദാനം ആശ്ചര്യകരമാംവണ്ണം ഉണ്ടായിരുന്നു. പഴയനിയമത്തിലെ പല ഭാഗങ്ങൾക്കും യേശുക്രിസ്തുവിലുള്ള

വെളിപ്പാടിന്റെ വെളിച്ചത്തിൽ പുതിയ അർത്ഥവും പ്രസക്തിയും നൽകുന്നു. യേശുവിന്റെ മരണം, ഉയിർപ്പ് എന്നിവയുടെ അർത്ഥവും പ്രസക്തിയും പൗലൊസാണ് ശരിയായി വ്യക്തമാക്കുന്നത്.

സഭയിലെ ആത്മീയപിതാക്കന്മാർക്കും ആദ്ധ്യാത്മിക ഗുരുക്കന്മാർക്കും ഈ ദാനം ഏറ്റം ആവശ്യമാണ്. സഭയുടെ മൗലിക വിശ്വാസ സത്യങ്ങൾ, അനുഷ്ഠാനങ്ങൾ ഇവയുടെ പ്രാധാന്യവും പ്രസക്തിയും പഠിപ്പിക്കേണ്ടവരാണല്ലോ. പൗലൊസ് തിമോത്തിയോസിന് എഴുതി: ''ഞാൻ പറയുന്നതു ചിന്തിച്ചുകൊൾക; കർത്താവ് സകലത്തിലും നിനക്കു ബുദ്ധി (understanding) (വിവേകം) നൽകുമല്ലോ'' (2 തിമൊ. 2:17).

ഉപസംഹാരം: ബോധമണ്ഡലത്തെ പ്രകാശിപ്പിക്കുന്ന രണ്ടു ദാനങ്ങളാണ് ജ്ഞാനവും വിവേകവും. അവ രണ്ടിന്റെയും അർത്ഥവും പ്രാധാന്യവും നാം മനസ്സിലാക്കി. ഈ ദാനങ്ങൾ ആത്മിക ശുശ്രൂഷാരംഗത്ത് ഏർപ്പെട്ടിരിക്കുന്നവർക്ക് ഏറ്റവും ആവശ്യമാണ്. ആ ദാനങ്ങൾക്കായി നമുക്കു പ്രാർത്ഥിക്കാം.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



# 13

# പരിശുദ്ധാത്മ ദാനങ്ങൾ II

## ആലോചനയുടെയും ബലത്തിന്റെയും ആത്മാവ്

(Spirit of Counsel and Spirit of might)

അവന്റെ മേൽ യഹോവയുടെ ആത്മാവ് ആവസിക്കും; ജ്ഞാനത്തിന്റെയും വിവേകത്തിന്റെയും ആത്മാവ്, ആലോചനയുടെയും ബലത്തിന്റെയും ആത്മാവ്, പരിജ്ഞാനത്തിന്റെയും യഹോവാഭക്തിയുടെയും ആത്മാവു തന്നേ യെശ. 11:2

നമ്മുടെ ആന്തരിക ഘടനയിൽ രണ്ടാമത്തേതാണ് ഇച്ഛാശക്തി. ഇതിനോടു ബന്ധപ്പെട്ടതാണ് ഇവിടെ നാം പരിഗണിക്കുന്ന രണ്ടു ദാനങ്ങൾ ആലോചനയും ബലവും. നമ്മുടെ എല്ലാ തീരുമാനങ്ങളിലും പ്രവർത്തനങ്ങളിലും നമ്മുടെ ഇച്ഛാശക്തി പങ്കുവഹിക്കുന്നു. പരിശുദ്ധാത്മദാനം അവിടെ ലഭിക്കാത്തപക്ഷം നാം അപജയത്തിലെത്തും.

**1. ആലോചനയുടെ ആത്മാവ് (Spirit of Counsel):** ഇതു നമ്മുടെ മനസ്സാക്ഷിക്ക് വെളിച്ചം നൽകുന്ന വരദാനമാണ്. Spirit of right judgement, knowing what we ought to do how we ought to do നാമെന്താണ് ചെയ്യേണ്ടത്, എപ്രകാരമാണ് ചെയ്യേണ്ടത് എന്നതിനുള്ള ശരിയായ തീരുമാനമാണ് ഇതുമൂലം ലഭിക്കുന്നത്.

ഓരോ ദിവസവും നമ്മുടെ മുമ്പിൽ വിവിധ തരത്തിലുള്ള പ്രശ്നങ്ങളും സാഹചര്യങ്ങളും സംഭവങ്ങളും കടന്നുവരും. അവ നാം എങ്ങനെ വിലയിരുത്തണം എങ്ങനെ അഭിമുഖീകരിക്കണം നമ്മുടെ പങ്ക് എന്താണ് എന്നീ പ്രശ്നങ്ങൾ നമ്മുടെ മുമ്പിൽ ഉയരും. ശരിയായതുംഉചിതവുമായ തീരുമാനങ്ങൾ എടുക്കാൻ നമ്മെ പ്രാപ്തരാക്കുന്നത് പരിശുദ്ധാത്മാവിന്റെ ഈ ദാനത്താലാണ് (ആലോചനയുടെ).

പരോഹിത്യസ്ഥാനികൾക്കും ആദ്ധ്യാത്മികഗുരുക്കന്മാർക്കും ഈ ദാനം ഏറെ ആവശ്യമുണ്ട്. മറ്റുള്ളവരുമായി അധികം ബന്ധപ്പെടുന്നവരാണ് അവർ. ആവശ്യമായ ആലോചന നൽകാനും ഉപദേശങ്ങൾ കൊടുക്കാനും ഒക്കെ ചുമതലയുണ്ട്. ഗുരുക്കന്മാരും ആത്മികോപദേഷ്ടാക്കന്മാരും എന്തു പറയണം, എപ്പോൾ പറയണം, എന്തു പറയരുത് എന്നിങ്ങനെയുള്ള കാര്യങ്ങൾ അവരുടെ മുമ്പിൽ എപ്പോഴും ഉയരും.

ഈ ദാനം യേശുക്രിസ്തുവിൽ എപ്രകാരം വ്യാപരിച്ചു എന്നു പരിശോധിക്കാം. അവിടുത്തെ ഒരു പേരു തന്നെ Wonderful Counsellor (യെശ. 9:6) എന്നാണ്. (അതിന് 'അത്ഭുതമന്ത്രി' എന്ന പരിഭാഷതികച്ചും അനുചിതമാണ്). വിസ്മയനീയനായ ഉപദേഷ്ടാവ് എന്നായിരിക്കും കുടുതൽ യുക്തം.. അവിടുന്ന് എത്ര സൂക്ഷ്മതയോടും ഔചിത്യപൂർവ്വവുമായിട്ടാണ് ഓരോ വ്യക്തിയോടും ഇടപെട്ടത് എന്ന് ശ്രദ്ധിച്ചു പഠിക്കേണ്ടതാണ്. ഓരോ വ്യക്തിയോടും അയാളുടെ സ്വഭാവത്തിനും ആത്മീയാവസ്ഥക്കും അനുയോജ്യമായ വിധത്തിലാണ് അവിടുന്ന് ഇടപെട്ടിട്ടുള്ളത്. പണ്ഡിതനും പരീശനും; സത്യാന്വേഷകനുമായ നിക്കോദിമോസിനോട് ഇടപെടുന്നതും സംഭാഷണം നടത്തുന്നതും ശ്രദ്ധിക്കേണ്ടതാണ്. എന്നാൽ നട്ടുച്ചക്ക് വെള്ളം കോരുവാൻ എത്തിയ ശമര്യക്കാരിയോടുള്ള സമീപനം തികച്ചും വ്യത്യസ്തമാണ്. സമുഹഭ്രഷ്ടനായ ചുങ്കക്കാരൻ സക്കായിയെ വിളിക്കുന്നതും അയാളുടെ ആതിഥേയത്വം ചോദിച്ചുവാങ്ങുന്നതും വിചിത്രമെന്നേ പറയാനാവു. ധനവാനായ ഒരു യുവാവിനോട് ബന്ധപ്പെടുന്നത് മറ്റൊരു വിധത്തിൽ. പരീശന്മാരെയും ശാസ്ത്രിമാരെയും അഭിമുഖീകരിച്ചതു തികച്ചും ഭിന്നമായ വിധത്തിൽ. He could speak to their condition because he knew what was in them.

ഈ ദാനം (ആലോചനയുടെ) പ: പൗലൊസ് ശ്ലീഹായിൽ ഏറെയുണ്ടായിരുന്നു. ഓരോ സഭയിലെയും പ്രശ്നങ്ങൾ അവ വ്യത്യസ്തങ്ങളുമായിരുന്നു; അവയെ ആലോചനാപൂർവം അദ്ദേഹം നേരിട്ടു പരിഹാരം കണ്ടെത്തുകയും ചെയ്തു. ഗലാത്യസഭയിലെ പ്രശ്നം രൂക്ഷമായിരുന്നു. അതിന് അനുസരണമായി അദ്ദേഹം പ്രതികരിച്ചു. കൊരിന്തിലെ പ്രശ്നം അതിലും സങ്കീർണ്ണമായിരുന്നു. അതിന് മൂന്നോ നാലോ കത്തുകൾ അയച്ചും പ്രതിപുരുഷനെ നേരിട്ടയച്ചും അവയെ പരിഹരിച്ചു. സ്നേഹിതരും സഹപ്രവർത്തകരുമായ വ്യക്തികളോടും ഉചിതമായി പ്രതികരിക്കയും ബന്ധങ്ങൾ നിർബാധം പുലർത്തുകയും ചെയ്തു.

ഇപ്പോൾ കൗൺസ്ലിങ്ങ് ഒരു പ്രത്യേക വിഷയമായി വളർത്തിയെടുക്കുകയും ജനനേതാക്കന്മാരായവർ, പ്രത്യേകിച്ച് ആത്മികമണ്ഡലത്തിൽ പ്രവർത്തിക്കുന്നവർക്ക് ആലോചനയുടെ ദാനം ഏറെ ആവശ്യപ്പെടുന്ന കാര്യമാണ്. വൈദികരും ആദ്ധ്യാത്മിക രംഗത്ത് പ്രവർത്തിക്കയും ചെയ്യുന്നവർ കേവലം ഭരണകർത്താക്കളും ഓഫീസ് മാനേജരന്മാരുമല്ല; പിന്നെയോ ജനങ്ങളെ നേർവഴിയിൽ നയിക്കേണ്ടവരാണ്. അവർ സ്വയം ചോദിക്കേണ്ട ചോദ്യമാണ്, ജനങ്ങൾക്ക് ആലോചനയും മാർഗ്ഗദർശനവും നൽകുന്നതിൽ ശ്രദ്ധിക്കുന്നുണ്ടോ? അതിൽ വിജയിക്കുന്നുണ്ടോ എന്ന് ആത്മശോധന ചെയ്യേണ്ടതാണ്.

പൗലൊസ് ഈ രംഗത്ത് എപ്രകാരം പ്രവർത്തിച്ചു എന്ന് അദ്ദേഹത്തിന്റെ വാക്കുകൾ തന്നെ ശ്രദ്ധിക്കുക: 'ദൈവത്തിന്റെ ആലോചന ഒട്ടും മറച്ചുവക്കാതെ ഞാൻ മുഴുവനും അറിയിച്ചുതന്നിരിക്കുന്നുവല്ലോ.... അതുകൊണ്ട് ഉണർന്നിരിപ്പിൻ. ഞാൻ മൂന്നു സംവത്സരം രാപകൽ ഇടവിടാതെ കണ്ണുനീർ വാർത്തുകൊണ്ട് ഓരോരുത്തനും ബുദ്ധി പറഞ്ഞുതന്നത് ഓർത്തുകൊൾവിൻ' (അ.പ്ര. 20:27,31). മനഃശാസ്ത്ര വിശകലനത്തിൽ കൂടിയും കൗൺസ്ലിങ്ങിന്റെ സാങ്കേതിക വിജ്ഞാനത്തിൽ കൂടിയും മറ്റുള്ളവരെ സഹായിപ്പാൻ കഴിയും. ഇവിടെ വ്യക്തിപരമായി സ്നേഹവും അവരുടെ ഉന്നമനത്തിനുള്ള നിർവ്യാജ പ്രതീക്ഷയും പുലർത്തിയേ മതിയാവു.

**2. ബലത്തിന്റെ ആത്മാവ്:** ഇവിടെ ബലം എന്നതിന് ഉപയോഗിച്ചിട്ടുള്ള ഗ്രീക്കുപദം Hupomne-standin firm under fire തലയിൽ എത്ര ഭാരം കയറ്റിയാലും അതിന്റെ കീഴെ അതിനെ വഹിച്ചു നിൽക്കുവാനുള്ള കഴിവ് എന്നത്രേ ആ വാക്കു അർത്ഥമാക്കുന്നത്. ഒഴുക്കിനെതിരേ നീന്താനുള്ള ശക്തി ആണ് സുചിപ്പിക്കുന്നത്. ധാർമ്മികശക്തി എന്നു വിശേഷിപ്പിക്കാം. എന്തു സംഭവിച്ചാലും തീരുമാനത്തിൽ ഉറച്ചുനിൽക്കുവാൻ കഴിയുന്ന അനുഭവം ആണ്. ഭീരുക്കളോ ചഞ്ചലചിത്തരോ ആവുകയില്ല. ഒരിക്കൽ ഉവ്വ് എന്നും പിന്നീട് ഇല്ല എന്നും പറയാനിടയാകുകയുമില്ല. സത്യമായതിൽ ഉറച്ചുനിൽക്കാൻ കഴിയും. എബ്രായ ലേഖനത്തിൽ എഴുതുന്ന വാക്കുകൾ ശ്രദ്ധേയമാണ്;'തീയുടെ ബലം കെടുത്തു; വാളിന്റെ വായ്ക്കു തെറ്റി; ബലഹീനതയിൽ ശക്തി പ്രാപിച്ചു; യുദ്ധത്തിൽ വീരന്മാരായിത്തീർന്നു' (എബ്രാ.11: 34), ബലത്തിന്റെ ദാനം ഉള്ളവരുടെ ധീരതയുടെ ചരിത്രമാണ് ആ അദ്ധ്യായത്തിൽ മുഴുവനും (എബ്രാ. 11).

ഈ ദാനം ക്രിസ്തുവിൽ എപ്രകാരമായിരുന്നു എന്നു നോക്കാം. തന്റെ ദൗത്യത്തിൽനിന്നു വ്യതിചലിപ്പിക്കാൻ ആദ്യന്തം ശക്തമായ പ്രലോഭനവും പോരാട്ടവുമുണ്ടായിരുന്നു. 'അവൻ മുമ്പായി നടന്നുകൊണ്ടു യറുശലേമിലേക്കു യാത്ര ചെയ്തു' (He stead fastly set his face to go to Jerusalem). യറുശലേമിൽ അപകടം പതിയിരുപ്പുണ്ടെന്നറിയാമായിരുന്നു. തന്നെ കൊല്ലുവാനുള്ള ഒരുക്കങ്ങൾ അവിടെ നടക്കുന്നു എന്നു വ്യക്തമായി അവിടുന്ന് അറിഞ്ഞിരുന്നു. യരുലേമിൽ എത്തിയപ്പോൾ ദൈവാലയ ശുദ്ധീകരണത്തിന് ഒരുമ്പെട്ടത് തന്റെ ധാർമ്മികശക്തികൊണ്ടു മാത്രമാണ്. തുടർന്ന് ഗത്സമേനയിലെ വേദന, കാൽവറിയിലേക്കുള്ള യാത്ര, ക്രൂശീകരണം ഇവയൊക്കെ ധീരതയോടെ സഹിച്ചു. ആത്മീക ബലത്തിന്റെ തെളിവുകളാണ് അവയെല്ലാം

ക്രിസ്തീയസഭയുടെ ഒന്നാമത്തെ രക്തസാക്ഷിയായ സ്തേഫാനോസിന്റെ അനുഭവം, ഈ ആത്മദാനത്തെ സ്പഷ്ടമാക്കുന്നതാണ് തന്റെ വിശ്വാസത്തിൽ നിന്നോ സാക്ഷ്യത്തിൽനിന്നോ അണുമാത്രം വ്യതിചലിക്കാതെ കല്ലേറ് ഏറ്റ് കൽക്കുമ്പാരത്തിനടിയിൽ പിടഞ്ഞു മരിക്കയായിരുന്നു. പൗലൊസിന്റെ ജീവിതം പരിശോധിച്ചാൽ ഇത്രയധികം പീഡകളും ഉപ്രദവങ്ങളും സഹിച്ച മറ്റ് അപ്പൊസ്തലന്മാർ ആരുമില്ലെന്നു തോന്നിപ്പോകും. അദ്ദേഹം യറുശലേമിലേക്കു പോകുന്നത് അപകടകരമാണെന്ന് പറഞ്ഞ് സ്നേഹിതർ വിലക്കിയപ്പോൾ പറഞ്ഞ മറുപടി മറക്കാവുന്നതല്ല:; "ഇതു കേട്ടാറെ യറുശലേമിൽ പോകരുതെന്ന് ഞങ്ങളും അവിടുത്തുകാരും അവനോട് അപേക്ഷിച്ചു." അതിനു പൗലൊസ്. "നിങ്ങൾ കരഞ്ഞ് എന്റെ ഹൃദയം ഇങ്ങനെ തകർക്കുന്നത് എന്ത്? കർത്താവായ യേശുവിന്റെ നാമത്തിനു വേണ്ടി ബന്ധിക്കപ്പെടുവാൻ മാതമല്ല, യറുശലേമിൽ മരിപ്പാനും ഞാൻ ഒരുങ്ങിയിരിക്കുന്നു എന്നുത്തരം പറഞ്ഞു" (അ.പ്ര. 21: 12 14). അപോസ്തലൻ സാക്ഷിക്കുന്നു; "ഞാൻ ഏറ്റവും അധികം അദ്ധ്വാനിച്ചു;അധികം പ്രാവശ്യം തടവിലായി, അനവധി അടികൊണ്ടു, പലപ്പോഴും പ്രാണഭയത്തിലായി, യഹുദരാൽ ഒന്നു കുറയെ നാൽപതു അടി അഞ്ചുവട്ടം കൊണ്ടു; മൂന്നു വട്ടം കോലിനാൽ അടിക്കപ്പെട്ടു; ഒരിക്കൽ കല്ലേറ് കൊണ്ടു; മൂന്നു വട്ടം കപ്പൽച്ചേതത്തിൽ അകപ്പെട്ടു; ഒരു രാപകൽ വെള്ളത്തിൽ കഴിച്ചു. ഞാൻ പലപ്പോഴും യാത്ര ചെയ്തു. നദികളിലെ ആപത്ത്, കള്ളന്മാരാലുള്ള ആപത്ത്, സ്വജനത്താലുള്ള ആപത്ത്, ജാതികളാലുള്ള ആപത്ത്, പട്ടണത്തിലെ ആപത്ത്, കാട്ടിലെ ആപത്ത്, കടലിലുള്ള ആപത്ത്, കള്ളസഹോദരന്മാരാലുള്ള ആപത്ത്, അദ്ധ്വാനം,

പ്രയാണം, പലവട്ടം ഉറക്കിളപ്പ്, പൈദാഹം, പട്ടിണി, ശീതം, നഗ്നത എന്നീ അസാധാരണ സംഗതികൾ സംഭവിച്ചു" (2കൊരി. 11:24 –27). ഇവയെ എല്ലാം ധീരതയോടെ നേരിടുവാൻ പൗലൊസിനെ ദൈവം ശക്തീകരിച്ചു. പൗലൊസ് ശ്ലീഹാ ശക്തിയുടെ ആത്മദാനം ഏറെ അനുഭവിച്ചു

സഭാചരിത്രത്തിൽ പിന്നീട് രക്തസാക്ഷികളുടെ കാലമാണ്. അവർ തങ്ങളുടെ ജീവനെ വിലയേറിയതായി കരുതിയില്ല. ബലത്തിന്റെ ആത്മദാനം ശക്തിയായി അവരിൽ വ്യാപരിച്ചതുകൊണ്ടാണ്. എഫെസ്യ ലേഖനത്തിൽ പൗലൊസ് ശ്ലീഹാ നടത്തുന്ന ഒരു പ്രാർത്ഥന ഇവിടെ പ്രസക്തമാണ്: "അവൻ തന്റെ മഹത്വത്തിന്റെ ധനത്തിനൊത്തവണ്ണം അവന്റെ ആത്മാവിനാൽ നിങ്ങൾ അകത്തെ മനുഷ്യനെ സംബന്ധിച്ച് ശക്തിയോടെ ബലപ്പെടേണ്ടതിനും....പ്രാർത്ഥിക്കുന്നു" (എഫെ. 1:17). ഇന്നത്തെ നമ്മുടെ ആവശ്യം അകത്തെ മനുഷ്യൻ അഥവാ നമ്മുടെ ഇച്ഛാശക്തി ബലപ്പെടുക എന്നതാണ്. അപ്പോൾ പ്രലോഭനങ്ങളിൽ പരാജയപ്പെടാതെയും പ്രതിസന്ധികളിൽ വാടിപ്പോകാതെയും ഉത്തമ തീരുമാനങ്ങളിൽനിന്നു മാറിപ്പോകാതെയും സ്ഥിരതയോടെ നിലകൊള്ളുവാൻ കഴിയും. ചിലരെപ്പറ്റി പറയും അയാൾ ഒരു വാക്കു പറഞ്ഞാൽ അതു നമുക്കു പൂർണ്ണമായി വിശ്വസിക്കാം. വാക്കുമാറുകയില്ല. ഈ നല്ല സാക്ഷ്യം സാദ്ധ്യമാകണമെങ്കിൽ ആത്യന്തികമായ സ്ഥൈര്യം ആവശ്യമാണ്. അതാണ് പരിശുദ്ധാത്മാവു നമുക്കു പ്രദാനം ചെയ്യുന്നത്. പൗലൊസ് ശ്ലീഹാ തിമോത്തിയോസിന് എഴുതി: "നാം ഭീരുത്വത്തിന്റെ ആത്മാവിനെയല്ല ശക്തിയുടെയും സ്നേഹത്തിന്റെയും സുബോധത്തിന്റെയും ആത്മാവിനെയത്രേ ദൈവം നമുക്കു തന്നത് (2 തിമൊ.1 :7 ) അതുകൊണ്ട് നാം തൊട്ടാവാടികൾ ആകാതെയും കാറ്റിൽ അലയുന്ന ഞാങ്ങണപോലെ ആകാതെയും സ്ഥിരചിത്തരും ധീരോദാത്തരും ആകേണ്ടതിന് ബലത്തിന്റെ ആത്മദാനത്തിനായി നമുക്ക് പ്രാർത്ഥിക്കാം.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆

# 14

# പരിശുദ്ധാത്മ ദാനങ്ങൾ III

## പരിജ്ഞാനവും ദൈവഭക്തിയും

(Spirit of Knowledge and Holy Fear)

**.വികാരത്തോടു ബന്ധപ്പെട്ട രണ്ടു ദാനങ്ങൾ:**

നമ്മുടെ ആന്തരികമായ മൂന്നു ഘടകങ്ങളെപ്പറ്റി മുന്നമേ നാം ചിന്തിക്കുകയുണ്ടായി അവ വിചാരം, ഇച്ഛാശക്തി, വികാരം (reason will and emotion) പരിശുദ്ധാത്മാവിന്റെ ആറു ദാനങ്ങൾ ഈ മൂന്നു ഘടകങ്ങളോടും ബന്ധപ്പെടുത്തി പരാമർശിക്കയുണ്ടായി. വിചാരത്തോട് (ബുദ്ധിയോട്) ബന്ധപ്പെട്ടവയാണ് ജ്ഞാനത്തിന്റെയും വിവേകത്തിന്റേയും ദാനം. ഇച്ഛാശക്തിയോടു ബന്ധപ്പെട്ടവയാണ്, ആലോചനയും ബലവും എന്നു നാം കണ്ടു. മൂന്നാമത്തെ ഘടകമായ വികാരത്തോട് (emotion) അവസാനത്തെ രണ്ടു ദാനങ്ങൾ ബന്ധപ്പെട്ടിരിക്കുന്നു.പരിജ്ഞാനവും ദൈവഭക്തിയും. അവയെപ്പറ്റിയാണ് ഇവിടെ നാം പരിഗണിക്കുന്നത്.

വികാരങ്ങളിൽ ഏറ്റവും മുന്നിട്ടുനിൽക്കുന്നത് സ്നേഹമാണ്. മറ്റു വികാരങ്ങൾ എല്ലാം അതിനോടു ബന്ധപ്പെട്ടതും അതിൽ നിന്ന് ആവിർഭവിക്കുന്നതുമാണ്. പൌലൊസ് അപ്പൊസ്തലൻ സ്നേഹത്തിനു പരമോന്നതസ്ഥാനം നൽകിയിരിക്കുന്നു. ദൈവത്തിന്റെ എല്ലാ കൽപനകളും അതിൽ സമാഹരിക്കാം. യോഹന്നാൻ ദൈവത്തിനു നൽകിയിരിക്കുന്ന നിർവചനം തന്നെ സ്നേഹമെന്നാണ്. ക്രിസ്തീയ ധാർമ്മികതയുടെ മൌലിക പ്രമാണം സ്നേഹമാണ്

**ആത്മദാനങ്ങളിലേക്കു ശ്രദ്ധ തിരിക്കാം**

1. പരിജ്ഞാനം (Knowledge): ആറു ദാനങ്ങളിൽ ആദ്യത്തേതു ജ്ഞാനമാണ്. അതിൽ നിന്ന് ഈ ദാനം എങ്ങനെ ഭിന്നമായിരുന്നു?. മലയാളത്തിൽ 'പരി' എന്ന വിശേഷണം ചേർത്തതാണോ? ആദ്യത്തെ ജ്ഞാനം, ബോധമണ്ഡലത്തോടു ബന്ധപ്പെട്ടതാണന്നു നാം കണ്ടു. പരിജ്ഞാനമെന്നത് വികാരത്തോടു ബന്ധപ്പെട്ടതാണ് ഈ അറിവ് ബുദ്ധിയുടെ വ്യാപാരത്താൽ ലഭിക്കുന്നതല്ല വ്യക്തിപരമായ ബന്ധത്തിൽ കൂടിയും വേഴ്ചയിൽ കൂടിയും ആർജ്ജിക്കുന്നതാണ്. It isn't intellectual, but personal and intimate knowledge

വട്ടശ്ശേരിൽ തിരുമേനിയെപ്പറ്റിയും പരുമലതിരുമേനിയെ പറ്റിയും എനിക്ക് അറിവുണ്ട്. അതു ഞാൻ അവരെപ്പറ്റി വായിച്ചും മറ്റുള്ളവരിൽ നിന്നു കേട്ടും ഗ്രഹിച്ചിട്ടുള്ളതാണ്. എന്നാൽ പുത്തൻകാവിൽ കൊച്ചു തിരുമേനിയെപ്പറ്റിയും കുറിച്ചിബാവായെ കുറിച്ചും എനിക്ക് അറിവ് നന്നായിട്ടുണ്ട്. അതു വായിച്ചറിഞ്ഞതും കേട്ടറിഞ്ഞതും മാത്രമല്ല നേരിട്ട് വ്യക്തിപരമായി ബന്ധപ്പെട്ട് ഇരുവരുടെയും സ്നേഹവാത്സല്യങ്ങൾ അനുഭവിച്ചറിഞ്ഞും ശാസനകൾ കേട്ടും ഉപദേശങ്ങൾ ലഭിച്ചും ആർജ്ജിച്ച അറിവാണ്: പരിജ്ഞാനം എന്നുള്ള ദാനം ഈ രണ്ടാമത്തെ തരത്തിൽപ്പെടുന്നതാണ്.

ഹോശയാ പ്രവാചകൻ പ്രസ്താവിക്കുന്നു "പരിജ്ഞാനമില്ലായ്കയാൽ എന്റെ ജനം നശിച്ചുപോകുന്നു" (4: 6) ഭൗതീകജ്ഞാനമല്ല ഇവിടെ വിവക്ഷ തത്വജ്ഞാനവും ശാസ്ത്രജ്ഞാനവും ഒന്നുമല്ല സുചിപ്പിക്കുന്നത് ദൈവത്തെക്കുറിച്ചുള്ള പരിജ്ഞാനമാണ്. അത് ആ അദ്ധ്യായത്തിന്റെ ആദ്യവാക്യത്തിൽ പ്രസ്താവിക്കുന്നു "ദേശത്തു സത്യവുമില്ല ദയയുമില്ല ദൈവപരിജ്ഞാനവുമില്ല" (4: 1). ദൈവത്തോടുള്ള ഗാഢമായ ബന്ധമാണ് ഇവിടെ സൂചിപ്പിക്കുന്നത്. അല്ലാതെ വേദശാസ്ത്രത്തെക്കുറിച്ചുള്ള ബൌദ്ധികജ്ഞാനമല്ല. വ്യക്തിപരമായിട്ടുള്ള ബന്ധം പുലർത്തി അതുവഴി ലഭിക്കുന്ന അറിവാണ് സൂചന.

വ്യക്തിപരമായിട്ടുള്ള ബന്ധം പുലർത്തുന്നതിന് അറിയുക എന്ന വാക്കാണ് എബ്രായഭാഷയിൽ ഉപയോഗിക്കുന്നത്. സ്ത്രീയും പുരുഷനും തമ്മിൽ ഏറ്റവും അടുത്ത ബന്ധം ഭാര്യാഭർത്തൃബന്ധമാണ് ആ ബന്ധത്തിന്റെ പരമകാഷ്ഠയാണ് ലൈംഗികവേഴ്ച. അതുകൊണ്ട് ഉൽപത്തിയിൽ 4 :1) നാം വായിക്കുന്നു: Adam knew Eve and she conceived ആദാം തന്റെ ഭാര്യയായ ഹവ്വായെ പരിഗ്രഹിച്ചു എന്നാണ് knew എന്ന വാക്കിനു നൽകിയിട്ടുള്ള അർത്ഥം. ആ വാക്കാണ് മല

യാള പരിഭാഷയിൽ ചേർത്തിട്ടുള്ളത്.

ഈ അർത്ഥം തന്നെ വി. കന്യകമറിയാമിന്റെ വാക്കുകളിലും പ്രതിധ്വനിക്കുന്നു: ഞാൻ പുരുഷനെ അറിയായ്കയാൽ ഇതെങ്ങനെ സംഭവിക്കും എന്നു ചോദിക്കുമ്പോൾ പുരുഷനുമായുള്ള വേഴ്ച സംഭവിക്കാതെ എന്നാണ് വിവക്ഷ. പ്രതിശ്രുതവരൻ ആരാണെന്നറിയാമായിരിക്കെ ബുദ്ധിപരമായ അറിവല്ല സുചിപ്പിക്കുന്നത്.

ദൈവത്തോട് വ്യക്തിപരമായ ബന്ധം പുലർത്തി അവിടുത്തോടുള്ള ആഴമായ സ്നേഹമുണ്ടാകുമ്പോഴാണ് ഈ "പരിജ്ഞാനം" ഉളവാകുന്നത്. സ്നേഹത്തിന്റെ അപ്പൊസ്തലൻ എന്നു വിശേഷിപ്പിക്കപ്പെട്ട യോഹന്നാൻ ശ്ലീഹാ എഴുതുന്നു. "സ്നേഹം ദൈവത്തിൽനിന്നു വരുന്നു. സ്നേഹിക്കുന്നവനെല്ലാം ദൈവത്തിൽനിന്നു ജനിച്ചിരിക്കുന്നു; ദൈവത്തെ അറിയുകയും ചെയ്യുന്നു. സ്നേഹിക്കാത്തവൻ ദൈവത്തെ അറിഞ്ഞിട്ടില്ല; ദൈവം സ്നേഹം തന്നേ" 1 യോഹന്നാൻ 4: 7 8)

നാം ദൈവത്തെ സ്നേഹിക്കുന്തോറും കൂടുതൽ ദൈവത്തെക്കുറിച്ചു അറിയാൻ ഇടയാകുന്നു. കൂടുതൽ അറിയുന്തോറും കൂടുതൽ സ്നേഹിക്കുവാൻ പ്രേരിതരാകുന്നു. ഈ "പരിജ്ഞാനമാണ്"ദൈവത്തോടു കൂടുതൽ കൂട്ടായ്മ പുലർത്തുവാൻ നമ്മെ പ്രാപ്തരാക്കുന്നത്. the gift of knowledge gives as the spiritual capacity to hold real communication with God. ദൈവത്തോടുള്ള നമ്മുടെ കൂട്ടായ്മ ദൃഢമാക്കുന്നതും പുഷ്ടിപ്പെടുത്തുന്നതും "പരിജ്ഞാനമെന്ന" ദാനത്തിലാണ്, പ്രാർത്ഥന, തിരുവചന ധ്യാനം, ജാഗരണം, വി. കുർബാനാനുഭവം എന്നീ മാർഗ്ഗങ്ങളിൽ കൂടി ദൈവത്തോടുള്ള ബന്ധം സജീവവും ദൃഢതരവുമാക്കാം.

നമുക്ക് ഇനി പരിശോധിക്കേണ്ടത് യേശുവിൽ ഈ ദാനം എപ്രകാരം വ്യാപരിച്ചു എന്നുള്ളതാണ്. മനുഷ്യനായിത്തീർന്ന ദൈവപുത്രൻ പിതാവിനോട് ഗാഢബന്ധം പുലർത്തി വന്നു. നിത്യവും ഏകാന്തതയിൽ പിതാവിനോടൊപ്പം ചെലവിട്ടു. അവിടുന്നു പിതാവിനെ സംബോധന ചെയ്യുന്നത് "അബ്ബാ" എന്നാണ്. യഹുദബാലകർ അവരുടെ പിതാവിനെ സംബോധന ചെയ്യുന്ന വാക്കാണ് "അബ്ബാ" എന്നുള്ളത്. അവർ ഒരിക്കലും ദൈവത്തെ സംബോധന ചെയ്യുവാൻ ആ പദം ഉപയോഗിക്കാറില്ല. യേശുവും പിതാവും തമ്മിലുള്ള ബന്ധം അത്ര ഗാഢവും ദൃഢവുമാണ്. "പുത്രനല്ലാതെ ആരും പിതാവിനെ അറിയുന്നില്ല." പുത്രൻ വെളിപ്പെടുത്തിക്കൊടുക്കുവാൻ ഇച്ഛിക്കുന്നവൻ മാത്രമേ

പിതാവിനെ അറിയുന്നുള്ളൂ. കർത്താവിന്റെ മഹാപുരോഹിത പ്രാർത്ഥന എന്നു വിശേഷിപ്പിക്കുന്ന യോഹ. 17- ാം അദ്ധ്യായം സൂക്ഷ്മതയോടെ വായിക്കുക. അവിടെ പിതാവുമായുള്ള ബന്ധത്തിന്റെ വിശിഷ്ടമായ ചിത്രം കാണാം. ബന്ധത്തെ വെളിപ്പെടുത്തുന്ന പ്രധാന പ്രയോഗങ്ങൾ ശ്രദ്ധിക്കുക I and me and thee thine, and mine, we and us. അവിഭാജ്യമായ ഒരു ബന്ധത്തെ വെളിപ്പെടുത്തുന്ന വാക്കുകളാണ് ആ പ്രാർത്ഥനയിലുള്ളത്.

പരിശുദ്ധനായ പൌലൊസ് ഇത്തരത്തിലുള്ള പരിജ്ഞാനത്തിനായി വാഞ്ഛിക്കയും അതിനായി പരിശ്രമിക്കയും ചെയ്തു. ഫിലിപ്യ ലേഖനത്തിൽ പറയുന്നു: to know him and the power of his resurrection. അവനെയും അവന്റെ പുനരുത്ഥാനത്തിന്റെ ശക്തിയെയും അനുഭവിച്ചറിയുവാൻ ഏറെ കാംക്ഷിച്ചു. ഈ അനുഭവത്തിനു വേണ്ടി മറ്റുള്ളതെല്ലാം പരിത്യജിക്കുവാൻ അദ്ദേഹം സന്നദ്ധനായി. വിശുദ്ധനായ യോഹന്നാൻ ശ്ലീഹായും ഉത്ഥിതനായ ക്രിസ്തുവുമായി ഗാഢബന്ധം പുലർത്തി. തന്റെ സുവിശേഷ രചനയുടെ ഉറവിടം ഈ പരിജ്ഞാനമാണ്.

നമ്മുടെ ക്രിസ്തീയാനുഭവം എന്നു പറയുന്നത് യേശുക്രിസ്തുവിനോടുള്ള വ്യക്തിപരമായ ബന്ധമാണ്. നമ്മുടെ നോമ്പും പ്രാർത്ഥനയും കുർബാനാനുഭവവുമെല്ലാം അതിലേക്കു നയിക്കുവാൻ പര്യാപ്തമാകണം. തോമസ് എ. കെമ്പിസ് എഴുതി: “It is great skill to know how to communicate with God.” ദൈവവുമായി എങ്ങനെ കൂട്ടായ്മ പുലർത്തണമെന്ന് അറിയുന്നത് ഒരു വലിയ കഴിവാണ്.

മോശയുടെ പ്രാർത്ഥന ശ്രദ്ധിക്കുക: “ആകയാൽ എന്നോടു കൃപയുണ്ടെങ്കിൽ നിന്റെ വഴി എന്നെ അറിയിക്കണമേ. നിനക്കു എന്നോടു കൃപയുണ്ടാകുവാൻ തക്കവണ്ണം ഞാൻ നിന്നെ അറിയുമാറാകണമേ” (പുറ. 33:13).

2. ഭക്തി. Holy Fear. മുമ്പെ നാം കണ്ടത് ദൈവത്തോട് അടുപ്പം പുലർത്തുന്ന അനുഭവമാണ്. ദിവ്യകൂട്ടായ്മയിലും സഖിത്വത്തിലും ഉറ്റബന്ധത്തിലും കഴിയുന്ന അനുഭവമായിരുന്നു.

പക്ഷേ അതുമൂലം ദൈവത്തിന്റെ മഹത്വവും പ്രഭാവവും വിശുദ്ധിയും ഔന്നത്യവും പരമോന്നത പദവിയും സർവാധിപത്യവും എല്ലാം മറന്നുപോകാൻ സാദ്ധ്യതയുണ്ട്. ആ അപകടം ഒഴിവാക്കാൻ കഴിയുന്നത് ഭക്തിയെന്ന ഈ ആത്മദാനത്തിലാണ്. എന്താണ് ഭക്തി

എന്നതുകൊണ്ട് നാം വിവക്ഷിക്കുന്നത്? It is to feel the sovereign majesty of God. ദൈവത്തിന്റെ മഹോന്നത പദവിയും മഹത്വവും ആദരവോടെ അനുസ്മരിക്കുന്നതാണ്. ദൈവം നമ്മുടെ പിതാവും സ്നേഹിതനും ഒക്കെയാണെങ്കിലും അവിടുന്ന് ദഹിപ്പിക്കുന്ന അഗ്നികൂടിയാണ്. സ്വർഗ്ഗീയരായ മാലാഖമാർ ദൈവസന്നിധിയിൽ ചൂളിവിറച്ചുനിൽക്കുന്നു. ദൈവമഹത്വത്തെ നോക്കുവാൻപോലും അവർ ഭയപ്പെടുന്നു. അവർ തന്റെ മുമ്പാകെ ആദരപൂർവം സാഷ്ടാംഗപ്രണാമം ചെയ്യുന്നു. യെശയ്യാ പ്രവാചകൻ ദർശിച്ചത്: "സ്രാപ്പികൾ അവനു ചുറ്റും നിന്നു; ഓരോരുത്തൻ ആറാറു ചിറകുണ്ടായിരുന്നു. രണ്ടു കൊണ്ട് അവർ മുഖം മൂടി; രണ്ടു കൊണ്ടു കാൽ മൂടി; രണ്ടു കൊണ്ടു പറന്നു. ഒരുത്തനോട് ഒരുത്തൻ, സൈന്യങ്ങളുടെ യഹോവ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ; സർവഭുമിയും അവന്റെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്നു എന്നു പറഞ്ഞു" (യെശ 6.2)

ഭക്തി എന്നുള്ളത് ദൈവമുമ്പാകെ നമ്മിൽ ഉയരേണ്ട സ്വാഭാവിക പ്രതികരണമാണ് ഭയത്തിന്റെയും ആദരവിന്റെയും വണക്കത്തിന്റെയും എല്ലാം ചിന്തകൾ ഉയരും. ദൈവത്തിനു നമ്മുടെ ജീവിതത്തിൽ ഉണ്ടായിരിക്കേണ്ട സ്ഥാനത്തെ അത് ഉദ്ദീപിപ്പിക്കുന്നു. നമ്മുടെ വാക്കിലും ചിന്തയിലും പ്രവൃത്തിയിലുമെല്ലാം ഭക്തിയുടെ വികാരം ഉണ്ടാകണം അദ്ധ്യാത്മീകതയുടെ സ്രോതസ്സാണ് ഭക്തി. നമ്മുടെ ആദ്ധ്യാത്മീകത വളരുന്നതും പുഷ്ടിപ്പെടുന്നതും ഭക്തിയിൽ കൂടിയാണ് ഭാരതീയ ആദ്ധ്യാത്മീക ദർശനത്തിൽ പരമാത്മാവായ ദൈവത്തിലേക്കുള്ള മാർഗ്ഗത്തിൽ ഒന്നാണ് ഭക്തി.

ദൈവത്തോടു ചേർന്നുള്ള നടപ്പും ജീവിതവും യാഥാർത്ഥ്യമാകുന്നത് ഭക്തിയിൽ കൂടിയാണ്. ബിഷപ്പ് വെസ്റ്റ്കോട്ട് പറയുന്നു companionship with God is an oughtful thing പൗലോസ് ഈ ഭക്തിയെ പറ്റി തിമോത്തിയോസിന് എഴുതുന്ന ലേഖനത്തിൽ ആവർത്തിച്ച് അനുസ്മരിപ്പിക്കുന്നു. ദൈവമനുഷ്യനെ പറ്റി (Man of God) പൗലൊസ് പരാമർശിക്കുമ്പോൾ ഏറ്റവും പ്രധാനമായും പറയുന്നത് ഭക്തിയുടെ കാര്യമാണ്. സകല മനുഷ്യർക്കും നാം സർവ ഭക്തിയോടും ഘനത്തോടും കുടെ സാവധാനതയും സ്വസ്ഥതയുമുള്ള ജീവനം കഴിക്കണം.ദൈവഭക്തി ആദായസൂത്രമെന്ന് ചിലർ ചിന്തിക്കുന്നതായി അപ്പൊസ്തലൻ വിമർശിക്കുന്നു. ഇന്നത്തെ സമൂഹത്തിലും സഭാന്തരീക്ഷത്തിലും ആ വിമർശനം സംഗതമാണെന്നും പറയാതെ വയ്യ

കപടഭക്തരായ അന്നത്തെ പരീശവിഭാഗത്തെ നിശിതമായി വിമർശിച്ചുകൊണ്ട് അവരുടെ മാതൃക വെറുക്കുവാനും ആത്മാർത്ഥത യും സത്യസന്ധതയും ദൈവസന്നിധിയിൽ പുലർത്തുവാനും യേശു ക്രിസ്തു ആഹ്വാനം ചെയ്യുന്നു കപടഭക്തി വേഗത്തിൽ വെളിപ്പെട്ടു വരും മാത്രമല്ല ഹൃദയങ്ങളെ പരിശോധിക്കുന്നവന്റെ മുമ്പിൽ കാപട്യം വിലപോകുകയില്ലല്ലോ. പാണ്ഡിത്യവും വിജ്ഞാനവും ആവശ്യവും കൈമുതലുമാണ് എന്നാലും അതിലും ഉപരിയായി വേണ്ടത് ഭക്തി യാണ് പരുമല തിരുമേനിയും പാമ്പാടി തിരുമേനിയും ലോക പ്രകാരം വലിയ പണ്ഡിതന്മാരോ അഭ്യസ്തവിദ്യരോ ആയിരുന്നില്ല എന്നാൽ അവരെ വ്യതിരിക്തരാക്കുന്നത് അവരുടെ ഭക്തിജിവിതമാണ് മറ്റെല്ലാറ്റിനെയുംകാൾ അധികമായി അവർ ആഗ്രഹിച്ചതും ഉത്സാഹിച്ച തും സ്വർഗ്ഗീയപിതാവിനോടുള്ള കൂട്ടായ്മയാണ്. ഇന്നത്തെ സ്ഥിതിവി ശേഷം ഓർക്കുമ്പോൾ ദാവീദിന്റെ ഒരു പ്രാർത്ഥനയാണ് ഓർത്തുപോ കുന്നതു “യഹോവേ, ; രക്ഷിക്കേണമേ ഭക്തന്മാർ ഇല്ലാതെ പോകു ന്നു” (സങ്കീ. 12:1)

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



# 15

# ആത്മാവിൽ നിറയുക

*ആത്മാവിൽ നിറഞ്ഞു വരുവിൻ (എഫേ. 5:19).*

സ്വർഗാരോഹണം മുതൽ പെന്തിക്കോസ്തി വരെയുള്ള പത്തു ദിവസങ്ങൾ 'കാത്തിരിപ്പിന്റെ' ദിവസങ്ങളായി സഭ കണക്കാക്കുന്നു. അപ്പോസ്തല സമൂഹം കാത്തിരുന്നതും ഇന്നത്തെ സഭ കാത്തിരിക്കുന്നതും തമ്മിൽ ഒരു വ്യത്യാസമുണ്ട്. ലഭിച്ചിട്ടില്ലാത്ത പരിശുദ്ധാത്മാവിനെ പ്രാപിക്കുവാൻ വേണ്ടിയായിരുന്നു അന്നു കാത്തിരുന്നത്. ഇന്നാകട്ടെ ലഭിച്ചിട്ടുള്ള ആത്മാവിന്റെ നിറവിനായി കാത്തിരിക്കുകയാണ്. എഫേസ്യ ലേഖനത്തിൽ ഈ കാര്യം അപ്പോസ്തലൻ വ്യക്തമാക്കുന്നുണ്ട് ആദ്യം അനുവാചകരെ അനുസ്മരിപ്പിക്കുന്നത് 'നമ്മുടെ അവകാശത്തിന്റെ അച്ചാരമായ വാഗ്ദത്തത്തിൻ പരിശുദ്ധാത്മാവിനാൽ മുദ്രയിട്ടിരിക്കുന്നു.' (1:14) എന്നാണ്. പരിശുദ്ധാത്മ മുദ്രപ്രാപിച്ചിട്ടുള്ള അവരോടു പൌലോസ് ആവശ്യപ്പെടുന്നത്: ആത്മാവിനാൽ നിറഞ്ഞുവരുവിൻ (എഫേ. 5:19) എന്നാണ്.

*ആത്മാവിനാൽ നിറഞ്ഞു വരിക എന്നു പറഞ്ഞാൽ അർത്ഥമെന്താണ്?* പരിശുദ്ധാത്മ സാന്നിധ്യം കൊണ്ടും, ചൈതന്യം കൊണ്ടും നയിച്ചു നിയന്ത്രിക്കപ്പെടുന്ന അനുഭവമാണ് അതു സൂചിപ്പിക്കുന്നത്. മുകളിൽ ഉദ്ധരിച്ച വാക്യത്തിൽ (5:19) രണ്ടു തരത്തിലുള്ള 'നിറവിനെ' പറ്റി പരാമർശിക്കുന്നു ഒന്നു വീഞ്ഞുകൊണ്ടു നിറയുന്നതും(Alcoholic spirit) മറ്റതു പരിശുദ്ധാത്മാവു കൊണ്ടു (Holy Spirit) നിറയുന്നതുമാണ്. വീഞ്ഞുകൊണ്ടു നിറഞ്ഞ മനുഷ്യൻ അതിന്റെ ശക്തിക്കു വിധേയനാകുന്നു. അയാളുടെ നടപ്പും, പെരുമാറ്റവും സംഭാഷണവും എല്ലാം വീഞ്ഞിന്റെ ശക്തിക്കു വിധേയമാണ്.

അതിന്റെ സ്ഥാനത്തു പരിശുദ്ധാത്മാവു കൊണ്ടു നിറയണം. അപ്പോൾ സ്വാഭാവിക നടപ്പിനേയും പെരുമാറ്റത്തെയും അതിജീവിക്കുന്ന ആത്മീക നിയന്ത്രണത്തിലായി തീരും. 'ആത്മാവിൽ നിറഞ്ഞു വരിക' എന്നു പറഞ്ഞിട്ടുള്ളതു സഭയിലെ എല്ലാ അംഗങ്ങളെ കുറിച്ചുമാണ് വൈദീകനെന്നോ, അവൈദികനെന്നോ, സ്ത്രീയെന്നോ പുരുഷനെന്നോ ഉള്ള വ്യത്യാസമൊന്നുമില്ല 'നിറഞ്ഞു വരിക' എന്നുള്ള ക്രിയാരുപം മൂലഭാഷയിൽ (ഗ്രീക്കു) അനുസ്യൂതമായി തുടരേണ്ട ഒരു പ്രക്രിയയെ സൂചിപ്പിക്കുന്നു. be filled and keep on being filled ഇപ്രകാരം നിറഞ്ഞുവരുന്ന അനുഭവത്തേക്കുറിച്ചാണു കർത്താവു ശമര്യസ്ത്രീയോടു പറഞ്ഞത്; 'ഞാൻ നൽകുന്ന ജലം അവന്, നിത്യ ജീവനിലേക്കു ഉദ്ഗമിക്കുന്ന നീരുറവയായിത്തീരും' (യോഹ. 4 14) അനുസ്യൂതമായി ഉദ്ഗമിക്കുന്ന ഈ അനുഭവത്തെക്കുറിച്ചു കർത്താവു മറ്റൊരവസരത്തിലും വ്യക്തമാക്കി 'എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽ നിന്നു ജീവജലത്തിന്റെ നദികൾ പ്രവഹിക്കും' (യോഹ. 7: 38). വറ്റിക്കിടക്കുന്ന വരട്ടാറു പോലെയല്ല, കൂലം കുത്തിയൊഴുന്ന വലിയ നദീപ്രവാഹത്തിന്റെ ചിത്രമാണ് ഇവിടെയുള്ളത്.

*1.പരിശുദ്ധാത്മ നിറവ് ഇന്ന് എന്തുകൊണ്ടു ആവശ്യമായിരിക്കുന്നു?*

(a) നാമിന്നും ജഡികരായിത്തുടരുന്നു; നാം ആത്മികരായി ഉയർന്നിട്ടില്ല. കൊരിന്ത്യരെപ്പറ്റി പൗലോസിനു പറയാനുണ്ടായിരുന്നതു കേൾക്കുക:'നിങ്ങളോട് എനിക്ക് ആത്മികരോട് എന്ന പോലെ അല്ല, ജഡികന്മാരോടു എന്നപോലെ .... അത്രേ സംസാരിപ്പാൻ കഴിഞ്ഞുള്ളു... നിങ്ങളുടെ ഇടയിൽ ഈർഷ്യയും പിണക്കവും ഇരിക്കെ, നിങ്ങൾ ജഡീകരും ശേഷം മനുഷ്യരെപ്പോലെ നടക്കുന്നവരുമല്ലയോ? (1കൊരി. 3: 13). സഭയിലും സമൂഹത്തിലും ഭിന്നതയും, പിണക്കവും നിലനിൽക്കുന്നുവെങ്കിൽ, നാം ജഡികരായി പരിശുദ്ധാത്മ നിറവില്ലാതെ, ജീവിക്കുന്നു എന്നർത്ഥം. ഈ അവസ്ഥയെ അതിജീവിക്കുവാൻ ആത്മനിറവ് ആവശ്യമാകുന്നു.

(b) ഇന്നു നമുക്കു പാപബോധമില്ല. സ്വയ നീതീകരണത്തിലും ആത്മപ്രശംസയിലും നാം കഴിയുന്നു. മ്ലേച്ഛമായ പലതിനും മാന്യതയുടെ മൂടുപടമണിയിച്ചു നാം താലോലിക്കുകയാണ്. മദ്യപാനം അതിനൊരു ഉദാഹരണമാണ്. അതിനെ ഒരു പാപമായി കാണാതെ, മാന്യതയുടെ മാനദണ്ഡമായി (സ്റ്റാറ്റസ് സിംബൽ) ആയി വീക്ഷിക്കുന്ന സംസ്കാരമാണ് ഇന്നുള്ളത്. അവിഹിതവേഴ്ചകളും സ്വവർഗ രതിയും എല്ലാം ന്യായീകരിക്കപ്പെടുന്നു. വെറുക്കപ്പെടേണ്ട പലതും

ഇന്ന് അംഗീകരിക്കപ്പെടുകയാണ്. ഈ ദുരവസ്ഥയ്ക്കു പരിഹാരം, പാപബോധമുളവാക്കുന്ന പരിശുദ്ധാത്മാവു വ്യാപരിക്കുക മാത്രമാണ്.'പരിശുദ്ധാത്മാവു വരുമ്പോൾ പാപത്തെക്കുറിച്ചും, നീതിയെക്കുറിച്ചും, ന്യായവിധിയെക്കുറിച്ചും ലോകത്തെ ബോദ്ധ്യപ്പെടുത്തും' (യോഹ. 16:8).

(c) നമ്മുടെ പ്രാർത്ഥനാജീവിതം വിരസവും ശുഷ്കവുമായിരിക്കുന്നു; നമ്മുടെ ആരാധന പലപ്പോഴും യാന്ത്രികവും ഓദ്യോഗികവുമായിത്തീരുന്നു.ഒരു ചടങ്ങുപോലെ നടത്തുന്നു; പലപ്പോഴും ആത്മികാനുഭവം അതിൽ നിന്നു ലഭിക്കുന്നില്ല. 'സത്യത്തിലും ആത്മാവിലും ആരാധിക്കണം.... ഇങ്ങനെയുള്ള ആരാധകരെയാണു ദൈവം അന്വേഷിക്കുന്നത്' (യോഹ. 4:23). എന്ന് ആരാധനയെ പറ്റി കർത്താവു പറഞ്ഞിട്ടുണ്ടെങ്കിലും അതു നമ്മുടെ അനുഭവമായിത്തീരുന്നില്ല.

ഇതിനുള്ള പരിഹാരം പരിശുദ്ധാത്മ നിറവ് അല്ലാതെ മറ്റൊന്നുമല്ല. നമ്മുടെ ബലഹീനതയിൽ ആത്മാവു നമ്മെ സഹായിക്കുന്നു. എങ്ങനെയാണു പ്രാർത്ഥിക്കേണ്ടതെന്നു നമുക്കു അറിഞ്ഞുകൂടെങ്കിലും ആത്മാവു വാക്കുകൾ കൂടാതെയുള്ള ഞരക്കത്താൽ നമുക്കുവേണ്ടി ദൈവത്തിന്റെ അടുക്കൽ നിവേദനം നടത്തുന്നു ദൈവത്തിന്റെ ജനത്തിനുവേണ്ടിഅവിടത്തെഹിതപ്രകാരംആത്മാവുതിരുസന്നിധിയിൽ പ്രാർത്ഥിക്കുന്നു (റോമ 8:26)

(d) പരാജയബോധവും നിരാശയും നമ്മെ പിടിച്ചടക്കിയിരിക്കുന്നു പലവിധത്തിലുള്ള വെല്ലുവിളികളും പോരാട്ടങ്ങളും നമുക്കു അഭിമുഖികരിക്കേണ്ടതുണ്ട് പലപ്പോഴും നാം അവയിൽ പരാജിതരാകുന്നു നിരാശയിലും ആത്മീയ പിന്മാറ്റത്തിലും നാം എത്തിച്ചേരുന്നു ജയകരമായ ജീവിതം എത്ര തന്നെ ശ്രമിച്ചിട്ടും സാധ്യമല്ല ജഡീകമോഹങ്ങളും ലോകതാൽപര്യങ്ങളും ഞങ്ങളെ പരാജയപ്പെടുത്തുന്നു എന്നു നാം പരിദേവനം ചെയ്തു പോവുകയാണ് പൗലോസിന്റെ മറുവിളി നമ്മുടെ നാവിൽ നിന്നുയരുന്നു അയ്യോ ഞാൻ അരിഷ്ഠ മനുഷ്യൻ ഈ മരണത്തിന് അധീനമായ ശരീരത്തിൽ നിന്ന് എന്നെ ആരു വിടുവിക്കും?' (റോമാ 7:21)

നമ്മുടെ ഇന്നത്തെ അവസ്ഥയെ കുറിച്ചു നാമം മുകളിൽ ചിന്തിച്ചു. ഇതിൽ നിന്നുള്ള പരിഹാരം പരിശുദ്ധാത്മാവിൽ നിറഞ്ഞുവരിക എന്നുള്ളതാണെന്നും നാം മനസിലാക്കി എന്നാൽ ആ നിറവിനു ചില വ്യവസ്ഥകൾ നം പാലിച്ചേ മതിയാകൂ അവയെക്കുറിച്ചാണ് അടുത്തു പ്രതിപാദിക്കുന്നത്

### പരിശുദ്ധാത്മാ നിറവ് എങ്ങനെ കൈകവരുത്താം?

**(a) ഹൃദയം നേരുള്ളതായിരിക്കണം:** 'നിന്റെ ഹൃദയം ദൈവ സന്നിധിയിൽ നേരുള്ളതല്ലായ്കകൊണ്ട് ഈ കാര്യത്തിൽ നിനക്കു പങ്കും ഓഹരിയുമില്ല' (അപ്പോ 8:21) ശമര്യയിലെ ആഭിചാരകനായ ശീമോൻ മാനസാന്തരപ്പെട്ടു സ്നാനമേറ്റു സഭയുടെ അംഗമായി അപ്പോസ്തോലന്മാർ മുഖാന്തിരം അത്ഭുതങ്ങൾ നടത്തുന്നതു കണ്ടപ്പോൾ പരിശുദ്ധാത്മ ശക്തി അയാൾക്കും ലഭിക്കണമെന്നു മോഹമുണ്ടായി അതു പ്രാപിക്കുവാൻ എന്തു വിലയും കൊടുക്കുവാൻ ഒരുക്കമാണെന്നു പറഞ്ഞപ്പോൾ പത്രോസ് പറഞ്ഞ വാക്കുകളാണു മുകളിൽ ഉദ്ധരിച്ചതു വക്രതയും കാപട്യവും സ്വാർത്ഥ മോഹവും വച്ചു പുലർത്തിയ ശീമോന് പരിശുദ്ധാത്മാവിനെ പ്രാപിക്കുക സാധ്യമല്ല എന്നു പത്രോസ് വ്യക്തമാക്കി. ദാവീദിന്റെ പ്രാർത്ഥന ഇവിടെ പ്രസക്തമാണ്: 'ദൈവമേ നിർമ്മലമായോരു ഹൃദയം എന്നിൽ സൃഷ്ടിച്ച് സ്ഥിരമായോരാത്മാവിനെ എന്നിൽ പുതുക്കേണമെ' (സങ്കീ 51.10) പെന്തിക്കോസ്തിയിൽ പത്രോസ് ജനത്തോടു പറഞ്ഞതു 'നിങ്ങൾ മാനസാന്തരപ്പെട്ടു നിങ്ങളുടെ പാപങ്ങളുടെ മോചനത്തിനായി ഓരോരുത്തൻ യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനം ഏൽപ്പീൻ എന്നാൽ പരിശുദ്ധാത്മാവ് എന്ന ദാനം ലഭിക്കും' (അ പ്ര 2. 38)

നമ്മുടെ പാപങ്ങളെ കണ്ടുപിടിച്ച് ഏറ്റു പറയുകയാണ് ആവശ്യം. അപ്പോൾ മാത്രമേ ആത്മാവിന്റെ പ്രവാഹം നമ്മിലുണ്ടാകു. നമ്മുടെ വീട്ടിലെ ജലസംഭരണിയിൽ വെള്ളം നിറച്ചുണ്ട്. പക്ഷേ, ടാപ്പു തുറന്നിട്ടു വെള്ളം കിട്ടുന്നില്ല. എന്താണു കാരണം? വെള്ളത്തിന്റെ ഒഴുക്കിനെ തടയുന്ന എന്തോ പൈപ്പിൽ കടന്നുകൂടിയതാണ്. അത് എന്തെന്നും, എവിടെയെന്നും മനസ്സിലാക്കി നീക്കം ചെയ്യുകയാണ് ആവശ്യം.

ഓരോരുത്തരും ആത്മശോധനയിൽകൂടി തങ്ങളിലുള്ള തടസ്സങ്ങൾ മനസ്സിലാക്കണം. ചിലർക്ക് മദ്യപാനം, വ്യഭിചാരം, കൊലപാതകം തുടങ്ങിയ ഗുരുതരമായ പാപങ്ങൾ ആയിരിക്കയില്ല; അഹന്തയും, അസൂയയും, വിദ്വേഷവും, സ്വാർത്ഥതയും തുടങ്ങിയ മറ്റു തരം, ബലഹീനതകളായിരിക്കും. ദുഷ്ടൻ തന്റെ വഴികളെയും നീതികെട്ടവൻ തന്റെ വിചാരങ്ങളെയും ഉപേക്ഷിച്ച് യഹോവയിങ്കലേക്കു തിരിയട്ടെ; അവൻ അവനോടു കരുണ കാണിക്കും; നമ്മുടെ ദൈവത്തിങ്കലേക്കു തിരിയട്ടെ; അവൻ ധാരാളം ക്ഷമിക്കും' (യെശ.55:7).

**(b) ആത്മനിറവിനുള്ള അഭിവാഞ്ഛ ഉണ്ടാകണം.** പരിശുദ്ധാത്മ നിറവിനെപ്പറ്റി ഒരാവശ്യബോധം നമ്മിലുണ്ടാകണം. ആഗ്രഹിക്കുന്ന ആത്മാക്കളെ 'തൃപ്തിപ്പെടുത്തുന്നവനാണ് ദൈവം. വിശന്നിരിക്കു ന്നവരെ നന്മകൾകൊണ്ടു തൃപ്തി പ്പെടുത്തുന്നു' എന്നാണ് പറയു ന്നത്.ആത്മാവിനുവേണ്ടിയുള്ള വിശപ്പും ദാഹവും നമ്മിൽ തീവ്ര മായി ഉണ്ടാകണം.കർത്താവു പറയുന്നു: ദാഹിക്കുന്നവൻ എന്റെ അടുക്കൽ വന്നു കുടിക്കട്ടെ' (യോഹ. 7: 37). ദാഹിക്കുന്നവനു ജീവജല ത്തിന്റെ ഉറവയിൽ നിന്നു സൗജന്യമായി ഞാൻ കൊടുക്കും (വെളി. 21:6).

**(c) കാത്തിരുന്നു പ്രാർത്ഥിക്കണം** ആത്മാവു ദൈവത്തിന്റെ വില യേറിയ ദാനമാണ്. അതു നാം ദൈവത്തോട് അപേക്ഷിച്ച് പ്രാപിക്കേ ണ്ടതാകുന്നു. യജമാനനേ, ആ വെള്ളം എനിക്കും തരണം' (യോഹ 4: 15) എന്നു ശമര്യസ്ത്രീ അപേക്ഷിച്ചതുപോലെ ആത്മാർത്ഥമായ ആഗ്രഹത്തിൽ നാം അപേക്ഷിക്കണം.

കർത്താവു നമ്മെ അറിയിച്ചു: 'അങ്ങനെ ദോഷികളായ നിങ്ങൾ നിങ്ങളുടെ മക്കൾക്കു നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എങ്കിൽ സ്വർഗ്ഗസ്ഥനായ പിതാവ് തന്നോടു യാചിക്കുന്നവർക്കു പരിശുദ്ധാത്മാവിനെ എത്ര അധികം കൊടുക്കും' (ലൂക്കോ. 11 13). കർത്താവു പറഞ്ഞത് 'തന്നോടു യാചിക്കുന്നവർക്ക്' പരിശുദ്ധാത്മാ വിനെ അധികമായി നൽകുമെന്നാണ്. യാചിപ്പിൻ നിങ്ങൾക്കു കിട്ടും, യാചന കൂടാതെ ലഭിക്കുന്നതല്ല.

അപ്പോസ്തല സമൂഹം യെറുശലേമിൽ നിന്നു വിട്ടുപോകാതെ കർത്തൃനിയോഗപ്രകാരം, ഏകാത്മാവിൽ, ഏകമനസ്സോടെ പ്രാർ ത്ഥിച്ചു കൊണ്ടിരുന്നു അങ്ങനെ പ്രാർത്ഥനാനിരതരായി കഴിഞ്ഞ സമൂഹത്തിനാണ് പെന്തികോസ്തിയിൽ പരിശുദ്ധാത്മദാനം ലഭിച്ചത്. വീണ്ടും നാം വായിക്കുന്നു അവർ ഒരുമനപ്പെട്ടു ദൈവത്തോടു നില വിളിച്ചു പറഞ്ഞത്.......ഇങ്ങനെ പ്രാർത്ഥിച്ചപ്പോൾ അവർ കൂടിയിരുന്ന സ്ഥലം കുലുങ്ങി; എല്ലാവരും പരിശുദ്ധാത്മാവു നിറഞ്ഞവരായി ദൈവവചനം ധൈര്യത്തോടെ പ്രസ്താവിച്ചു (അപ്പോ പ്ര 4.31).

എവിടെ കാത്തിരുന്നു പ്രാർത്ഥിക്കുന്നവോ അവിടെ ആത്മദാനവും ഉണ്ടാകും സ്വർഗാരോഹണം മുതൽ പെന്തിക്കോസ്തിവരെയുള്ള കാത്തിരിപ്പിന്റെ ദിവസങ്ങൾ പ്രത്യേകമായ വ്രതത്തിലും ജാഗരണ ത്തിലും സഭാ മക്കൾ കഴിയുവാൻ സഭ പ്രേരിപ്പിക്കുന്നു അതു

കൊണ്ടാണ് ആ ദിവസങ്ങളിൽ വിവാഹം തന്നെ സഭ അനുവദിക്കാത്തത്. ഇടവക മുഴുവനായും അല്ലെങ്കിൽ ചെറിയ സമൂഹങ്ങളായും കാത്തിരിപ്പിന്റെ ദിവസങ്ങൾ പ്രാർത്ഥനക്കായി ചെലവിടണം. അതിനു പ്രത്യേക ജാഗരണപരിപാടി ക്രമീകരിക്കണം അങ്ങനെ സഭയുടെ പെന്തിക്കൊസ്തി ശുശ്രൂഷ അർത്ഥവത്താക്കണം

**(c) ദൈവത്തിന്റെ കലപനകളെ അനുസരിക്കണം**

'ദൈവം തന്നെ അനുസരിക്കുന്നവർക്കു നല്കിയ പരിശുദ്ധാത്മാവും സാക്ഷി ആകുന്നു (അ. 5 :32). പരിശുദ്ധാത്മദാനം അനുസ്യൂതമായി നമുക്കു ലഭിച്ചുകൊണ്ടിരിക്കുന്നതിനുള്ള ഒരു വ്യവസ്ഥയാണ് മുകളിൽ ഉദ്ധരിച്ച കാര്യം. ദൈവത്തിന്റെ പ്രമാണങ്ങളെ അനുസരിക്കാത്തവർക്ക് ആത്മാവിനെ ലഭിക്കുകയില്ല. പിതാവിനോട് പൂർണ്ണമായി അനുസരണമുള്ളവനായിരുന്നു പുത്രൻ. തന്മൂലം ആത്മപൂരിതനായി അവിടുന്നു തന്റെ ദൗത്യം നിർവഹിച്ചു (ലൂക്കോ 4 :1) സ്വന്ത ഇഷ്ടത്തെ മാറ്റിവച്ച് പിതാവിന്റെ ഇഷ്ടം നിറവേറ്റാനായിരുന്നു യേശു എപ്പോഴും ശ്രമിച്ചത് ,

പരിശുദ്ധാത്മ നിറവിന്റെ ആവശ്യകതയെപ്പറ്റി നാം ബോധമതികളായിതീർന്ന് അതു പ്രാപിക്കുവാനായി തിരുവെഴുത്ത് വെളിപ്പെടുത്തുന്ന വ്യവസ്ഥകളെ പാലിക്കുവാൻ നമുക്കു ശ്രമിക്കാം.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



# 16
# ആത്മാവിന്റെ ഫലങ്ങൾ

### സ്നേഹം, സന്തോഷം, സമാധാനം:

*നിങ്ങൾ വളരെ ഫലം കായ്ക്കുന്നതിനാൽ*
*എന്റെ പിതാവു മഹത്വപ്പെടുത്തുന്നു (യോഹ. 15:8).*

മുന്തിരിച്ചെടിയെക്കുറിച്ചുള്ള സാദൃശ്യം സവിശേഷ ശ്രദ്ധ ആകർഷിക്കുന്ന ഒന്നാണ്. ക്രിസ്തുവും വിശ്വാസിയും. തമ്മിലുള്ള ഐക്യത്തെ പ്രസ്പഷ്ടമാക്കുക മാത്രമല്ല, ക്രിസ്തീയ ജീവിതത്തെ വ്യക്തമാക്കുവാനും അത് ഉപകരിക്കുന്നു. ക്രിസ്തീയ ജീവിതം ഫലപൂർണമായിരിക്കണം. നിഷ്ഫലമായ അവസ്ഥ അനുവദനീയമല്ല. ഫലം കായിക്കാത്ത അത്തിവൃക്ഷം വെട്ടിമാറ്റുവാൻ തോട്ടമുടമ ആവശ്യപ്പെടുന്നതായി ഒരുപമയിൽ നാം വായിക്കുന്നുണ്ട്.

*എന്തു ഫലങ്ങളാണു നമ്മിൽനിന്നു പ്രതീക്ഷിക്കപ്പെടുന്നത്?* പൗലോസു ശ്ളീഹാ അതിനുത്തരം നൽകുന്നു: ആത്മാവിന്റെ ഫലമോ, “സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം” (ഗലാ. 5:22). ആത്മാവിന്റെ ഫലങ്ങൾ എന്ന ബഹുവചനമല്ല ഉപയോഗിച്ചിരിക്കുന്നത്; ഫലം എന്ന ഏകവചനമാണ്, കാരണം അവ വ്യത്യസ്ത ഫലങ്ങളല്ല. ഒരേ ഫലത്തിന്റെ വ്യത്യസ്ത രൂപങ്ങളും ഭാവങ്ങളുമാണ്. ഒരു മുന്തിരിക്കുലയുടെ ചിത്രമെന്നു വേണമെങ്കിൽ പറയാം.

ഈ ഫലങ്ങൾ യേശുക്രിസ്തുവിന്റെ ജീവിതത്തെയും സ്വഭാവത്തെയും പൂർണമായി പ്രതിഫലിപ്പിക്കുന്നവയാണ്. അവിടുത്തെ ജീവിതത്തിൽ ഈ ഫലങ്ങൾ പൂർണമായി വെളിപ്പെട്ടിരുന്നു.

പൗലോസ് വിവരിക്കുന്ന ഈ സുകൃതങ്ങൾ (ആത്മഫലങ്ങൾ) അദ്ദേഹത്തിന്റെ ഉപരിപ്ലവമായ ചിന്തയിൽനിന്നോ പരിഗണനയിൽ നിന്നോ രൂപം കൊണ്ടതല്ല. അദ്ദേഹത്തിന്റെ അവധാനപൂർവമായ ചിന്തയും ധ്യാനവും അതിന്റെ പിമ്പിലുണ്ടെന്നു കാണാം. ഈ ദൃശ്യ ങ്ങളായ സുകൃതങ്ങളുടെ ചില പട്ടിക റാബിമാരുടെ എഴുത്തുകളിൽ ചിലപ്പോൾ കണ്ടെന്നുവരാം. പഴയനിയമത്തിലും ഇവയിൽ പലതിനെ പ്പെറ്റിയും പറഞ്ഞിട്ടുണ്ടാവും. എന്നാൽ പരസ്പര ബന്ധമുള്ള ഈ ഒൻ പതു ഫലങ്ങളുടെ ഒരു സമുച്ചയം മറ്റെങ്ങുംതന്നെ ഇതുപോലെ നാം കണ്ടെത്തുന്നില്ല. അതു പൌലോസിന്റെ പ്രതിഭയും, ആത്മീകമായ ഉൾക്കാഴ്ചയും സ്പഷ്ടമാക്കുന്നതാണ്. നമ്മുടെ മുന്നു ബന്ധങ്ങളെ കണക്കിലെടുത്തുകൊണ്ട് ആ ബന്ധങ്ങളിൽ പ്രകടമാകേണ്ട ആത്മീയ ഫലങ്ങളെക്കുറിച്ചാണു ഇവിടെ പ്രതിപാദിക്കുന്നത്. ഒന്ന്, ദൈവത്തോ ടുള്ള ബന്ധം: ആ ബന്ധത്തിൽ പ്രകടമാകേണ്ട ഫലങ്ങളാണ് ആദ്യത്തെ മൂന്നും സ്നേഹം, സന്തോഷം, സമാധാനം. രണ്ട്, മറ്റുള്ള വരോടുള്ള നമ്മുടെ ബന്ധം: ആ ബന്ധത്തിൽ വെളിപ്പെടേണ്ട ഫലങ്ങ ളാണു പിന്നീടു പറയുന്ന മുന്നും ദീർഘക്ഷമ, ദയ, പരോപകാരം. മുന്ന്, നമ്മോടു തന്നെയുള്ള ബന്ധം അവിടെ പ്രകടമാകേണ്ട ഫലങ്ങ ളാണ് അവസാനത്തെ മൂന്നും വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം.

ദൈവത്തോടുള്ള ബന്ധത്തിൽ കാണപ്പെടേണ്ട ഫലങ്ങളെക്കുറിച്ച് ഇവിടെ പ്രതിപാദിക്കാം.

**സനേഹം, സന്തോഷം, സമാധാനം:**

അവതരിച്ച കർത്താവ്, പിതാവിനോടുള്ള അവിടുത്തെ ബന്ധത്തെ പ്പറ്റി അനുസ്മരിക്കുമ്പോൾ, അവിടുന്നു ചെയ്ത മഹാപുരോഹിത പ്രാർ ത്ഥനയിൽ ഈ ഫലങ്ങളെക്കുറിച്ചു പരാമർശിക്കുന്നുണ്ട്. സ്നേഹ ത്തെക്കുറിച്ചുള്ളതു കാണുക: നീ എന്നെ സ്നേഹിക്കുന്നതുപോലെ അവരെയും സ്നേഹിക്കുന്നു.....നീ എന്നെ സ്നേഹിക്കുന്ന സ്നേഹം അവരിൽ ആകുവാനും (യോഹ.17 23). സന്തോഷത്തെക്കുറിച്ചും പറയുന്നു; എന്റെ സന്തോഷം അവർക്കു ഉള്ളിൽ പുർണമാകേണ്ടതിന് (യോഹ.17:13). സമാധാനത്തെപ്പറ്റിയും ഉണ്ട്.നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിനു തന്നേ (27:21).

യേശുക്രിസ്തുവിലുള്ള വിശ്വാസത്താൽ ഒരുവനു കൈവരുന്ന ദൈവത്തോടുള്ള ബന്ധത്തെപ്പറ്റിപൗലോസുവിവരിക്കുന്നു.അവിടെയും ഈ മൂന്നു ഫലങ്ങളെക്കുറിച്ചു പറയുന്നു; യേശുക്രിസ്തുമൂലം നമുക്ക്

ദൈവത്തോടു സമാധാനം ഉണ്ട്... ദൈവത്തിന്റെ സ്നേഹം നമുക്കു നല്കപ്പെട്ട പരിശുദ്ധാത്മാവിനാൽ നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നു..... നമുക്ക് അവന്റെ പുത്രന്റെ മരണത്താൽ ദൈവത്തോടു നിരപ്പ് (സമാധാനം) വന്നു എങ്കിൽ... എത്ര അധികം രക്ഷിക്കപ്പെടും (റോമ. 5: 1 – 11). ദൈവത്തോടുള്ള ബന്ധത്തിലാണ് ഈ മൂന്നു ഫലങ്ങൾക്കുമുള്ള പ്രസക്തി എന്നു തെളിയുന്നു.

*ഈ മൂന്നു ഫലങ്ങളിൽ ഓരോന്നിനെക്കുറിച്ചും നമുക്കു ചിന്തിക്കാം.*

**1. സ്നേഹം:** മറ്റെല്ലാ ആത്മിക ഫലങ്ങളുടെയും അടിസ്ഥാനം ഇതാണ്.ഇതില്ലെങ്കിൽ മറ്റു ഫലങ്ങൾ ഒന്നും നിലനില്ക്കില്ല. സ്നേഹത്തിന്റെ ബഹിർസ്ഫൂരണങ്ങളാണു മറ്റു ഫലങ്ങൾ. ഒരു സ്ഫടികക്കട്ടയിൽ കൂടി സുര്യരശ്മി കടന്നുപോകുമ്പോൾ സപ്തവർണ്ണങ്ങൾ വെളിപ്പെടുന്നതുപോലെ സനേഹത്തിന്റെ വിവിധ വർണങ്ങളാണു മറ്റു ഫലങ്ങൾ.

സ്നേഹം എന്നതിന്റെ ഗ്രീക്കുപദം 'അഗപ്പെ' എന്നാണ്. സാധാരണ ഗ്രീക്കുഭാഷയിൽ പ്രത്യക്ഷപ്പെടാത്ത ഒരു പദമാണിത്. വി. വേദപുസ്തകത്തിലാണ് അതു സ്ഥാനം പിടിച്ചിട്ടുള്ളത്; പ്രത്യേകിച്ചും പുതിയനിയമത്തിൽ ഏതാണ്ടു നൂറ്റിരുപതു പ്രാവശ്യം അതു പ്രത്യക്ഷപ്പെടുന്നു. സ്വാർത്ഥപൂരിതവും മാംസബദ്ധവുമായ സ്നേഹത്തിന് ആ പദം ഉപയോഗിക്കാറില്ല. അതു ദിവ്യമായ സ്നേഹമാണ്. സ്വയം വിസ്മരിക്കുന്ന, സ്വയം ത്യജിക്കുന്ന, സ്വയം നല്കുന്ന സ്നേഹമാണ്. അങ്ങനെയുള്ള സ്നേഹം അതിന്റെ പൂർണ്ണിമയിൽ യേശുവിൽ ദൃശ്യമായിരുന്നു. ബേത്‌ലഹേം മുതൽ കാൽവറി വരെയുള്ള അവിടുത്തെ കാൽപാടുകൾ നാം പിന്തുടർന്നാൽ സ്നേഹമാണു നമ്മുടെ മുമ്പിൽ ഉയർന്നുവരുന്നത്. പരിജ്ഞാനത്തെ കവിയുന്ന ക്രിസ്തുവിൻ സ്നേഹം എന്നു (എഫേ 3:19) പൗലോസു വിശേഷിപ്പിക്കുന്നു. എന്നെ സ്നേഹിച്ച് എനിക്കുവേണ്ടി ജീവനെ വച്ച കർത്താവ് (ഗലാ. 2:27) എന്നും അദ്ദേഹം കൂട്ടിച്ചേർക്കുന്നു.

സ്നേഹിതന്മാർക്കുവേണ്ടി ജീവനെ വയ്ക്കുന്നതിലും വലിയ സ്നേഹമില്ല എന്നു പഠിപ്പിച്ച യേശുനാഥൻ സ്വജീവൻ നമുക്കുവേണ്ടി അർപ്പിച്ച് അവിടുത്തെ സ്നേഹത്തിന്റെ ആഴം നമ്മെ മനസ്സിലാക്കി. ഈ സ്നേഹം നാം അനുഭവിക്കുകയും ആസ്വദിക്കുകയും ചെയ്യുമ്പോൾ നമ്മിലുണ്ടാകുന്ന പ്രതികരണമെന്താണ്? നിസ്സംഗതയോ, നിഷ്ക്രിയത്വമോ ആയിരിക്കുയില്ല. അഭിനിവേശമായിരിക്കും ഉണ്ടാവുക: അവൻ ആദ്യം നമ്മെ സ്നേഹിച്ചതുകൊണ്ടു നാം സ്നേഹിക്കുന്നു (1 യോഹ. 4:19).

ഉത്ഥിതനായ യേശുനാഥൻ അവിടുത്തെ ശിഷ്യനായ ശീമോൻ പത്രോസിനോടു ഉന്നയിച്ച ചോദ്യം നാം ഓരോരുത്തരോടും ചോദിക്കുന്നതാണ്: നീ ഇവരെക്കാൾ അധികമായി എന്നെ സ്നേഹിക്കുന്നുവോ? മതപരമായ അനുഷ്ഠാനങ്ങളും ചട്ടവട്ടങ്ങളും നിർവഹിക്കുന്നുണ്ടോ എന്നല്ല ആത്മാർത്ഥമായി കർത്താവിനെ സ്നേഹിക്കുന്നുവോ എന്നാണ്. പരിശുദ്ധാത്മാവു നമ്മിൽ പ്രവർത്തിക്കുമ്പോൾ ഉളവാകുന്ന ഒന്നാമത്തെ ഫലം ഈ ദിവ്യസ്നേഹമാണ്.

*സ്നേഹംമാം നിന്നെ കണ്ടവൻ പിന്നെ സ്നേഹിക്കാതെ ജീവിക്കുമോ*
*ദഹിപ്പിക്കണം എന്ന അശേഷം സ്നേഹം നല്കണം എൻ പ്രഭോ*

**2. സന്തോഷം:** ദൈവസ്നേഹത്തിൽനിന്നുളവാകുന്നതും, ദൈവസംസർഗത്തിൽകൂടിപരിപുഷ്ടിപ്പെടുന്നതുമായ ഒന്നാണ് ഈ സന്തോഷം സ്നേഹം എന്നപോലെ സന്തോഷവും, പുതിയ നിയമത്തിൽ ആവർത്തിച്ചു കേൾക്കുന്ന ഒന്നാണ്. ഏതാണ്ട്, എഴുപത്തിരണ്ട് പ്രാവശ്യം സന്തോഷിക്കുക എന്ന ക്രിയാരൂപവും അറുപതു പ്രാവശ്യം സന്തോഷം എന്ന നാമരൂപവും പ്രത്യക്ഷപ്പെടുന്നു. സന്തോഷത്തിന്റെ ശംഖനാദം പുതിയനിയമ കൃതികളിൽ ഉടനീളം മുഴങ്ങികേൾക്കാം.

സന്തോഷം എന്നത് ഇക്കിളിപ്പെടുത്തുന്ന നൈമിഷികമായ ഒരനുഭവമല്ല.ദൈവാഭിമുഖമായ ഒരു ജീവിതത്തിൽ അനുഭവപ്പെടുന്ന ദിവ്യാനുഭൂതിയാണത്.ഇരുണ്ട കാർമേഘപടലത്തിൽ സൂര്യരശ്മികൾ പതിക്കുമ്പോൾ ചേതോഹരമായ പ്രഭാപ്രസരമുളവാകും. അതുപോലെ സാധാരണങ്ങളായ കാര്യങ്ങളെപ്പോലും ആനന്ദത്തിന്റെ മാധ്യമമാക്കിത്തീർക്കുവാൻ പരിശുദ്ധാത്മാവിനു കഴിയുന്നു.

ഹൈന്ദവദർശനത്തിൽ ഈശ്വരൻ ആനന്ദമൂർത്തിയാണ്. മനുഷ്യൻ ആനന്ദത്തിന്റെ അനുഭൂതിയിൽ എത്തുന്നതു ഈശ്വരസാമീപ്യത്തിലും സംസർഗത്തിലും കൂടിയാണ്. ആഹ്ലാദം, ഉല്ലാസം എന്നീ പദങ്ങളിൽ നിന്നു ഉയർന്നു നില്ക്കുന്നതാണ്. ആനന്ദം അതു ബാഹ്യമായ ഏതെങ്കിലും ഉപാധിയിലോ പ്രേരണയിലോ അടിസ്ഥാനപ്പെട്ടതല്ല. ആന്തരികമായി ഉയരുന്ന അനിർവചനീയമായ അനുഭവമാണ്.

ഈ സന്തോഷം ക്രിസ്തുവിൽ ദൃശ്യമായിരുന്നു. അവിടുന്നു കഷ്ടപ്പെടുന്ന മനുഷ്യനായിരുന്നു' (man of sorrows) എങ്കിലും ആത്മാവിൽ എപ്പോഴും സന്തോഷിച്ചു. അവിടുന്നു പറയുന്നു: 'എന്റെ സന്തോഷം നിങ്ങളിൽ ഇരിപ്പാനും നിങ്ങളുടെ സന്തോഷം പൂർണമാകുവാനും ഞാൻ ഇതു നിങ്ങളോടു സംസാരിച്ചിരിക്കുന്നു' (യോഹ. 15:11). വീണ്ടും

അവിടുന്നു പ്രസ്താവിച്ചു: 'എന്റെ സന്തോഷം അവർക്കു ഉള്ളിൽ പൂർണ മാകേണ്ടതിനു ഇതു ലോകത്തിൽവച്ചു സംസാരിക്കുന്നു' (യോഹ. 17:13). ചിത്രകാരൻന്മാർ എപ്പോഴും ദുഃഖാർത്തനായ ക്രിസ്തുവിനെ യാണ് ചിത്രീകരിക്കുന്നത്. സന്തോഷം നിറഞ്ഞ അവിടുത്തെ മുഖം അവർ കാണാറില്ല.

പൗലോസിന്റെ ജീവിതത്തിലും സന്തോഷമാകുന്ന ആത്മിക ഫലം വളരെ പുറപ്പെടുവിച്ചു എന്നു കരുതാം. തന്റെ ആരോഗ്യത്തെ ക്കുറിച്ചുള്ള ആശങ്ക, ഭൂതകാല ജീവിതത്തിൽ ക്രിസ്തുമാർഗത്തി നെതിരായി ആഞ്ഞടിച്ചതിന്റെ കുറ്റബോധം; തുടരെത്തുടരെയുള്ള എതിർപ്പുകളും പീഡനങ്ങളും; സ്വന്തം സഭാമക്കൾതന്നെ വിമർ ശനങ്ങളും വെല്ലുവിളികളും ഉയർത്തുന്ന സാഹചര്യം, പലപ്പോഴും തടവിൽ കഴിയേണ്ട ദുര്യോഗം, ഇങ്ങനെ ഒട്ടേറെ പ്രശ്നങ്ങൾ അദ്ദേഹ ത്തിന് അഭിമുഖീകരിക്കേണ്ടിയിരുന്നെങ്കിലും അവയ്ക്കെല്ലാം ഉപരി യായി ആന്തരികമായ ആത്മീയ സന്തോഷം അദ്ദേഹം അനുഭവിച്ചിരു ന്നതായി കാണാം. കാരാഗൃഹത്തിൽ കിടന്നുകൊണ്ട്, ഫിലിപ്യ യിലെ വിശ്വാസികൾക്ക് എഴുതുകയാണ് നിങ്ങളുടെ വിശ്വാസം എന്ന യാഗം അർപ്പിക്കുന്ന ശുശ്രൂഷയിൽ എന്റെ രക്തം ഒഴിക്കേണ്ടി വന്നാലും ഞാൻ സന്തോഷിക്കും; നിങ്ങളോട് എല്ലാവരോടും കൂടെ സന്തോഷിക്കും. അങ്ങനെ തന്നെ നിങ്ങളും സന്തോഷിപ്പിൻ; എന്നോടുകൂടെ സന്തോഷിപ്പിൻ (ഫിലി. 2:17, 18). കർത്താവിൽ സന്തോ ഷിപ്പിൻ എന്ന് ആവർത്തിച്ച് അദ്ദേഹം ആ കത്തിൽ ആഹ്വാനം ചെയ്യു ന്നു. ബന്ധനമോ, കാരാഗൃഹവാസമോ ആത്മീയസന്തോഷത്തിനു കു റവു വരുത്തിയില്ല.

സ്വർഗരാജ്യത്തിന്റെ അനുഭവമെന്നു പറയുന്നതുതന്നെ, ഭക്ഷണവും പാനീയവുമല്ല, നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷ വുമാകുന്നു (റോമ. 14:17).

**3. സമാധാനം:** ശാന്തി, അഥവാ, സമാധാനം എന്നുള്ളതു സ്നേഹ വും,സന്തോഷവും ഒരുമിച്ചു പ്രവർത്തിക്കുന്നതിന്റെ ഫലമായി ഉളവാ കുന്ന അനുഭൂതിയാണ്. ഷാലോം എന്ന എബ്രായപദം അർത്ഥസമ്പു ഷ്ടമാണ്. അതിന്റെ തൽസമമാണു സുറിയാനിയിലുള്ള ശ്‌ളോമ്മോ; ദൈവത്തോടുള്ള ബന്ധത്തിൽ നിന്നുളവാകുന്ന ആന്തരികഭാവമാണു സമാധാനം എന്നുള്ളത്. അതു ബാഹ്യമായ ഘടകങ്ങളെ അടിസ്ഥാന മാക്കിയുളവാകുന്നതല്ല.

പുതിയ നിയമത്തിലുള്ള എല്ലാ പുസ്തകങ്ങളിലും ഈ പദം മുഴങ്ങി കേൾക്കുന്നു. എൺപത്തെട്ടു പ്രാവശ്യം അത് ആവർത്തിക്കപ്പെട്ടിരിക്കുന്നു.വി. കുർബാനയിൽ പട്ടക്കാരൻ ജനങ്ങൾക്കു പലവട്ടം സമാധാനം ആശംസിക്കുന്നതായി കാണാം.

യേശുക്രിസ്തുവിൽ ഈ ആത്മീയ സമാധാനം പൂർണമായ നിലയിൽ പ്രകടമായിരുന്നു. അവിടുന്നു ശിഷ്യന്മാർക്കു വാഗ്ദാനം ചെയ്തു: എന്റെ സമാധാനം ഞാൻ നിങ്ങൾക്കു നല്കുന്നു (യോഹ. 14:27). അവിടുന്ന് അനുഭവിച്ച അതേ ഹൃദയ സമാധാനമാണ് അവിടുത്തെ അരുമ ശിഷ്യന്മാർക്കും പകർന്നു കൊടുത്തത്. അതു യറുശലേമിൽ വച്ചാണ് എന്നുള്ളതു പ്രത്യേകം ശ്രദ്ധാർഹമാണ്. അവിടെയായിരുന്നു യേശുവിന് എതിർപ്പും ഭീഷണികളും കഷ്ടതകളും എല്ലാം നേരിട്ടത്. അവയുടെ മുമ്പിലും പതറിപ്പോകാത്ത ഹൃദയസമാധാനം അവിടുന്ന് അനുഭവിച്ചു; സകല ബുദ്ധിയെയും കവിയുന്ന ദൈവസമാധാനം അതാണു ശിഷ്യന്മാർക്ക് അവിടുന്നു നല്കിയത്.

ഇന്നത്തെ തലമുറയുടെ വലിയ ശാപം സമാധാനം ഇല്ല എന്നുള്ളതാണ്. അനേകം വ്യക്തികളെയും ആകുലതയെന്ന പിശാചു ബാധിച്ചിരിക്കുന്നു. പട്ടിണിയും, ദാരിദ്ര്യവുമല്ല ഇന്നത്തെ പ്രശ്നം. സുഭിക്ഷതയുടെ നടുവിൽ സ്വൈരവും ശാന്തിയും ഇല്ലാത്ത ജീവിതമാണ്. അശാന്തിയുടെ ആധിക്യം അനേകരെ മാനസികവും, ശാരീരികവുമായ രോഗത്തിലേക്കു നയിക്കുന്നു. ഈ ദുസ്ഥിതിക്കു പരിഹാരം മദ്യവും മയക്കുമരുന്നുമല്ല; ദൈവത്തോടുള്ള വ്യക്തിപരമായ ബന്ധത്തിൽ എത്തുക മാത്രമാണ്. അപ്പോൾ ഒരു ഭദ്രതാബോധം കൈവരും.

കടൽത്തീരത്തു നിന്നുകൊണ്ടു നാം നോക്കുമ്പോൾ ഉളകി മറിയുന്ന കടലാണു കാണുക. സ്വസ്ഥതയില്ലാതെ തിരമാലകൾ ആഞ്ഞടിച്ചുകൊണ്ടിരിക്കും. എന്നാൽ ആഴിയുടെ ആഴത്തിലേക്കു നാം ഇറങ്ങിച്ചെന്നാലോ അടിത്തട്ടു ശാന്തമാണ്. ഇപ്പറഞ്ഞ അനുഭവമായിരിക്കും കർത്താവിൽ ആശ്രയം വച്ചിരിക്കുന്ന ദൈവജനത്തിനുമുള്ളത്. പുറമേ പ്രശ്നങ്ങളും വൈഷമ്യങ്ങളും നേരിടേണ്ടി വരും. എങ്കിലും ഹൃദയത്തിന്റെ അടിത്തട്ടിൽ ഭദ്രതാബോധത്തിൽ നിന്നുളവാകുന്ന ഒരു സമാധാനവും അവർക്കുണ്ടായിരിക്കും

സമാധാനം എന്ന ആശയത്തെക്കുറിച്ചു ചിത്രരചന നടത്തുവാൻ നിർദ്ദേശം ലഭിച്ചപ്പോൾ പലരുടെയും ഭാവനകൾ പല വിധത്തിലായിരുന്നു വ്യാപരിച്ചത്. ഒരാൾ വരച്ചത് ഒരമ്മയുടെ മാർവ്വിൽ ഒട്ടിപ്പിടിച്ചു കിടന്നുറങ്ങുന്ന ഒരു ശിശുവിന്റെ ചിത്രമാണ്. ഉയർന്ന മലനിരകളുടെ

നടുവിൽ ശാന്തമായി കിടക്കുന്ന ഒരു ജലാശയമായിരുന്നു വേറൊരാളുടെ ചിത്രം. സമ്മാനാർഹമായ ചിത്രം, മറ്റൊന്നായിരുന്നു. ഉഗ്രമായ ഒരു നീർച്ചാട്ടത്തിനു മുകളിലേക്കു നീണ്ടു നില്കുന്ന ഒരു ഉണങ്ങിയ വൃക്ഷശിഖരത്തിൽ ഇരുന്നുകൊണ്ടു പാടുന്ന ഒരു പക്ഷിയുടേതായിരുന്നു. 'ആടുന കമ്പിലെ പാടുന്ന പക്ഷി' എന്നായിരുന്നു അതിന്റെ ശീർഷകം. പ്രചണ്ഡമായ നീർച്ചാട്ടം, അതിനു മുകളിൽ ആടിക്കൊണ്ടിരിക്കുന്ന ഉണങ്ങിയ കമ്പ്. ഈസാഹചര്യത്തിലും ആ കൊച്ചു കിളിക്കു ഗാനമുതിർക്കാൻ കഴിയുന്ന അനുഭവമാണു യഥാർത്ഥ സമാധാനത്തിന്റേത്.

മഹാത്മാഗാന്ധി പ്രസ്താവിച്ചു: 'ഞാൻ ഒരു സമാധാന മനുഷ്യനാണ്. ഞാൻ സമാധാനത്തിൽ വിശ്വസിക്കുന്നു. എന്നാൽ എന്തു വിലകൊടുത്തും സമാധാനം പ്രാപിക്കുവാൻ ഞാനിഷ്ടപ്പെടുന്നില്ല. കല്ലിൽ കാണുന്ന നിശ്ചലമായ സമാധാനം എനിക്കാവശ്യമില്ല. ശവകുടീരത്തിൽ പ്രകടമാകുന്ന തരത്തിലുള്ള ശാന്തതയും എനിക്കു വേണ്ട. എന്നാൽ ഞാനാവശ്യപ്പെടുന്ന സമാധാനം മനുഷ്യഹൃദയങ്ങളിൽ സുരക്ഷിതമായി സൂക്ഷിക്കപ്പെടുന്ന സമാധാനമാണ്.സർവലോകത്തിന്റെയുംകൂരമ്പുകൾക്കുമുമ്പിലുംസംരക്ഷിക്കപ്പെടുന്നസമാധാനമാണു ഞാൻ ആഗ്രഹിക്കുന്നത്.' ഗാന്ധി വിഭാവന ചെയ്യുന്ന ഹൃദയ സമാധാനം പരിശുദ്ധാത്മാവിന്റെ ഫലമായി നമ്മിൽ ഉളവാകുന്ന ഒന്നാണ്. അതിനായിട്ടാണു നാം ആഗ്രഹി ക്കേണ്ടതും പ്രാപിക്കുവാൻ ശ്രമിക്കേണ്ടതും.

സി.ഇ. ലാംബർട്ട് എന്ന ഒരു ആംഗ്ലിക്കൻ വൈദീകൻ രേഖപ്പെടുത്തുന്നു.'ഇടവക പ്രവർത്തനത്തിൽ പല പ്രയാസങ്ങളും പ്രശ്നങ്ങളും നേരിട്ടു നിരാശബാധിച്ചും, പരീക്ഷീണിതനായും ഞാൻ വീട്ടിലേക്കു മടങ്ങുമ്പോൾ ഈ മുന്നു വാക്കുകൾ ഞാൻ ഉരുവിടും സ്നേഹം,സന്തോഷം, സമാധാനം. അവയുടെ അർത്ഥവും പ്രസക്തിയും ആലംബമാക്കി ചിന്തിക്കും. അപ്പോൾ ഹൃദയത്തെ മൂടിയ കാർമേഘപടലങ്ങൾ മാറിപ്പോകും. സൂര്യപ്രകാശത്തിന്റെ ഉന്മേഷം ഹൃദയതലത്തിൽ അനുഭവപ്പെടും.' നമുക്കും പരീക്ഷിച്ചു നോക്കാവുന്ന ഒരു ദിവ്യ മാർഗമാണിത്.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆

# 17
# ആത്മാവിന്റെ ഫലങ്ങൾ
## ദീർഘക്ഷമ, ദയ, പരോപകാരം

നമുക്കു മൂന്നു ബന്ധങ്ങളാണുള്ളത് എന്നു കഴിഞ്ഞ ധ്യാനത്തിൽ നാം മനസ്സിലാക്കി. അതിൽ ദൈവത്തോടുള്ള ബന്ധത്തിൽ ഉളവാകുന്ന ഫലങ്ങളെക്കുറിച്ചായിരുന്നു മുമ്പേ ചിന്തിച്ചത്. നമ്മുടെ രണ്ടാമത്തെ ബന്ധം മറ്റുള്ളവരോടുള്ളതാണ്. 'നമ്മിലാരും തനിക്കായി തന്നെ ജീവിക്കുന്നില്ല ആരും തനിക്കായി തന്നെ മരിക്കുന്നതുമില്ല' (റോമ. 14.7). നാം അന്യോന്യം ബന്ധപ്പെട്ടവരാണ്. സാമൂഹ്യജീവിയായ മനുഷ്യൻ പരസ്പരമുള്ള ബന്ധത്തിൽ കൂടിയാണു വളരുന്നതും വികസിക്കുന്നതും. ക്രിസ്തീയ സുവിശേഷം മനുഷ്യന്റെ സാമൂഹ്യബന്ധത്തിനു വളരെ പ്രാധാന്യം കൽപിക്കുന്നുണ്ട്. രക്ഷയുടെ അനുഭവംതന്നെ പരിപുഷ്ടി പ്പെടുന്നത് അന്യോന്യമുള്ള ബന്ധത്തിലും സംസർഗത്തിലുമാണ്.

ദൈവത്തോടുള്ള ബന്ധത്തിൽ, സ്നേഹം, സന്തോഷം, സമാധാനം എന്നീ ഫലങ്ങൾ പുറപ്പെടുവിക്കാൻ കഴിയുന്നതുപോലെ മറ്റുള്ളവരോ ടുള്ള നമ്മുടെ സാമൂഹ്യബന്ധത്തിൽക്കൂടി ഉളവാകേണ്ട ഫലങ്ങളാണ് 'ദീർഘക്ഷമ, ദയ, പരോപകാരം' എന്നിവ. ഇവയുടെ അഭാവം നിമിത്തം നമ്മുടെ സാമൂഹ്യബന്ധങ്ങൾക്ക് ഉലച്ചിൽ സംഭവിച്ചിരിക്കുന്നു. ഓരോ വ്യക്തിയും ഓരോ ദ്വീപായി മറ്റുള്ളവരിൽനിന്ന് അന്യപ്പെട്ടു കഴിയുകയാണ്. ഐതര്യം എന്നുള്ളതാണു നമ്മുടെ തലമുറയുടെ ശാപം. അനേകരും ഒറ്റപ്പെട്ടവരായി കഴിയുകയാണ്. ഐക്യത്തിലേക്കും

കൂട്ടായ്മയിലേക്കും നയിക്കുന്ന ദൈവാത്മാവ് ഇന്നു അധികമായി നമ്മുടെ ഇടയിൽ വ്യാപരിക്കേണ്ടതുണ്ട്. അപ്പോൾ മുകളിൽ കണ്ട സുകൃതങ്ങൾ സുലഭമാകും. ഇവ ഓരോന്നിനെക്കുറിച്ചും ചിന്തിക്കാം.

**1. ദീർഘക്ഷമ:** പ്രായോഗികമാക്കാൻ വളരെ വിഷമമുള്ള ഒന്നാണു ദീർഘക്ഷമ. പരിശുദ്ധാത്മ വ്യാപാരത്താൽ മാത്രമേ അതു പ്രാവർത്തികമാക്കാൻ കഴിയൂ. വേഗത്തിൽ ചൊടിക്കുന്ന സ്വഭാവത്തിനു നേരെ എതിരായിട്ടുള്ളതാണു ദീർഘക്ഷമ. പ്രതികാരം ചെയ്യാൻ ഒരുമ്പെടാത്ത മനോഭാവമാണത്. പരാജയം സമ്മതിക്കാത്ത, പിന്മാറിപ്പോകാത്ത ആശ കൈവെടിയാത്ത, വിശ്വാസം നശിക്കാത്ത മനോഭവമായും വിശേഷിപ്പിക്കാം.

വേദപുസ്തകത്തിൽ ദൈവത്തിനു മനുഷ്യനോടുള്ള മനോഭാവത്തെ വ്യഞ്ജിപ്പിക്കുന്നതാണ് ഈ പദം. 'യഹോവ ദീർഘക്ഷമയും, മഹാദയയും വിശ്വസ്തതയുമുള്ളവൻ (പുറ. 34.6).' നീയോ ക്ഷമിപ്പാൻ ഒരുക്കവും കൃപയും കരുണയും ദീർഘക്ഷമയും ദയാസമൃദ്ധിയും ഉള്ള ദൈവം ആകയാൽ അവരെ കൈവിട്ടുകളഞ്ഞില്ല (നെഹ. 9:17). പല സങ്കീർത്തനങ്ങളിലും ദൈവത്തിന്റെ ദീർഘക്ഷമയെപ്പറ്റി പ്രകീർത്തിച്ചിട്ടുണ്ട് (10.8; 86:15; 145:8).

ഒരാൾ പ്രസ്താവിച്ചിട്ടുള്ളത്: 'ദൈവം ഒരു മനുഷ്യനായിരുന്നെങ്കിൽ, അവിടുന്നു തന്റെ കൈ പ്രയോഗിച്ചു പണ്ടുതന്നെ ഈ ലോകത്തെ നശിപ്പിച്ചു കളയുമായിരുന്നു.' മനുഷ്യൻ പെട്ടെന്നു കോപിക്കുന്നവനും അരിശപ്പെടുന്നവനുമാണ്. അപ്പോൾ പല അനർത്ഥങ്ങളും അവൻ വരുത്തിവയക്കുന്നു. എന്നാൽ ഈ പ്രപഞ്ചം ഇന്നും നിലനില്ക്കുന്നതു ദൈവത്തിന്റെ ദീർഘക്ഷമ ഒന്നുകൊണ്ടു മാത്രമാകുന്നു എന്നു മേൽ പറഞ്ഞ വാക്യം സുചിപ്പിക്കുന്നു.

അവതരിച്ച ക്രിസ്തു ദീർഘക്ഷമയുടെ മുർത്തീഭാവമായിരുന്നു. തന്നെ വിമർശിച്ചവരോടും എതിർത്തവരോടും അവിടുന്നു ക്ഷമയോടെ പെരുമാറി.'തന്നെ ശകാരിച്ചിട്ടു പകരം ശകാരിക്കാതെയും കഷ്ടം അനുഭവിച്ചിട്ടു ഭീഷണം പറയാതെയും ന്യായമായി വിധിക്കുന്നവങ്കൽ കാര്യം ഭരമേൽപ്പിക്കയത്രേ ചെയ്തത്' (1 പത്രോ. 2:23). സ്വന്തം ശിഷ്യന്മാരോടും അവിടുന്നു ക്ഷമാപൂർവം വർത്തിച്ചു. തന്നെ തള്ളിപ്പറഞ്ഞ പത്രോസിനെ ക്ഷമയോടെ യഥാസ്ഥാനപ്പെടുത്തിയതായും കാണാം.

ക്രിസ്തുവിന്റെ അനുകാരിയാകുവാൻ അനവരതം പരിശ്രമിച്ച പൗലോസും പ്രാതികൂല്യങ്ങളെ ക്ഷമാപൂർവം സമീപിച്ചവനാണ്.

അദ്ദേഹത്തിനുണ്ടായ യാതനകളും പരിശോധനകളും സമചിത്തത യോടെ അദ്ദേഹം നേരിട്ടു (2 കൊരി. 6:3 10 കാണുക). അദ്ദേഹത്തിന്റെ ജീവിതവിജയത്തിനുള്ള കാരണമതായിരുന്നു എന്നു പറയാം. നമ്മിൽ അനേകരും വിപരീതാനുഭവങ്ങളും വിമർശനങ്ങളും നേരിടുവാൻ ഇഷ്ട പ്പെടുന്നില്ല. അങ്ങനെയുള്ള സന്ദർഭങ്ങളിൽ നമ്മുടെ പ്രതികരണം എന്താണ്? വേഗത്തിൽ അക്ഷമരായിത്തീരുകയും അരിശപ്പെടുകയു മല്ലേ ചെയ്യുക?

ഭവനങ്ങളിൽ അക്ഷമ നിമിത്തം എന്തെല്ലാം അനർത്ഥങ്ങളും അസ്വാസ്ഥ്യങ്ങളും സംഭവിക്കുന്നു! സാമൂഹ്യബന്ധങ്ങളിലും സംഘർ ഷങ്ങൾക്കും സംഘട്ടനങ്ങൾക്കും ഏറെയധികം കാരണമാകുന്നതു 'ദീർഘക്ഷമ' ഇല്ലാത്തതാണ്. പൗലോസ് നമ്മോട് ആവശ്യപ്പെടുന്നു: 'എപ്പോഴും വിനയവും സൗമ്യതയും സഹനശക്തിയും ഉള്ളവരായി രിക്കുക'(എഫേ. 4:2).

**2.ദയ:** ദീർഘക്ഷമയോടു ബന്ധപ്പെട്ടു പോകുന്നതാണു ദയ എന്നു ള്ളത്. ദൈവത്തെക്കുറിച്ചു പറയുന്നത്, അവിന്നു 'നന്ദികെട്ടവരോടും ദുഷ്ടന്മാരോടും ദയാലുവാകുന്നു' (ലൂക്കോ. 6:35) എന്നാണ്. അവതരിച്ച ക്രിസ്തുവിൽ ഇത് ഏറ്റവും പ്രകടമായിരുന്നു. ഇടയനില്ലാത്ത ആടുക ളെപ്പോലെ ഉഴലുന്ന ജനതതയെ കണ്ടപ്പോൾ അവിടുന്നു മനസ്സലിഞ്ഞു. അവിടുത്തെ മനസ്സലിവിനെപ്പറ്റി സുവിശേഷങ്ങളിൽ പലപ്പോഴും സൂചിപ്പി ച്ചിട്ടുണ്ട്. പൗലോസ് അനുസ്മരിക്കുന്നു: 'എങ്കിലും നമ്മുടെ രക്ഷകനായ ദൈവത്തിന്റെ നന്മയും സ്നേഹ നിർഭരമായ ദയയും പ്രത്യക്ഷമായ പ്പോൾ അവിടുന്നു നമ്മെ രക്ഷിച്ചു' (തീത്തോ. 3:4).

ഇന്നു മനുഷ്യത്വം മരവിച്ച്, ജനങ്ങൾ കൂടുതൽ കഠിന ചിത്തരായി ത്തീർന്നുകൊണ്ടിരിക്കുയാണ്. ആധുനിക കൊലയായുധങ്ങൾ കൈയിൽ എത്തിച്ചേർന്നതോടുകൂടി നിഷ്കരുണം ആരെയും കൊല ചെയ്യാൻ കഴിയും എന്ന അവസ്ഥയാണ്. ഇന്നു സമൂഹത്തിൽ ദയക്കു സ്ഥാന മില്ലാതായിരിക്കുന്നു.

ചിലർ വാക്കിലും ദയവില്ലാത്തവരാണ്. മൂർച്ചയേറിയ നാവുകൊണ്ട് അനേകരെ കടന്നാക്രമിക്കാൻ കഴിവുള്ളവരാണ്. ഹൃദയത്തിൽ ദയവു ണ്ടെങ്കിൽ മാത്രമേ അതു വാക്കുകളിൽ പ്രതിഫലിക്കുകയുള്ളു. പിച്ചാത്തി കൊണ്ടു കുത്തി മുറിവേൽപിക്കുന്നതിനേക്കാൾ ദുർവഹമാണു വിഷ ലിപ്തമായ വാക്കുകൾ കൊണ്ടുള്ള പ്രയോഗം. അതുകൊണ്ടു നാം സംസാരിക്കുമ്പോൾ സ്വയം ചോദിക്കേണ്ട ചില ചോദ്യങ്ങളുണ്ട്. 'ഞാൻ ഈ പറയുന്നതു സത്യമാണോ? ദയവുള്ളതാണോ? അവശ്യ

മുള്ളതാണോ? പ്രയോജനപ്രദമോ?' ഈ ചോദ്യങ്ങൾക്കു നിഷേധാത്മകമായ ഉത്തരമാണു ലഭിക്കുന്നതെങ്കിൽ ആ സംഭാഷണത്തിൽ നിന്ന് ഒഴിഞ്ഞു നില്ക്കുക.

**3. പരോപകാരം അഥവാ നന്മ** (Goodness): പുതിയനിയമത്തിൽ അധികമായി പ്രത്യക്ഷപ്പെടാത്ത ഒരു പദമാണ് ഇവിടെ ഉപയോഗിച്ചിട്ടുള്ളത്.

ദൈവത്തിന്റെ സവിശേഷ ഗുണങ്ങളിൽപെട്ട ഒന്നാണു നന്മ. നല്ലവനായി അഥവാ നന്മ ഉള്ളവനായി ദൈവം മാത്രമേയുള്ളു (മർക്കൊ. 10:18). ഈ സത്യം മനസ്സിലാക്കാതെയാണു 'നന്മ നിറഞ്ഞ മറിയമേ' എന്നു തെറ്റായി പലരും ചൊല്ലുന്നുത്. 'കൃപ നിറഞ്ഞ മറിയമേ' എന്നുള്ളതാണു ശരി. നന്മ എന്നു ഇവിടെ വിവക്ഷിക്കുന്നത്, ആത്യന്തികമായി മറ്റുള്ളവരുടെ നന്മയെ കാംക്ഷിക്കുന്ന മനോഭാവത്തെയാണ്. മറ്റുള്ളവരെക്കുറിച്ചുള്ള പരിഗണനയും അവരുടെ നന്മക്കായിട്ടുള്ള അഭിവാഞ്ഛയും 'നന്മ'യിൽ എപ്പോഴുമുണ്ടാവും. സ്വാർത്ഥതത്പരനും, അഹന്തയുള്ളവനുമായ ഒരാൾക്കു മറ്റുള്ളവരുടെ നന്മയെക്കുറിച്ചു വലിയ ചിന്തയൊന്നും കാണുകയില്ല. നേരെമറിച്ച് അവരെ ചൂഷണം ചെയ്തു സ്വന്തംകാര്യം നേടുകയായിരിക്കും ലക്ഷ്യം.

ദയ പ്രാവർത്തികമാക്കുമ്പോൾ നന്മ' അവിടെ ഉളവാകും. നല്ല ശമര്യക്കാരന്റെ ഉപമയിൽക്കൂടി ഇതു മനസ്സിലാക്കാം. മരണാസന്നനായി കിടക്കുന്ന ഒരാളിനോടുള്ള ദയയാണ്, അയാൾക്കു വേണ്ടി പരിചരണവും സംരക്ഷണവും നല്കാൻ തക്ക നന്മ വെളിപ്പെടുത്തുന്നത്. പൗലോസ് ഉപേദശിച്ചു: 'തമ്മിൽ എല്ലായ്പോഴും നന്മ ചെയ്തു കൊണ്ടിരിക്കുവിൻ' (1 തെസ്സ. 5 17). 'നന്മ ചെയ്യൂന്നതിൽ നാം മടുത്തു പോകരുത്...... ആകയാൽ അവസരം കിട്ടുംപോലെ..നാം എല്ലാവർക്കും വിശേഷാൽ സഹവിശ്വാസികൾക്കും നന്മ ചെയ്യുക' (ഗലാ.7 9,10).

നന്മയും, ദയയും തമ്മിലുള്ള വ്യത്യാസം വെളിപ്പെടുത്തുവാൻ കർത്താവു ചെയ്ത രണ്ടു പ്രവൃത്തികൾ പര്യാപ്തമാണ്. പരീശന്മാരെ ഭർത്സിക്കയും ദേവാലയം ശുദ്ധീകരിക്കുകയും ചെയ്തപ്പോൾ നന്മയുടെ പ്രവർത്തനമാണ് വെളിപ്പെട്ടത്. കാരണം അതിൽകൂടി ആത്യന്തികമായ നന്മ വരുത്തുവാൻ അവിടുന്ന ഉദ്ദേശിച്ചു. പാപിനിയായ സ്ത്രീയോടുള്ള സമീപനത്തിൽ പ്രകടമായത് അവിടുത്തെ ദയയായിരുന്നു.

മറ്റുള്ളവരെക്കുറിച്ചു നന്മ ചിന്തിക്കുന്നവർക്കു മാത്രമേ അവർക്കു നന്മ പകരാൻ കഴിയൂ. അതുകൊണ്ടു നന്മയെ കണ്ടാൽ സന്തോഷിക്കുന്നവരും

അതിനെ അഭിനന്ദിക്കുന്നവരുമായിത്തീരുവാൻ മനഃപൂർവം ശ്രമിക്കുക. പോൾ സാർത്രെ പോലുള്ള ദാർശനികന്മാർ മറ്റുള്ളവർ നമ്മുടെ നരകമാണെന്നു പറയുമ്പോൾ ക്രിസ്തു പഠിപ്പിച്ചതു മറ്റുള്ളവർ നമ്മുടെ സഹോദരങ്ങൾ എന്നത്രേ. ആ വീക്ഷണത്തിൽ നാം ഇടപെടുമ്പോൾ മേൽപറഞ്ഞ ഫലങ്ങൾ നമ്മിൽ ഉളവായിക്കൊള്ളും.

ഭവനങ്ങളിലും, സഭയിലും, ജോലിസ്ഥലത്തും, നമ്മുടെ വ്യാപാരമേഖലകളിലുമെല്ലാം നമ്മുടെ ബന്ധങ്ങൾക്ക് ഉലച്ചിൽ സംഭവിക്കുകയും സംഘർഷങ്ങൾ സംജാതമാകുകയും ചെയ്യുമ്പോൾ ഈ മൂന്നു ഫലങ്ങളെക്കുറിച്ചു നമുക്ക് ഓർക്കാം ദീർഘക്ഷമ, ദയ, നന്മ (പരോപകാരം) അതു നമ്മിൽ സൗഹാർദ്ദതയും നല്ല ബന്ധവും സ്ഥാപിക്കുവാൻ സഹായിക്കും.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



# 18

# ആത്മാവിന്റെ ഫലങ്ങൾ

## വിശ്വസ്തത സൗമ്യത ആത്മനിയന്ത്രണം

മൂന്നാമത്തെ ബന്ധം നമ്മോടു തന്നെ ഉള്ളതാണ്. ആ ബന്ധത്തിൽ പ്രകടമാകേണ്ട ആത്മികഫലങ്ങളാണു വിശ്വസ്തത, സൗമ്യത, ഇന്ദ്രിയ ജയം.'അനേകം ആളുകൾ എനിക്കു വളരെ ഉപ്രദവങ്ങൾ വരുത്തി യിട്ടുണ്ട്; എന്നാൽ എനിക്ക് ഏറ്റവും ശല്യമായിത്തീർന്നിട്ടുള്ളതു ഞാൻ തന്നെയാണ്'എന്നൊരു ചിന്തകൻ പറഞ്ഞിട്ടുള്ളതു വളരെ അർത്ഥവത്താണ്. നമുക്ക് ഏറ്റവും പ്രയാസം വരുത്തുന്നതു മറ്റുള്ള വരല്ല നാം തന്നെയാണ്. Man is his enemy; മനുഷ്യൻ തന്നെയാണ് അവന്റെശ്രതു. മറ്റുള്ളവരെമെരുക്കുവാനും മയക്കുവാനും ഒക്കെ നമുക്കു കഴിഞ്ഞു എന്നുവരാം. എന്നാൽ സ്വയം മെരുക്കുക എന്നുള്ളതു ശ്രമസാദ്ധ്യമായ കാര്യമായി നിൽക്കുന്നു. അതുകൊണ്ടു നമ്മോടു തന്നെയുള്ള ബന്ധം ഗൗരവപൂർവം എടുത്തേ മതിയാവൂ. അവിടെ വെളിപ്പെടേണ്ട ഫലങ്ങളെ കുറിച്ചാണ് ഇപ്പോൾ പരിഗണിക്കുന്നത്.

**1. വിശ്വസ്തത** Faithfulness**:** ദൈവത്തിന്റെ മഹത്തായ സ്വഭാവ മാണ് വിശ്വസ്തത. അവതരിച്ച ക്രിസ്തു അതു ശരിയായി വെളിപ്പെ ടുത്തി.അവിടുന്നു സ്വയം പറയുന്നു: 'വിശ്വസ്തനും സത്യവാനുമായ സാക്ഷിയായി ദൈവസൃഷ്ടിയുടെ ആരംഭമായ ആമേൻ എന്നുള്ളവൻ' (വെളി. 3:14) മാറ്റമില്ലാത്തവനും വിശ്വസ്തനുമായ അവിടുത്തെക്കുറിച്ച് എബ്രായ ലേഖനകർത്താവു പറയുന്നത് 'യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നന്നേക്കും അനന്യൻ തന്നെ' (13.8) എന്നാണ്.

ദൈവമക്കളിൽനിന്നു പ്രതീക്ഷിക്കുന്നതു വിശ്വസ്തതയാണ്. 'മോശ ദൈവഭവനത്തിൽ ഒക്കെയും വിശ്വസ്തനായിരുന്നു' (എബ്രാ. 3:2) എന്നു പറയുന്നതുപോലെ നമ്മെ ഓരോരുത്തരെയും ആക്കിയിരിക്കുന്ന സ്ഥാനത്തു വിശ്വസ്തതയോടെ വർത്തിക്കുവാൻ വേണ്ടിയിരിക്കുന്നു. ഈ പ്രപഞ്ചത്തെ മുഴുവൻ സൃഷ്ടിച്ച ദൈവം മനുഷ്യനെ വിശ്വസ്തനായി എണ്ണിക്കൊണ്ടു സകലതും അവനെ ഏൽപ്പിക്കുകയായിരുന്നു. കാര്യവിചാരബോധത്തോടെ മനുഷ്യൻ അതിനെ കൈകാര്യം ചെയ്യുമെന്നു ദൈവം പ്രതീക്ഷിക്കുന്നു. എന്നാൽ മനുഷ്യൻ സ്വാർത്ഥപൂരിതനായി പ്രകൃതിയെ ചൂക്ഷണം ചെയ്യുവാൻ തുടങ്ങിയപ്പോൾ പ്രകൃതിയുടെ സന്തുലിതാവസ്ഥ നഷ്ടപ്പെടുകയും ഇന്നു ജീവിതം തന്നെ വിഷമതരമായിത്തീരുകയുമാണ് ചെയ്തിട്ടുള്ളത്. 'ഗൃഹവിചാരകന്മാരിൽ (Steards) പ്രതീക്ഷിക്കുന്നതോ അവർ വിശ്വസ്തരായിരിക്കണം' എന്നുള്ളതാകുന്നു (1 കൊരി. 4:2).

താലന്തുകളുടെ ഉപമയിൽകൂടി യേശുക്രിസ്തു വെളിപ്പെടുത്തിയത് ഈ ഉത്തരവാദിത്തമാണ്. കാര്യവിചാരകനെ പ്പറ്റിയുള്ള ഉപമയിൽ അവിടുന്നു പ്രസ്താവിച്ചു: 'അത്യൽപത്തിൽ വിശ്വസ്തനായവൻ അധികത്തിലും വിശ്വസ്തൻ; അത്യൽപത്തിൽ നീതികെട്ടവൻ അധികത്തിലും നീതികെട്ടവൻ'(ലൂക്കോ 16:10). അന്ത്യസമയം കർത്താവിന്റെ ആഗമനത്തിൽ നമുക്ക് ഓരോരുത്തർക്കും കേൾക്കുവാനുള്ളത് 'നന്ന് നല്ലവനും വിശ്വസ്തനുമായ ദാസനേ, നീ അത്യൽപത്തിൽ വിശ്വസ്തനായിരുന്നു; ഞാൻ നിന്നെ അധികത്തിനു വിചാരകനാക്കും നിന്റെ യജമാനന്റെ സന്തോഷത്തിലേക്കും പ്രവേശിക്കുക' (മത്താ. 25. 21; 23) എന്നുള്ളതാണ്.

എന്നാൽ ഇന്നത്തെ അവസ്ഥ എന്താണ്? ചതിയും വഞ്ചനയും അസത്യവും കാപട്യവും ഒരു ജീവിതശൈലിയായിത്തന്നെ മാറ്റിയിരിക്കുകയല്ലേ? മനസ്സാക്ഷി എന്നുള്ളതു മരവിച്ചിരിക്കുകയാണ്. വിപണിയിൽ മായം ചേർക്കാത്ത.യാതൊന്നും ലഭ്യമാകാത്ത സ്ഥിതിയാണ്. ജനനേതാക്കളിൽ തന്നെ വാക്കും പ്രവൃത്തിയും തമ്മിൽ പൊരുത്തപ്പെടാത്ത സ്ഥിതിവിശേഷം. കുടുംബങ്ങളിലേക്കു നോക്കിയാൽ ഭാര്യാഭർതൃബന്ധം ശിഥിലമാകുന്നതിനുള്ള ഒരു കാരണം പങ്കാളികളുടെ അവിശ്വസ്തതയാണ്. പരസ്പരം വിശ്വസ്തത പാലിച്ചുകൊള്ളാമെന്ന ഉടമ്പടിയോടെയാണു വിവാഹത്തിലേക്കു പ്രവേശിക്കുന്നതെങ്കിലും അവിഹിത ബന്ധങ്ങളും അനാശാസ്യ നടപടികളും അവരുടെ ജീവിതത്തിൽ കടന്നുവരുന്നു. തന്മൂലം കുടുംബങ്ങൾ തകരുകയാണ്.

ആകയാൽ വിശ്വസ്തത എന്ന ആത്മിക ഫലം ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങള്ളിലും നിലനിറുത്തുവാനുള്ള തീവ്രശ്രമമാണ് ഇന്നു വേണ്ടത്. ഒരു വീട്ടുവേലക്കാരി മാനസാന്തരപ്പെട്ട പുതിയ ജീവിതാനുഭവത്തലേക്കു വന്നപ്പോൾ അവൾ പറയുകയാണ്; I now sweep behind the door and under the mat ഇപ്പോൾ ഞാൻ കതകിന്റെ പിറകിലും കയറ്റുപായുടെ കീഴിലും തൂത്തു വൃത്തിയാക്കുന്നു. അതായത് അവൾ മുമ്പു ചെയ്തുകൊണ്ടിരുന്നതു വീട്ടുടമയുടെ ദൃഷ്ടിയിൽ പെട്ടെന്നു ചെന്നെത്തുന്ന ഇടങ്ങൾ മാത്രം തൂക്കുകയായിരുന്നു. എന്നാൽ മാനസാന്തരത്തിനുശേഷം സ്വർഗത്തിലെ യജമാനന്റെ ദൃഷ്ടി എല്ലായിടത്തും ചെന്നെത്തുമെന്ന് ബോധ്യമുള്ളതിനാൽ മറഞ്ഞിരിക്കുന്ന ഭാഗങ്ങളിലെയും മാറാല തൂത്തുവൃത്തിയാക്കുകയാണ്. 'മനുഷ്യരെ പ്രസാദിപ്പിക്കുന്നവരെപ്പോലെ ദൃഷ്ടിസേവയാൽ അല്ല ക്രിസ്തുവിന്റെ ദാസന്മാരെപ്പോലെ ദൈവേഷ്ടം മനസ്സോടെ ചെയ്തും മനുഷ്യരെയല്ല കർത്താവിനെ തന്നെ പ്രീതിയോടെ സേവിച്ചും കൊണ്ടു അനുസരിപ്പിൻ' (എഫേ. 6:5.)

**2.സൗമ്യത** (meekness) യവനന്മാരുടെ ധാർമ്മിക വീക്ഷണത്തിൽ സൗമ്യത ഒരു സുകൃതമായിട്ടല്ല. ബലഹീനതയായിട്ടാണു കരുതിയത്. എന്നാൽ എബ്രായ ചിന്തയിൽ സൗമ്യത ഒരു വലിയ സുകൃതമാകുന്നു. 'നട്ടെല്ലില്ലാത്ത' ഒരു അനുഭവമെന്നല്ല, അഹന്തയില്ലാത്ത സ്വഭാവമെന്നാണ് അർത്ഥമാക്കുന്നത്.

ബാറാസീറായുടെ പുസ്തകത്തിൽ ഭാര്യയെപ്പറ്റി പറയുന്നത്: 'അവളുടെ നാവിൽ ദയയും സൗമ്യതയും ആശ്വാസവും ഉണ്ടെങ്കിൽ അവളുടെ ഭർത്താവു മറ്റു മനുഷ്യരെപ്പോലെയുള്ളവനല്ല.' മേൽപറഞ്ഞ സുകൃതങ്ങൾ ഉള്ള ഒരുവളെ ഭാര്യയായി ലഭിക്കുന്നതു മഹാഭാഗ്യമായിട്ടാണു ഇവിടെ വിവക്ഷിക്കുന്നത്.

യേശുക്രിസ്തുവിന്റെ സ്വഭാവത്തെപ്പറ്റി നാം വായിക്കുന്നു. 'ഞാൻ സൗമ്യതയും താഴ്മയുമുള്ളവനാകയാൽ എന്റെ നുകം ഏറ്റുകൊണ്ട് എന്നോടു പഠിക്കുവിൻ' (മത്താ. 11:29). ദൈവത്തോടുള്ള സമത്വം മുറുകെപ്പിടിച്ചുകൊള്ളണമെന്നു വിചാരിക്കാതെ അവിടുന്നു സ്വയം വിനയപ്പെടുത്തിയാണു മനുഷ്യനായിത്തീർന്നത്. മാത്രമല്ല ക്രൂശിലെ മരണം വരിക്കുവാൻ തക്കവണ്ണം അവിടുന്നു വിനയപ്പെടുകയും ചെയ്തു. ക്രിസ്തുയേശുവിൽ പ്രകടകമായ അതേ ഭാവം നമ്മിലും ഉണ്ടാകണം എന്നാണു പൗലോസ് ആശംസിക്കുന്നത് (ഫിലി. 2.5). നമുക്കു ലഭിക്കാവുന്ന സ്ഥാനത്തേക്കാൾ അൽപംകൂടി കുറഞ്ഞതു

ലഭിച്ചാലും അസംതൃപ്തി ഉളവാകാത്ത. മനോഭാവമായിരിക്കണം. ഇതിന് ഏറ്റവും ഉത്തമമായ ദൃഷ്ടാന്തം ബർന്നബാസാണ്. പൗലോസിനെ പ്രേഷിതവൃത്തിയിലേക്ക് ആനയിച്ചതും, ആദ്യത്തെ മിഷന്റെ നേതൃത്വം വഹിച്ചതും ബർന്നബാസായിരുന്നു. എന്നാൽ പിന്നീടു നേതൃത്വം പൗലോസ് ഏറ്റെടുക്കുന്നു. അപ്പോൾ യാതൊരു നീരസമോ അസൂയയോ പ്രകടിപ്പിക്കാതെ, നിഴൽപോലെ പൗലോസിനെ പിൻപറ്റുവാൻ ബർന്നബാസിനു യാതൊരു വൈമനസ്യവുമില്ല. താഴ്ന്ന ഒരു സ്ഥാനം സ്വീകരിക്കുവാനും മറ്റൊരാളുടെ നേതൃത്വം അംഗീകരിക്കുവാനും അദ്ദേഹം സന്നദ്ധനാണ്.

സ്വന്തം കഴിവുകളെക്കുറിച്ചും നേട്ടങ്ങളെക്കുറിച്ചും വാചാലമാകാതെ അവയെക്കുറിച്ചു മൗനം പാലിക്കുവാൻ കഴിയുന്ന അനുഭവമാണു സൗമ്യത. 'ഭാവിക്കേണ്ടതിനു മീതെ ഭാവിച്ചുയരാതെ ദൈവം അവനവന്നു വിശ്വാസത്തിന്റെ അളവു പങ്കിട്ടതുപോലെ സുബോധമാകും വണ്ണം ഭാവിക്കേണമെന്നു ഞാൻ എനിക്കു ലഭിച്ച കൃപയാൽ നിങ്ങളിൽ ഓരോരുത്തനോടും പറയുന്നു' (റോമ.12:3). ഈ പ്രബോധനം നാം ശരിയായി പാലിച്ചിരുന്നെങ്കിൽ നമ്മുടെ സാമൂഹ്യബന്ധങ്ങൾ എത്ര മെച്ചപ്പെടുമായിരുന്നു! ഗിരിപ്രഭാഷണത്തിൽ: 'സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ' എന്നു കർത്താവു നിർവചിച്ചിട്ടുള്ളത് എപ്പോഴും ഓർത്തിരിക്കേണ്ടതാണ്.

**3. ആത്മനിയ്രന്തണം:** (*ഇന്ദ്രിയജയം):* ഒൻപതു ഫലങ്ങളിൽ അവസാനമായി പറയുന്നതാണ് 'ആത്മനിയ്രന്തണം.' പ്രാപിക്കുവാൻ വളരെ പ്രയാസമുള്ള ഒന്നു തന്നെയാണ്. ഭാരതീയ ദർശനത്തിൽ ഇതിനു വലിയ പ്രാധാന്യം കൽപിച്ചിട്ടുണ്ട്. തപശ്ചര്യകളിൽകൂടി കരസ്ഥമാക്കേണ്ട ഒന്നാണ് ഇന്ദ്രിയനിഗ്രഹം. മനുഷ്യന്റെ ഇച്ഛകളെയെല്ലാം നിയന്ത്രിച്ച്, ഈശ്വരനിലേക്കു ശ്രദ്ധതിരിക്കുന്ന അനുഭവമാണ് അനുശാസിക്കുന്നത്.

എന്നാൽ ഇന്നത്തെ അവസ്ഥ എത്ര വ്യത്യസ്തമാണ്. സെക്സിന് അമിത പ്രാധാന്യം നല്കി, മനുഷ്യന്റെ വികാരങ്ങളെ തട്ടിയുണർത്തുവാൻ പര്യാപ്തമായ പരിപാടികളും സന്നാഹങ്ങളുമാണ് എല്ലാ രംഗത്തും നടമാടുന്നത്. വികാരങ്ങളെ നിയന്ത്രിക്കുന്നത് ആപത്ക്കരമാണെന്നും, വികാരസംതൃപ്തിക്ക് ഏതു മാർഗവും സ്വീകരിക്കാമെന്നുമുള്ള ധാർമിക വീക്ഷണമാണു പ്രചാരത്തിലുള്ളത്. ഈ വീക്ഷണം ഊട്ടി വളർത്തുന്നവയാണ് ഇന്നത്തെ ഭൂരിഭാഗം കലാരൂപങ്ങളും മാധ്യമങ്ങളും.

ധാർമികമായ അരാജകത്വം ഇന്നു നമ്മെ എത്തിച്ചിരിക്കുന്നത് 'എയ്ഡ്സ്' മുതലായ മാരകരോഗങ്ങളിലാണല്ലോ. മനുഷ്യന്റെ ഭാവി തന്നെ അപകടത്തിലായിരിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ, ആത്മ നിയന്ത്രണത്തിനും, ജീവിതവിശുദ്ധിക്കും ഉന്നതമായ സ്ഥാനം കൽപ്പിച്ചേ മതിയാവു.

പൗലോസ്, അങ്കം പൊരുതുന്നവന്റെ ദൃഷ്ടാന്തം ചുണ്ടിക്കാണിച്ചു കൊണ്ട് വർജനം ആചരിക്കുന്നതിന്റെയും നിഷ്ഠകൾ പാലിക്കേണ്ടതിന്റെയും ആവശ്യകത വ്യക്തമാക്കുന്നു. 'അങ്കം പൊരുതുന്നവൻ ഒക്കെയും സകലത്തിലും വർജനം ആചരിക്കുന്നു. അതോ, അവർ വാടുന്ന കിരീടവും നാമോ വാടാത്തതും പ്രാപിക്കേണ്ടതിനു തന്നെ. മറ്റുള്ളവരോടു പ്രസംഗിച്ച ശേഷം ഞാൻ തന്നെ കൊള്ളരുതാത്തവനായി പോകാതിരിക്കേണ്ടതിന് എന്റെ ശരീരത്തെ ദണ്ഡിപ്പിച്ച് അടിമയാക്കുകയത്രെ ചെയ്യുന്നത്' (1 കൊരി. 9:25 27). അത്‌ലറ്റുകൾ ഭക്ഷണകാര്യത്തിൽ ശരിയായ നിയന്ത്രണം പാലിക്കുന്നു ജീവിതചര്യയിൽ പ്രത്യേക നിഷ്ഠയും ശ്രദ്ധയും പുലർത്തുന്നു. വാടുന്ന കിരീടം പ്രാപിക്കുന്നവർ ഇത്രയധികം ശ്രദ്ധിക്കുന്നെങ്കിൽ വാടാത്ത കിരീടം പ്രാപിക്കാനുള്ള നാം എത്രയധികം ശ്രദ്ധയും നിയന്ത്രണവും പുലർത്തേണ്ടിയിരിക്കുന്നു എന്നാണു പൗലോസു ചോദിക്കുന്നത്.

നമ്മുടെ പഞ്ചേന്ദ്രിയങ്ങളും നിയന്ത്രിക്കപ്പെടണം. കണ്ണിനും കാതിനുമെല്ലാം നിയന്ത്രണം ആവശ്യമാണ്. ഇയ്യോബു പറഞ്ഞു: 'ഞാൻ എന്റെ കണ്ണുമായി ഒരു നിയമം ചെയ്തു; പിന്നെ ഞാൻ ഒരു കന്യകയെ നോക്കുന്നതെങ്ങനെ?' (31:11). പാപം കണ്ടു തൃപ്തിപ്പെടാതിരിക്കുന്ന കണ്ണുകളെപ്പറ്റി പത്രോസിന്റെ ലേഖനത്തിൽ പറയുന്നു. (2 പത്രോ. 2:14) ദൈവത്തിന്റെ ഹൃദയത്തിനൊത്തവൻ എന്ന സാക്ഷ്യം ലഭിച്ച ദാവീദു പോലും വീണുപോയതു നോട്ടത്തിൽ വന്ന വീഴ്ചമൂലമാണ്. സ്നാനത്തിനെത്തിയ ബേത്ശേബായെ നോക്കിക്കണ്ടതു ദാവീദിന്റെ വീഴ്ചക്കു വഴിതെളിച്ചു.

വി. കൂർബാനക്കുള്ള ഒരുക്ക ശുശ്രൂഷയിൽ പട്ടക്കാരൻ ത്രോണോസിനു മുമ്പിൽ മുട്ടുകുത്തി നടത്തുന്ന പ്രാർത്ഥന വളരെ അർത്ഥസമ്പുഷ്ടമാണ്. 'ശത്രുവിന്റെ (പിശാചിന്റെ) എല്ലാ വ്യാപാരത്തിൽ നിന്നും എന്റെ ബോധത്തെയും, ദുർമോഹത്തോടെ നോക്കാതിരിക്കുവാൻ എന്റെ കണ്ണുകളെയും, വ്യർത്ഥമായവ കേൾക്കാതിരിക്കുവാൻ എന്റെ കാതുകളെയും, അധാർമികമായ പ്രവർത്തനങ്ങളിൽ നിന്ന് എന്റെ കൈകളെയും നിന്നിൽ ചലിക്കത്തക്കവണ്ണം എന്റെ അന്തരിന്ദ്രി

യങ്ങളെയും കാത്തുകൊള്ളണമേ'. ഇത് ഓരോ വിശ്വാസിയുടെയും ദിനന്തോറുമുള്ളു പ്രാർത്ഥനയാക്കിത്തീർക്കാവുന്നതാണ്.

സഭ നോമ്പിനും വ്രതത്തിനും നല്കിയിട്ടുള്ള പ്രാധാന്യം പ്രത്യേകം പരിഗരണിക്കേണ്ടതാണ്. ആത്മനിയന്ത്രണത്തിലും, ആത്മശിക്ഷണത്തിലും നാം ജീവിക്കുന്നതിനു നമ്മെ സഹായിക്കുന്ന ഉപാധികളാണ് അവ.

ഒരു ആധുനിക മനുഷ്യൻ സ്വപ്നത്തിൽ സ്വർഗത്തിലെത്തുകയാണ്. സ്വർഗകവാടത്തിലെത്തിയപ്പോൾ അവിടെ ഒരു മാലാഖ ഉപവിഷ്ഠ്നായിരിക്കുന്നു. മാലാഖ ആ മനുഷ്യനോടു ചോദിച്ചു; നിങ്ങൾ എവിടെനിന്നു വരുന്നു? അയാൾ മറുപടി പറഞ്ഞു: ഞാൻ ഭൂമിയിൽനിന്നു വരികയാണ്. ആത്മാവിന്റെ ഫലങ്ങൾ അന്വേഷിച്ചു ഞാൻ എത്തിയതാണ്. കാരണം ഭൂമിയിൽ എങ്ങും അവ കാണാൻ കഴിയുന്നില്ല. സ്നേഹം എന്ന ഫലത്തിനു പകരമുള്ളത് വിദ്വേഷവും ശത്രുതയുമാണ്. സന്തോഷത്തിനു ചെല്ലുമ്പോൾ കാണുന്നതു നൈരാശ്യവും ദുഃഖവുമാണ്. സമാധാനം കണ്ടെത്താൻ നോക്കിയിട്ട് എവിടെയും അശാന്തിയും അസ്വസ്ഥതയും മാത്രം. അതുപോലെയാണു; മറ്റു ഫലങ്ങളുടെയും അവസ്ഥ. അതിനാൽ എന്തു വില തരുന്നതിനും ഒരുക്കമാണ്, ആത്മാവിന്റെ ഫലങ്ങൾ എനിക്കു ലഭ്യമാകണം. മാലാഖ അതു കേട്ട് ഊറിച്ചിരിച്ചു. അപ്പോൾ ആ മനുഷ്യൻ കുടുതൽ ഗൗരവത്തോടെ അറിയിച്ചു: ഞാൻ കാര്യമായി പറയുകയാണ്; എത്ര വലിയ വില വേണമെങ്കിലും ഞാൻ തരാം. പക്ഷേ ആത്മഫലങ്ങൾ എനിക്കു കിട്ടിയേ മതിയാവൂ. അതിനുത്തരമായി മാലാഖ പറഞ്ഞു. 'പ്രിയ മനുഷ്യാ ഞങ്ങൾ ഇവിടെ ഫലങ്ങൾ സൂക്ഷിക്കാറില്ല. വിത്തു മാത്രമേ നല്കാറുള്ളു. ഫലങ്ങൾ പുറപ്പെടുവിക്കേണ്ടതു നിങ്ങളാണ്'

മാലാഖ പറഞ്ഞതു വലിയ സത്യമാണ്. പരിശുദ്ധാത്മാവിനെ ദൈവം നമുക്കു നല്കിയിട്ടുണ്ട്. അതുമൂലം ആത്മാവിന്റെ ഫലങ്ങളെ പുറപ്പെടുവിക്കുക എന്നുള്ളതു നമ്മുടെ കടമയാണ്. സ്നേഹം, സന്തോഷം, സമാധാനം തുടങ്ങിയ ഫലങ്ങൾ ലഭിക്കണമെന്നാഗ്രഹിച്ചാൽ മാത്രം പോരാ. അവ ഉളവാകുവാൻ തക്കവണ്ണം നാം ശ്രദ്ധിക്കുകയും ശ്രമിക്കുകയും ചെയ്യണം. അങ്ങനെ നാം വളരെ ഫലം കായിക്കുന്നതിനാൽ സ്വർഗസ്ഥനായ പിതാവു മഹത്വപ്പെടും; അങ്ങനെ നാം അവിടുത്തെ ശിഷ്യന്മാർ എന്നു വെളിപ്പെടുകയും ചെയ്യും (യോഹ. 15 8).

**ഫാ. റ്റി. ജെ. ജോഷ്വ**

## 19

# ആത്മാഭിഷേകവും അന്യഭാഷയും

പെന്തിക്കോസ്തു വിഭാഗങ്ങളുടെ വളർച്ചയും സ്വാധീനവുമാണ് റോമൻ കത്തോലിക്കാ സഭയിലെയും മറ്റു ചില എപ്പിസ്ക്കോപ്പൽ സഭകളിലെയും "കാരിസ്മാറ്റിക്" പ്രസ്ഥാനത്തിന് പ്രേരകമായിത്തീർന്നിട്ടുള്ളത് എന്ന നിരീക്ഷണം അംഗീകരിച്ചേ മതിയാവു. പരിശുദ്ധാത്മദാനത്തെക്കുറിച്ചും ആത്മാവു നിറഞ്ഞ ജീവിതത്തെപ്പറ്റിയുമുള്ള ശക്തീകരണം ഇവയിൽ മുന്നിട്ടു നിൽക്കുന്നു. പെന്തിക്കോസ്തു വിഭാഗക്കാർ വീണ്ടും ജനനവും പരിശുദ്ധാത്മ സ്നാനവും രണ്ടായിക്കാണുന്നു. വിശ്വസിച്ച് സ്നാനമേറ്റ വ്യക്തി പരിശുദ്ധാത്മ സ്നാനത്തിനായി കാത്തിരിക്കണം. ആ കാത്തിരിപ്പ് ചിലപ്പോൾ ദീർഘിച്ചു എന്നു വരാം. ഏതാണ്ട് അതേ ആശയം ധ്വനിപ്പിക്കുന്ന പ്രയോഗങ്ങൾ കത്തോലിക്കാ കാരിസ്മാറ്റിക്ക് പ്രബോധനങ്ങളിലും പ്രതിധ്വനിക്കുന്നു. ദിവ്യസ്നാനം പ്രാപിച്ചവർ, ആത്മസ്നാനത്തിനായി, ആത്മാഭിഷേകത്തിനായി കാത്തിരുന്നു പ്രാർത്ഥിക്കണമെന്നാണ്. സ്നാനത്തിൽ ആത്മദാനം ലഭിച്ചതിനെപ്പറ്റി ഒന്നും പറയാതെ ആത്മാവിലുള്ള സ്നാനം പ്രാപിക്കണമെന്ന് അനുശാസിക്കുന്നു.

ഏതായാലും മാമോദീസായിൽ നിന്ന് അന്യമായി ഒരു "ആത്മസ്നാനം" എന്നുള്ള ആശയം പുതിയനിയമസാക്ഷ്യങ്ങളുടെ വെളിച്ചത്തിൽ നിലനിൽക്കുന്നതല്ല. യേശുക്രിസ്തു പ്രസ്താവിച്ചു; "വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും വീണ്ടും ജനിക്കുന്നില്ല എങ്കിൽ ദൈവരാജ്യത്തിൽ പ്രവേശിക്കയില്ല്" (യോഹ. 3:5). ഇവിടെ രണ്ടു ഘട്ടങ്ങളിലുള്ള ജനനത്തെപ്പറ്റി പറയുന്നില്ല. വെള്ളത്തിൽനിന്നും

ആത്മാവിൽ നിന്നും ഒരുമിച്ച് ഒരേ സമയത്തു നടക്കുന്ന മാമോദീസാ യക്കുറിച്ചാണ് സൂചിപ്പിക്കുന്നത്. ക്രിസ്തുവിന്റെ മാമോദീസായിൽ സംഭവിച്ചതും അങ്ങനെയാണല്ലോ (മത്താ. 3:16).

എന്നാൽ വിവാദം ഉയർത്തുന്ന വിഷയം മറ്റൊന്നാണ്. ആത്മാവിലുള്ള സ്നാനം പ്രാപിക്കുമ്പോൾ അതിന്റെ അടയാളമായി അന്യഭാഷയിൽ സംസാരിക്കണമെന്ന ഉപദേശമാണ്. ആത്മാഭിഷേകത്തിന്റെ ഏകവും പ്രത്യക്ഷവുമായ അടയാളമായി അതിനെ പെന്തിക്കോസ്തർ അംഗീകരിക്കുന്നു. അവരിൽ ഒരു നേതാവിന്റെ വാക്കുകൾ കാണുക: “ദൈവരാജ്യത്തിൽ പ്രവേശിക്കുന്ന എല്ലാവരും പ്രാപിച്ചിരിക്കേണ്ട ഒരനുഭവമാണ് വീണ്ടും ജനനം. അതുപോലെ എല്ലാ. വിശ്വാസിയും പ്രാപിക്കുവാൻ ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന ഒരനുഭവമുണ്ട്; പരിശുദ്ധാത്മസ്നാനവും, നിറവും. ഈ അനുഭവത്തെ എല്ലായ്പ്പോഴും പ്രസ്പഷ്ടമാക്കുന്ന ഒരു തെളിവുണ്ട് അന്യഭാഷ സംസാരിക്കുന്നത്.” ആ വക്താവു തന്നെ മറ്റൊരിടത്തു പറയുന്നു; “ഈ അടയാളം (മറുഭാഷ) കൂടാതെ പരിശുദ്ധാത്മസ്നാനം സമ്പൂർണ്ണമാവുക വേദപുസ്തകാടിസ്ഥാനത്തിൽ സാദ്ധ്യമല്ല എന്നാണ് ഞങ്ങളുടെ ആത്മാർത്ഥമായ വിശ്വാസം.”

കാരിസ്മാറ്റിക്കു പ്രസ്ഥാനക്കാർ ഇത്രയും നിർബന്ധമായും അനുപേക്ഷണീയവുമായി പറയുന്നില്ല. എങ്കിലും അന്യഭാഷാ ഭാഷണം വാഞ്ഛിക്കയും പ്രാപിക്കയും ചെയ്യേണ്ട ഒന്നായി കാണുന്നു. ഈ പശ്ചാത്തലത്തിൽ അന്യഭാഷയെപ്പറ്റി വേദപുസ്തകം അടിസ്ഥാനമാക്കി ഒരു പഠനം നടത്തുന്നത് ഉചിതമായിരിക്കും.

അന്യഭാഷ എന്നുള്ള പ്രതിഭാസത്തിന് സാങ്കേതികമായി ഇംഗ്ലീഷിൽ പറയുന്നത് ‘ഗ്ലോസോലാലിയ’ എന്നാണ്. ഗ്ലോസോ (നാക്ക്, ഭാഷ) ലാലിയ (സംഭാഷണം) എന്നുള്ള രണ്ടു ഗ്രീക്കുപദങ്ങൾ ചേർന്നുണ്ടായതാണ്. ഈ പ്രതിഭാസത്തെപ്പറ്റി എൻസൈക്ലോപീഡിയ ബ്രിട്ടാനിക്കയിൽ നൽകിയിട്ടുള്ള നിർവചനം ഇങ്ങനെ: ‘മതപരമായുളവാകുന്ന വികാരോത്തേജനസമ്മർദ്ദത്താൽ ഉച്ചരിക്കുന്ന അസാധാരണവും അവ്യക്തവുമായ ഭാഷണം, ഇതര മതങ്ങളിലും സമാന്തരാനുഭവങ്ങൾ ഉള്ളതാണ്.’

അന്യഭാഷ രണ്ടു വിധത്തിൽ കാണപ്പെടുന്നു. ഒന്ന്, സംസാരിക്കുന്ന ആളിന് അപരിചിതവും അജ്ഞേയമായതും, എന്നാൽ നിലവിലുള്ളതുമായ മറ്റൊരു ഭാഷ സംസാരിക്കുന്നത്. രണ്ട്, ശിശുക്കൾ ഉച്ചരിക്കുന്നതുപോലെ അവ്യക്ത ശബ്ദങ്ങൾ പുറപ്പെടുവിക്കുന്നത്. പെന്തിക്കോസ്തി ദിവസം യറുശലേമിലെ മാളികയിൽ കൂടിയിരുന്ന

ശിഷ്യന്മാർ സംസാരിച്ചത് ആദ്യത്തെ വിധത്തിലായിരുന്നു; ശ്രോതാക്കൾക്കു മനസ്സിലാകുന്ന അവരുടെ മാതൃഭാഷയായിരുന്നു (അ.പ്ര. 2:11). എന്നാൽ പിന്നീട് ഈ പ്രതിഭാസം ഒരിടത്തും ആവർത്തിക്കുന്നതായി നാം കാണുന്നില്ല. അങ്ങനെ സംഭവിച്ചിരുന്നെങ്കിൽ മിഷനറി പ്രവർത്തനത്തിന് അത് വളരെ സഹായകമാകുമായിരുന്നു.

എന്തുകൊണ്ടാണ് പെന്തിക്കൊസ്തി അതുല്യ സംഭവമായത്. അത് ആവർത്തിക്കപ്പെടുന്നില്ല? പരിശുദ്ധാത്മസ്നാനം അന്നുവരെ സഭക്കു ലഭിച്ചിരുന്നില്ല. അതിനായി കാത്തിരുന്നു പ്രാർത്ഥിക്കാനായിരുന്നു കർത്തൃകൽപന. അങ്ങനെ കാത്തിരുന്നതിന്റെ പരിസമാപ്തിയിലാണ് പരിശുദ്ധാത്മദാനമുണ്ടായത്. എന്നേക്കും സഭയിൽ സ്ഥിതിചെയ്ത് സഭയുടെ വഴികാട്ടിയും ഉപദേഷ്ടാവുമായിരിക്കാൻ തക്കവണ്ണം സഭക്ക് പരിശുദ്ധാത്മാവിനെ ലഭിച്ചത് ആ ദിവസമായിരുന്നു. അതിനു തുല്യമായി മറ്റൊരു സന്ദർഭമോ സംഭവമോ ഇല്ല. അന്ന് അന്യഭാഷകളിൽ സംസാരിക്കുക മാത്രമല്ല ഉണ്ടായത്. അവിടെ ഇടിമുഴക്കം, കൊടുങ്കാറ്റ്, തീനാവുകൾ എന്നീ മറ്റു ബാഹ്യലക്ഷണങ്ങളുമുണ്ടായിരുന്നു. മേൽപ്പറഞ്ഞ എല്ലാ അടയാളങ്ങളും ചേർന്നുള്ള മറ്റൊരു സംഭവവും പുതിയ നിയമത്തിൽ രേഖപ്പെടുത്തിയിട്ടില്ല.

അന്യഭാഷയെപ്പറ്റി വേദപുസ്തകത്തിൽ എവിടെയെല്ലാം പരാമർശിച്ചിരിക്കുന്നു എന്നു നോക്കാം. പഴയനിയമത്തിൽ നിന്നു രണ്ടു ഭാഗങ്ങളാണ് മറുഭാഷക്കാർ ഉദ്ധരിച്ചുകാണുന്നത്: 1) യെശ. 28:11,12 'വിക്കിവിക്കിപറയുന്ന അധരങ്ങളാലും അന്യഭാഷയാലും അവർ ഈ ജനത്തോടു സംസാരിക്കും. ഇതാകുന്നു സ്വസ്ഥത.' ഈ വാക്യം ഉദ്ധരിക്കുമ്പോൾ അതിന്റെ പിന്നിലുള്ള ഭാഗം മനഃപൂർവമായി വിട്ടുകളയാറുണ്ട്. 'എങ്കിലും കേൾക്കുവാൻ അവർക്ക് മനസ്സില്ലായിരുന്നു' എന്നുകൂടിയുണ്ട്. അന്യഭാഷയിൽ സംസാരിക്കുന്നതാണ് 'സ്വസ്ഥത' എന്നുകൂടി വ്യാഖ്യാനിക്കും.

ഈ വാക്യത്തിന്റെ സന്ദർഭം പരിഗണിക്കാം. യിസ്രായേലിന്റെ അനുസരണക്കേട് നിമിത്തം അസ്സിറിയക്കാർ അവരെ ആക്രമിക്കുമെന്നു പറയുന്നു. ആ അസ്സിറിയൻ ആക്രമണം ഇപ്പോൾ ആസന്നമാണെന്നു മുന്നറിയിപ്പു നൽകുന്നു. വിദേശീയരായ അസ്സിറിയക്കാർ കടന്നുവന്ന് അന്യഭാഷ സംസാരിക്കുമെന്നാണ് ഇവിടുത്തെ സുചന. അല്ലാതെ പരിശുദ്ധാത്മാഭിഷേകത്താൽ നടത്തുന്ന കാര്യമല്ല.

2) യോവേൽ 2:28. അന്ത്യകാലത്തു സകല ജഡത്തിന്മേലും ആത്മാവിനെ പകരുമെന്നു പറയുന്നു. വാ. 23ൽ മുൻമഴയെപ്പറ്റിയും

പിൻമഴയെപ്പറ്റിയും കാണുന്നുണ്ട്. യാക്കോബിന്റെ ലേഖനം 5:7,8 വാക്യങ്ങളിൽ കർഷകൻ മുൻമഴയും പിൻമഴയും കിട്ടുവോളം ദീർഘക്ഷമയോടിരിക്കുന്നു എന്നു പറയുന്നു. കർത്താവിന്റെ രണ്ടാമത്തെ വരവിനെയാണ് വിശേഷിപ്പിച്ചിട്ടുള്ളതെന്നും, അതിനാൽ മുന്മഴ പെന്തിക്കോസ്തിയെ സുചിപ്പിക്കുന്നു എന്നും വ്യാഖ്യാനം! പെന്തിക്കോസ്തലിസത്തിന്റെ ആവിർഭാവത്തെ പിന്മഴയുടെ കാലമായി അവർ വ്യാഖ്യാനിച്ചു.അതിനാൽ തന്നെ പെന്തിക്കൊസ്തിയുടെ അനുഭവം ആവർത്തിക്കപ്പെടുമെന്നുള്ള വ്യാഖ്യാനം മനസ്സിലാക്കാൻ വിഷമമുണ്ട്.

പുതിയനിയമത്തിൽ: (1) മർക്കോ16:17,18ൽ ഇങ്ങനെ കാണാം: വിശ്വസിക്കുന്നവരാൽ ഈ അടയാളങ്ങൾ നടക്കും. എന്റെ നാമത്തിൽ അവർ ഭൂതങ്ങളെ പുറത്താക്കും; പുതുഭാഷകളിൽ സംസാരിക്കും; സർപ്പങ്ങളെ പിടിച്ചെടുക്കും; മരണകരമായ യാതൊന്നും കുടിച്ചാലും അവർക്കു ഹാനി വരികയില്ല. 'ഈ ഭാഗം ഉദ്ധരിച്ചുകൊണ്ട് അന്യഭാഷയെ ന്യായീകരിക്കുന്നു.

മർക്കോ. 16:9 20 വരെയുള്ള വാകൃങ്ങൾ സുപ്രധാനങ്ങളായ പല കയ്യെഴുത്തു പ്രതികളിലും കാണുന്നില്ല എന്നുള്ളതുകൊണ്ടാണ് ആ ഭാഗം ബ്രാക്കറ്റിൽ ഇട്ടിരിക്കുന്നത്. ഭാഷ, ആശയം, ശൈലി, എന്നിവ സുവിശേഷത്തിന്റെ ഇതര ഭാഗങ്ങളുമായി യോജിക്കുന്നില്ല. അതിനാൽ പിൽക്കാലത്തു കൂട്ടിച്ചേർത്തതാണെന്നു തെളിയുന്നു. അഥവാ, ഈ ഭാഗം ആധികാരികമായ തിരുവെഴുത്തിന്റെ ഭാഗമാണെന്നു കരുതിയാൽ തന്നെയും അന്യഭാഷാ വാദമുയർത്തുന്നതിൽ പ്രശ്നമുയരുന്നു. വിശ്വസിക്കുന്നവർ പുതുഭാഷകളിൽ സംസാരിക്കുമെന്നു മാത്രമല്ല അവർ സർപ്പങ്ങളെ പിടിച്ചെടുക്കുമെന്നും, മരണകരമായ വിഷം കഴിച്ചാൽ ഹാനിവരികയില്ലെന്നും പറയുന്നു. ഇവിടെ മൂന്നു കാര്യങ്ങൾ ഒരുമിച്ചാണു പറഞ്ഞിട്ടുള്ളത്. അവയിൽ രണ്ടും വിട്ടുകളഞ്ഞ് ഒന്നു മാത്രം ഉയർത്തിപ്പിടിക്കുന്നതിന്റെ ഔചിത്യം മനസ്സിലാകുന്നില്ല.

4) അപ്പോസ്തോല പ്രവൃത്തികളിൽ: ഇവിടെ 4 ഭാഗങ്ങളിൽ അന്യഭാഷയെപ്പറ്റി പരാമർശമുണ്ട്. a) പെന്തിക്കോസ്തിയിൽ ആത്മാഭിഷകമുണ്ടായപ്പോൾ 2:1 14. (b) കൊർന്നല്യോസിന്റെ ഭവനത്തിൽ. സ്നാനമേൽക്കാത്ത വിജാതീയർക്ക് ആത്മാവു ലഭിച്ചപ്പോൾ 10:45. (c) എഫേസുസിൽ. 'യോഹന്നാന്റെ ശിഷ്യന്മാർ ക്രിസ്തീയ സ്നാനമേറ്റ് പരിശുദ്ധാത്മാവു പ്രാപിച്ചപ്പോൾ. 19.6. (d) ശമര്യർ സ്നാനമേറ്റ് പരിശുദ്ധാത്മദാനം പ്രാപിച്ചപ്പോൾ. 8:18. (ഇവിടെ അന്യഭാഷ സംസാ

രിച്ചു എന്നു വ്യക്തമായി പറഞ്ഞിട്ടില്ല. 'പരിശുദ്ധാത്മാവ് ലഭിച്ചത് ശീമോൻ കണ്ടാറെ' എന്നുള്ളതിൽ നിന്ന് ബാഹ്യമായ എന്തെങ്കിലും സംഭവിച്ചിരിക്കണമെന്ന നിഗമനം)

ഇവ നാലും പരസ്പരം വ്യത്യാസപ്പെട്ടിരിക്കുന്നു. എന്നാൽ ഒരു കാര്യത്തിൽ യോജിപ്പുണ്ട്. നാലു സംഭവങ്ങളിലും എല്ലാവർക്കും ആത്മാവിനെ ഒരുമിച്ചു ലഭിച്ചു. ആർക്കെങ്കിലും ലഭിക്കാതിരുന്നതായി കാണുന്നില്ല. ഇന്നത്തെ മറുഭാഷ സംഭവങ്ങളിൽ ഒരിടത്തും അപ്രകാരം നടക്കുന്നതായി അവകാശപ്പെടാറില്ല.

പെന്തിക്കൊസ്തി സംഭവം വിശദമായി മുകളിൽ പ്രസ്താവിച്ചിട്ടുള്ളതാണ്. കൊർന്നല്യോസിന്റെ ഭവനത്തിലെ സംഭവം എന്താണ്? ദൈവവചനം കേട്ടപ്പോൾത്തന്നെ വിജാതീയരായ ശ്രോതാക്കൾക്ക് ആത്മാവു ലഭിച്ചു. അപ്രകാരം ഇന്നു സംഭവിക്കുന്നില്ല. വിജാതീയരെ ക്രിസ്തീയ സഭയിലേക്കു ചേർക്കുവാൻ വേണ്ടി അതിനുള്ള നിയോഗമായി ആത്മാവിനെ നൽകുകയും അതിന്റെ തെളിവായി അവർ അന്യഭാഷയിൽ സംസാരിക്കയുമായിരുന്നു. എഫേസുസിൽ യോഹന്നാൻ സ്നാപകന്റെ ശിഷ്യന്മാർ സനാനപ്പെട്ടിരുന്നു. പക്ഷേ അതു ക്രിസ്തീയ മാമോദീസാ ആയിരുന്നില്ല. മാത്രമല്ല, പരിശുദ്ധാത്മാവ് ഉണ്ടെന്ന് അവർ കേട്ടിരുന്നുപോലുമില്ല. അതിനാൽ ക്രിസ്തീയ മാമോദീസായെപ്പറ്റി പൗലോസ് അവരോട് സംസാരിക്കുകയും ക്രിസ്തീയ മാമോദീസാ അവർക്കു നൽകുകയും ചെയ്തപ്പോൾ ആത്മദാനം അവർക്കുണ്ടായി എന്നുറപ്പാക്കുവാൻ അന്യഭാഷയിൽ സംസാരിക്കുവാൻ സംഗതിയാക്കി. അന്യഭാഷ മാത്രമല്ല,പവചനവും അവർ നടത്തിയതായി കാണാം. ഒരു പ്രത്യേക സാഹചര്യത്തിൽ പെന്തിക്കോസ്തിയിലെ സംഭവത്തെപ്പറ്റി അവർക്കു ബോധ്യം വരുവാനായി രണ്ടു വരങ്ങൾ അവർക്ക് ഒരുമിച്ചു നൽകുകയായിരുന്നു. ഇത് ഒരു മാതൃകയോ മാനദണ്ഡമോ, ആയി ഇന്നത്തെ മറുഭാഷക്കാർക്ക് എടുക്കാവുന്നതല്ല. ഇനി ശമര്യരുടെ സംഭവമെടുക്കാം. അവിടെ അപ്പോസ്തോലന്മാർ കൈവച്ചപ്പോഴാണ് പരിശുദ്ധാത്മാവിനെ പ്രാപിച്ചത്. ഇന്ന് അങ്ങനെയല്ലല്ലോ നടക്കുന്നത്.

5) പൌലോസിന്റെ കത്തുകളിൽ: (a) റോമ. 8:26. 'ആത്മാവു തന്നെ ഉച്ചരിച്ചുകൂടാത്ത ഞരക്കങ്ങളാൽ നമുക്കുവേണ്ടി പക്ഷവാദം ചെയ്യുന്നു'.അന്യഭാഷയെപ്പറ്റി ഇവിടെ സൂചിപ്പിക്കുന്നതായി വ്യാഖ്യാനിക്കപ്പെടുന്നു. അങ്ങനെ ഖണ്ഡിതമായി പറയാവുന്നതല്ല. കാരണം, പ്രാർത്ഥനയിൽ എല്ലാവർക്കുമുണ്ടാകുന്ന അനുഭവത്തെപ്പറ്റിയാണ്

പൗലോസ് വിവരിക്കുന്നത്. എന്നാൽ ഭാഷാവരം എല്ലാവർക്കുമുള്ള തല്ല എന്നു പൗലോസ് തന്നെ സൂചിപ്പിക്കുന്നു (1 കൊരി. 12:30). അതു കൊണ്ട് മേൽപ്പറഞ്ഞ വാക്യം അന്യഭാഷയെ സാധൂകരിക്കുന്നില്ല.

(b) കൊരിന്ത്യർക്കുള്ള ഒന്നാം ലേഖനത്തിൽ: പൗലോസിന്റെ കത്തുകളിൽ ഇതിൽ മാത്രമേ ഭാഷാവരത്തെപ്പറ്റി വ്യക്തമായി പ്രതിപാദിക്കുന്നുള്ളൂ. മറ്റെങ്ങും ഒരു സൂചനയോ പരാമർശമോ കാണാനില്ല. കൊരിന്തിലെ സഭയെപ്പറ്റി ഒരു വാക്ക് ഇവിടെ അറിയേണ്ട തുണ്ട്. അപ്പോസ്തോലൻ സ്ഥാപിച്ച സഭകളിൽവെച്ച് അദ്ദേഹത്തിന് ഏറ്റവും തലവേദന ഉളവാക്കിയ സഭയാണ്. അവിടെ പ്രശ്നങ്ങളുടെ കുമ്പാരമായിരുന്നു. ഭിന്നത, കക്ഷിവഴക്ക്, വ്യവഹാരം, അസന്മാർഗ്ഗി കത, ആരാധനയിൽ ക്രമരാഹിത്യം എന്നിവയെല്ലാം അവിടെ നടമാടി. ഇവിടെത്തന്നെയാണ് പരിശുദ്ധാത്മവരങ്ങളെക്കുറിച്ചുള്ള ഭിന്ന വീക്ഷ ണവും. അന്യഭാഷ സംസാരിക്കുന്നവർ അവിടെ ഉണ്ടായിരുന്നു. മറ്റു സഭകളിലെങ്ങും ഈ പ്രതിഭാസം ഉണ്ടായിരുന്നതായി നാം വായിക്കു ന്നില്ല.

1) പരിശുദ്ധാത്മവരങ്ങളിൽ (കാരിസ്മ) ഒന്നായി അന്യഭാഷയെ പൗലോസ് അംഗീകരിക്കുന്നു. വരങ്ങളുടെ രണ്ടു ലിസ്റ്റു നൽകിയിട്ടു ള്ളതിലും ഇത് ഉൾപ്പെടുത്തിയിട്ടുണ്ട് (1 കൊരി. 12: 10, 30). എന്നാൽ വരങ്ങളിലും അവസാനമായിട്ടാണ് രണ്ടിടത്തും ഇതു ചേർത്തിട്ടുള്ളത്. അതു മനഃപൂർവമായി ചെയ്തതായിരിക്കണം. കൊരിന്തിലെ ചിലർ ഇതിനു അമിത പ്രാധാന്യം കൽപിച്ചിരുന്നതിന്റെ പശ്ചാത്തലത്തിലാണ് പൗലോസ് അങ്ങനെ അവസാനമായി ചേർത്തത്.

2) കൊരിന്ത്യർ ആത്മവരങ്ങളിൽ സമ്പന്നരായിരുന്നു എന്ന് ലേഖന ത്തിന്റെ ആദ്യഭാഗത്തു പ്രസ്താവിക്കുന്നു (1: 4 7). നിങ്ങൾ ഒരു കൃപാ വരത്തിലും (കാരിസ്മാ) കുറവില്ലാത്തവരായി നമ്മുടെ കർത്താവിന്റെ പ്രത്യക്ഷത കാത്തിരിക്കുന്നു (വാ. 7). വരങ്ങളിൽ ചിലത് കൂടുതൽ പ്രയോജനമുള്ളവയാണെന്ന് പൗലോസ് സമ്മതിക്കുന്നു. എന്നാൽ കൊരിന്ത്യർക്കു പറ്റിയ തെറ്റ്, കൂടുതൽ പ്രകടമാകുന്ന വരങ്ങൾക്ക് (അന്യഭാഷ) അവർ അമിതപ്രാധാന്യം കൽപിച്ചു എന്നതാണ്. 'ശ്രേ ഷ്ഠ വരങ്ങളെ വാഞ്ഛിപ്പിൻ' എന്നു പറഞ്ഞതിനുശേഷം, 'ഇനി അതിശ്രേഷ്ഠമായ ഒരു മാർഗ്ഗം ഞാൻ നിങ്ങൾക്കു കാണിച്ചുതരാം 'എന്നു കൂട്ടിച്ചേർക്കുന്നു (12:31).അതിനുശേഷം 13-ാം അദ്ധ്യായം ആരംഭിക്കുന്നു; ഞാൻ മനുഷ്യരുടെയും ദൂതന്മാരുടെയും ഭാഷകളിൽ സംസാരിച്ചാലും എനിക്കു സനേഹമില്ല എങ്കിൽ മുഴങ്ങുന്ന ചെമ്പോ,

ചിലമ്പുന്ന കൈത്താളമോ അത്രേ' ആ അദ്ധ്യായത്തിന്റെ അവസാനത്തിൽ 'വിശ്വാസം, പ്രത്യാശ, സ്നേഹം ഈ മൂന്നും നിലനിൽക്കുന്നു. ഇവയിൽ വലിയതോ സ്നേഹം തന്നെ.'വരങ്ങളെ താരതമ്യപ്പെടുത്തുമ്പോൾ ഒന്നാമത്തെ സ്ഥാനം സ്നേഹത്തിനാണ്. സ്നേഹവും, പ്രവചനവും വാഞ്ഛിക്കുവാൻ അദ്ദേഹം ആവശ്യപ്പെടുന്നു. എന്നാൽ ഒരിടത്തും 'അന്യഭാഷവാഞ്ഛിക്കുക' എന്നു പറഞ്ഞിട്ടില്ല.

3) പ്രവചനവും അന്യഭാഷയും തമ്മിലുള്ള താരതമ്യമാണ് ആദ്യമേ പറയുന്നു; "അന്യഭാഷയിൽ സംസാരിക്കുന്നവർ മനുഷ്യരോടല്ല, ദൈവത്തോടത്രെ സംസാരിക്കുന്നു. ആരും തിരിച്ചറിയുന്നില്ല.' അതു സംസാരിക്കുന്നവൻ ആത്മികവർദ്ധന വരുത്തുമെങ്കിലും മറ്റാർക്കും പ്രയോജനപ്പെടുന്നില്ല. സഭാസമൂഹത്തിനു ഗുണം ചെയ്യുന്നില്ല. പ്രവചനമാകട്ടെ സഭാസമൂഹത്തിന് ആത്മികവർദ്ധനവുണ്ടാക്കുകയും പ്രയോജനകരമായിത്തീരുകയും ചെയ്യുന്നു" 14:2 6).

അന്യഭാഷ സംസാരിക്കുന്നതിനെ അദ്ദേഹം പൂർണ്ണമായി എതിർക്കുന്നു എന്നുള്ള ധാരണ വരുത്താതിരിക്കാൻ പൗലോസ് ശ്രമിച്ചിട്ടുണ്ട്. അതുകൊണ്ടു പറയുന്നു; "നിങ്ങൾ എല്ലാവരും അന്യഭാഷകളിൽ സംസാരിക്കണമെന്ന് ഞാൻ ഇച്ഛിക്കുന്നു. " 'ഇതു നിശ്ചയമായും അതിശയോക്തിപരമായി പറഞ്ഞിട്ടുള്ളതാണ്. മോശെ പറഞ്ഞല്ലോ, "ജനമൊക്കെയും പ്രവാചകന്മാരായെങ്കിൽ കൊള്ളായിരുന്നു" (സംഖ്യ. 11 : 27). പൗലോസ് കൂട്ടിച്ചേർക്കുന്നു; "വിശേഷാൽ പ്രവചിക്കണം എന്നും ഞാൻ ആഗ്രഹിക്കുന്നു.

സഭയുടെ ആത്മിക വർദ്ധനവാണ് പൗലോസിന്റെ വീക്ഷണത്തിൽ സുപ്രധാനം. അതിനുതകുന്നത് പ്രവചനമല്ലാതെ അന്യഭാഷയല്ല എന്ന് അദ്ദേഹം വ്യക്തമാക്കുന്നു.

4) സഭയിൽ നടക്കുന്നത് അർത്ഥപൂർണ്ണവും മനസ്സിലാക്കാൻ പര്യാപതവുമായിരിക്കണം (14: 7 : 12). വിശ്വാസികൾ സഭയിൽ സംസാരിക്കുന്നത സുഗ്രാഹ്യമായിരിക്കണം. (ചില വൈദികർ ഇപ്പോഴും ആരാധനയിൽ സുറിയാനി പ്രയോഗിക്കുന്നതു കുറവല്ല. അവർ പൌലോസിന്റെ വീക്ഷണം ശരിയായി മനസ്സിലാക്കുന്നതു കൊള്ളാം).

5) ആരാധനയിൽ "അന്യഭാഷ" സംസാരിക്കുന്നതിനെ പൗലോസ് നിരുത്സാഹപ്പെടുത്തുന്നു. "നിങ്ങളെല്ലാവരിലും അധികം ഞാൻ അന്യഭാഷകളിൽ സംസാരിക്കുന്നതുകൊണ്ട് ഞാൻ ദൈവത്തെ സ്തുതിക്കുന്നു. എങ്കിലും സഭയിൽ പതിനായിരം വാക്ക് അന്യഭാഷകളിൽ സം

സാരിക്കുന്നതിനെക്കാൾ അധികം മറ്റുള്ളവരെയും പഠിപ്പിക്കേണ്ടതിന്, ബുദ്ധികൊണ്ട് അഞ്ചു വാക്കു പറയുവാൻ ഞാൻ ഇച്ഛിക്കുന്നു" (14:18,19). ഇവിടെ വിവക്ഷിക്കുന്നത് അന്യഭാഷ പറയുന്നുവെങ്കിൽ അതു സ്വയ മായിരിക്കുമ്പോൾ ആകട്ടെ. അല്ലാതെ ആരാധനാവേളകളിൽ ആകരു ത് എന്നാണ്.

"ബുദ്ധികൊണ്ടല്ലാതെ ആത്മാവുകൊണ്ട് ആരാധിക്കുന്നതാണ്" അന്യഭാഷയെന്ന് ചിലർ അവകാശപ്പെടുന്നു. ആത്മാവിലുള്ള പ്രാർത്ഥ നക്ക് ബുദ്ധിയുടെ പ്രവർത്തനം ആവശ്യമില്ല എന്നു സാരം. ഇതുതെറ്റാ ണെന്നു പൌലോസ് വെളിപ്പെടുത്തുന്നു. ആത്മാവുകൊണ്ടു പ്രാർത്ഥിക്കുമ്പോൾ ബുദ്ധിക്ക് അതിൽ ഒരു പങ്കും ഉണ്ടായിരിക്കയില്ല (അഫലമായിരിക്കും) 14:14. ഈ പ്രാർത്ഥനക്കല്ല പ്രാധാന്യം കൽപി ക്കേണ്ടത് എന്ന് അടുത്ത വാക്യത്തിൽ പറയുന്നു. "ആത്മാവുകൊണ്ടു ഞാൻ പ്രാർത്ഥിക്കും; എന്റെ മനസ്സു കൊണ്ടും ഞാൻ പ്രാർത്ഥിക്കും. ആത്മാവു കൊണ്ടു ഞാൻ പാടും; എന്റെ മനസ്സുകൊണ്ടും ഞാൻ പാടും. നീ ആത്മാവു കൊണ്ടു മാത്രം സ്തോത്രം ചെയ്യുമ്പോൾ ഒരു സാ ധാരണക്കാരൻ നീ പറയുന്നത് ആഗ്രഹിക്കാതെ നിന്റെ പ്രാർത്ഥനക്കു എങ്ങനെ ആമേൻ പറയും" (14:15,16).

അന്യഭാഷകൾ അവിശ്വാസികൾക്കുവേണ്ടിയുള്ള അടയാളമാകു ന്നു. അതു വിശ്വാസികൾക്കുവേണ്ടിയുള്ളതല്ല. പ്രവചനവരം അത് അവിശ്വാസികൾക്കല്ല, വിശ്വാസികൾക്കുവേണ്ടിയുള്ളതാണ്. (14 :22) ഈ വാകത്തിന്റെ ആദ്യഭാഗം മനസ്സിലാക്കാൻ വിഷമമുണ്ട്. ഒരുപക്ഷേ അന്യഭാഷയെപ്പറ്റി ഒരു ശിക്ഷാവിധിയായി വിവക്ഷിക്കുന്നതുകൊണ്ടാ കാം, അത് അവിശ്വാസികൾക്ക് എന്നു പ്രസ്താവിച്ചിട്ടുള്ളത്.

6) ആത്മികവരങ്ങളെപ്പറ്റി പറയുമ്പോൾ പൊതുവായ രണ്ടു തത്ത്വം ആവിഷ്കരിച്ചിട്ടുണ്ട്. (1) സകലവും ആത്മിക വർദ്ധനവിന് ഉതകണം (വ്യക്തിയുടെ എന്നതിനെക്കാൾ സഭയുടെ) 14:14,26. (2) സകലവും ഉചിതവും ക്രമവുമായി നടത്തണം 14: 40; വാ. 33 കാണുക.

7) അന്യഭാഷ ഒരിക്കലും അനിയന്ത്രിതമാകരുത്. "പ്രവാചകന്മാ രുടെ ആത്മാവ് അവർക്കധീനമാണ് (14:33). അതുപോലെ അന്യ ഭാഷ സംസാരിക്കുന്നവനും അതു നിയന്ത്രിക്കാൻ സാധിക്കണം. ആത്മനിയന്ത്രണമില്ലാതുള്ള ഒന്നായി അതു തരംതാഴരുത്. ക്രമസമാ ധാനങ്ങൾ ഇല്ലാതാക്കുവാനല്ല, അവ നിലനിറുത്തുവാനാണ് ദൈവം ഇച്ഛിക്കുന്നത്. എല്ലാകാര്യങ്ങളും ക്രമമായും ഉചിതമായും ചെയ്യേണ്ട താണ് (വാ. 33, 40).

8) എല്ലാ വിശ്വാസികളും അന്യഭാഷ സംസാരിക്കുമെന്ന് പൗലോസ് ഒരിക്കലും വിശ്വസിച്ചില്ല. ചിലർക്കു ചിലപ്പോൾ ലഭിക്കാവുന്ന ഒരു വരമെന്നു മാത്രമേ അദ്ദേഹം മനസ്സിലാക്കിയുള്ളു. അദ്ദേഹം ചോദിക്കുന്നു; "എല്ലാവരും അപ്പോസ്തലന്മാരോ? എല്ലാവരും പ്രവാചകന്മാരോ? എല്ലാവരും ഉപദേഷ്ടാക്കന്മാരോ? എല്ലാവരും അത്ഭുതപ്രവൃത്തികൾ ചെയ്യുന്നവരോ? എല്ലാവർക്കും രോഗശാന്തി വരമുണ്ടോ? എല്ലാവരും അന്യഭാഷകളിൽ സംസാരിക്കുന്നുവോ? എല്ലാവരും വ്യാഖ്യാനിക്കുന്നുവോ? (12:29,30). ഇവിടെയെല്ലാം ഉത്തരം ഇല്ല (അല്ല) എന്നുള്ള നിഷേധമാണ്. അതുകൊണ്ട് എല്ലാവരും അന്യഭാഷ സംസാരിക്കണമെന്നു പറയുമ്പോൾ അതു പൗലോസിന്റെ ഉപദേശത്തിനു വിപരീതമാണെന്നു മനസ്സിലാക്കണം. ആത്മാഭിഷേകത്തിന്റെ ഏകവും പ്രത്യക്ഷവുമായ അടയാളമായി അന്യഭാഷയെപ്പറ്റി പഠിപ്പിക്കുന്നവർ പൗലോസിന്റെ ഉപദേശത്തെ നിഷേധിക്കുന്നവരാണ്.

9) സഭയിലെ സ്ഥാനികളായ എപ്പിസ്കോപ്പാ, കശീശ, ശെമ്മാശൻ എന്നിവരുടെ യോഗ്യതകളെപ്പറ്റി വിശദമായി ഇടയലേഖനങ്ങളിൽ (1, 2 തിമോ; തീത്തോ) പ്രതിപാദിക്കുന്നുണ്ട്. എന്നാൽ അവിടെയെങ്ങും തന്നെ അന്യഭാഷ സംസാരിക്കുന്നവർ ആയിരിക്കണമെന്ന് യാതൊരു സൂചനയുമില്ല. 1 തിമോ. 3:1 - 13; തീത്തോ. 1: 5 - 9 കാണുക. കൊരിന്ത്യ സഭക്കൊഴിച്ച് മറ്റൊരു ലേഖനത്തിലും അന്യഭാഷയെപ്പറ്റി യാതൊരു സൂചനപോലുമില്ല. ആത്മിക വർദ്ധനവിനുള്ള ഒരു വലിയ ഉപാധി ആയിരുന്നെങ്കിൽ ഇതര സഭകൾക്കുള്ള ലേഖനങ്ങളിലും പ്രസ്താവിക്കേണ്ടതാണ്.

കർത്താവ് ഈ അടയാളത്തെപ്പറ്റി പറഞ്ഞിട്ടില്ല. മർക്കോ. 16:17 ഉദ്ധരിച്ചുകൊണ്ട് അന്യഭാഷയെപ്പറ്റി കർത്താവ് പറഞ്ഞിട്ടുള്ളതായി ചൂണ്ടിക്കാണിക്കുന്നു. ഇതിനെതിരെയുള്ള വാദം മുകളിൽ ചേർത്തിട്ടുണ്ട്. പരിശുദ്ധാത്മദാനത്തിനായി കാത്തിരിക്കണമെന്നും അതു ലഭിക്കുമ്പോൾ ഉണ്ടാകുന്ന അനുഭവം എന്തായിരിക്കുമെന്നും കർത്താവു വ്യക്തമാക്കിയിട്ടുണ്ട്. (ലൂക്കോ. 24:49; അ.പ്ര. 1.8.) 'നിങ്ങൾ ശക്തി ലഭിച്ചിട്ട് എന്റെ സാക്ഷികൾ ആകും' എന്നു മാത്രമേ പറഞ്ഞിട്ടുള്ളു. മറ്റൊരടയാളവും പറഞ്ഞിട്ടില്ല. ആശ്വാസപ്രദനായ പരിശുദ്ധാത്മാവ് (പാറക്കലീത്താ) വരുമ്പോൾ ചെയുന്ന കാര്യങ്ങളെപ്പറ്റി വിശദമായ പ്രതിപാദിക്കുന്ന ഭാഗമുണ്ട്. (യോഹ. 14 16 അദ്ധ്യായങ്ങൾ). അവിടെയെങ്ങും അന്യഭാഷയെപ്പറ്റി ഒരു സൂചനയും കാണുന്നില്ല.

**ഉപസംഹാരം**

മനുഷ്യന്റെ വികാരങ്ങളെ ഉത്തേജിപ്പിച്ച് ഉൽക്കടാവസ്ഥ യിലെത്തുമ്പോഴാണ് പലപ്പോഴും മറുഭാഷ ഉണ്ടാകുന്നത്. അടി മനസ്സിൽ അടിഞ്ഞു കിടക്കുന്ന പല അവ്യക്ത ശബ്ദങ്ങൾ വികാരോഷ്മളമായ സാഹചര്യത്തിൽ പുറത്തേക്കു വരികയല്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ആധുനികരായ പല മനഃശാസ്ത്ര ജ്ഞന്മാരും ഈ പ്രതിഭാസത്തെപ്പറ്റി പഠനം നടത്തിയിട്ടുണ്ട്. അവ രുടെ നിഗമനം മേൽപ്പറഞ്ഞ വിധത്തിലാണ്.

**ഫാ. റ്റി. ജെ. ജോഷ്വ**

◆ ◆ ◆ ◆ ◆ ◆



# 20

# ഉദാത്തമായ സ്നേഹഗീത

## പരിശുദ്ധാത്മാവിന്റെ അതിശ്രേഷ്ഠവരം

സ്നേഹമെന്ന പ്രമേയം സാഹിത്യരംഗത്ത് കവികളും കഥാകാരന്മാരും ഏറെ പ്രതിപാദിച്ചിട്ടുള്ള ഒന്നാണ്. കാരണം അതു മനുഷ്യജീവിതത്തിലെ അമൂല്യസുകൃതമാണ്. അതു സ്വർഗ്ഗീയാനുഭവത്തെ കൈവരുത്തുന്നു. "സ്നേഹമാണഖിലസാരമൂഴിയിൽ" എന്നുള്ള കവിവാക്യം ഏവർക്കും പരിചിതമാണ്.

പൗലോസ് അപ്പോസ്തോലൻ സ്നേഹത്തെ വിശേഷിപ്പിക്കുന്നത് അതിശ്രേഷ്ഠവരമെന്നാണ്. അദ്ദേഹം എഴുതിയ ഒരു ലേഖനത്തിൽ (1കൊരിന്ത്യ: 13) സ്നേഹത്തെ നിർവചിച്ചുകൊണ്ട് അതിന്റെ ദിവ്യസ്വഭാവത്തേയും, ശാശ്വതമൂല്യത്തേയും വിശദമാക്കുന്നു. മൂലഭാഷയിൽ (ഗ്രീക്കു) കവിതയുടെ ഘടനയും സ്വഭാവവും ആ വിവരണത്തിനുണ്ട്. വിശുദ്ധഗ്രന്ഥത്തിലെ സുപ്രസിദ്ധവും സുപരിചിതവുമായ ഭാഗം എന്നു വിശേഷിപ്പിക്കാം. പ്രൊഫ.ഹാർനക്ക് അതിനെപറ്റി എഴുതുന്നു; "പൗലോസ് അപ്പോസ്തലൻ രചിച്ചിട്ടുള്ളതിലേക്കു ഏറ്റവും ശേഷ്ഠവും ശക്തവും ആഴവുമേറിയതുമാണ് ഈ അദ്ധ്യായം". വേദപണ്ഡിതന്മാരൊക്കെ ഈ വീക്ഷണത്തോട് യോജിച്ചു നിൽക്കുന്നു.

സ്നേഹം എന്നതിന് പലസന്ദർഭങ്ങളിലും പല പദങ്ങൾ നാം മലയാളത്തിൽ ഉപയോഗിക്കുന്നു. സാധാരണ രണ്ടു വ്യക്തികൾ തമ്മിലുള്ള ബന്ധത്തിന് സ്നേഹം എന്നും, കമിതാക്കൾ തമ്മിലുള്ള സ്നേഹത്തിന് പ്രേമമെന്നും, മാതാപിതാക്കൾക്ക് മക്കളോടുള്ള

സ്നേഹത്തിന് വാത്സല്യമെന്നും, ഗുരുജനങ്ങളോടും ഈശ്വരനോടുമുള്ള സ്നേഹത്തിന് ഭക്തിയെന്നും നിർവചിക്കുന്നു. ഇതുപോലെ ഗ്രീക്കു ഭാഷയിലും പലബന്ധങ്ങൾക്കും പലപദങ്ങൾ ഉണ്ട്. എന്നാൽ പുതിയ നിയമത്തിൽ ഏറെ പ്രത്യക്ഷപ്പെടുന്ന 'അഗപ്പെ' എന്നപദം സെക്കുലർ ഗ്രീക്കിൽ പ്രയോഗത്തിലില്ല. 'അഗപ്പെ' എന്നതിന് ദിവ്യസ്നേഹം എന്ന് പരിഭാഷപ്പെടുത്താം. ആ സ്നേഹം സ്വയം നൽകുന്നതും സ്വയം ത്യജിക്കുന്നതും സ്വയം ശൂന്യമാക്കുന്നതുമാണ്. ഈ സ്നേഹമാണ് അതിന്റെ പാരമ്യതയിൽ യേശുക്രിസ്തുവിൽ നാം ദർശിക്കുന്നത്. എന്നാൽ നാം പാപികൾ ആയിരിക്കുമ്പോൾ തന്നെ ക്രിസ്തു നമുക്കുവേണ്ടി മരിച്ചു. അങ്ങനെ നമ്മോടുള്ള സ്നേഹം പ്രകടമാക്കിയിരിക്കുന്നു (റോമ 5 : 8) ഈ സ്നേഹം പരിശുദ്ധാത്മാവിനാൽ നമുക്കു നൽകപ്പെട്ടിരിക്കുന്നു. ദൈവത്തിന്റെ സ്നേഹം നമുക്കു നൽകപ്പെട്ട പരിശുദ്ധാത്മാവിനാൽ നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നുവല്ലോ. (റോമ 5 : 5) ഇപ്രകാരമുള്ള ദിവ്യസ്നേഹത്തെപ്പറ്റി പ്രതിപാദിക്കുന്ന സ്നേഹഗീതമാണ് നമ്മുടെ വിശദമായ പഠനത്തിന് വിധേയമാക്കുന്നത്.

പതിമൂന്നു വാക്യങ്ങളുള്ള ഈ അദ്ധ്യായത്തെ മൂന്നു ഭാഗങ്ങൾ ആയി വിഭജിച്ചു ചിന്തിക്കാം;

1, വാക്യം 1 - 3 സ്നേഹത്തിന്റെ ആവശ്യകത

2, വാക്യം 4 - 7 സ്നേഹത്തിന്റെ ലക്ഷണങ്ങൾ

3, വാക്യം 8 - 13 സ്നേഹത്തിന്റെ സനാതനത്വം

### I സ്നേഹത്തിന്റ ആവശ്യകത: (വാക്യം 1 - 3)

അതുല്യവും അസാധാരണവും അഭിലഷണീയവുമായ പലകാര്യങ്ങൾ പറഞ്ഞിട്ട് ഇവയെല്ലാം ഉണ്ടായിരുന്നാലും സ്നേഹമില്ല എങ്കിൽ എല്ലാം നിഷ്ഫലം എന്നാണ് സൂചിപ്പിക്കുന്നത് ആരും ആർജ്ജിക്കാൻ ആഗ്രഹിക്കുന്ന കൃപകൾ എന്തൊക്കെയെന്നു പറയുന്നു;

**a) അന്യഭാഷ:** കൊരിന്ത്യ സഭയിലെ ഒരു വിവാദമായിരുന്നു ഏതാണ് പരിശുദ്ധാത്മ വരങ്ങളിൽ ഏറ്റവും വിശിഷ്ടവും അഭികാമ്യവും എന്നത്. അന്യഭാഷ സംസാരിക്കുന്നതിനെ ഉയർത്തിപ്പിടിക്കുന്നവരുമുണ്ടായിരുന്നു. അതിന്റെ പശ്ചാതലത്തിലാണ് പറയുന്നത് മനുഷ്യരുടെ എല്ലാ ഭാഷകളിലും അതിലും ഉപരി മാലാഖമാരുടെ ഭാഷയിലും സംസാരിച്ചാലും സ്നേഹമില്ലാത്ത അവസ്ഥ പരിവർജ്ജ്യമാണ്.

കരിസ്മാറ്റിക് പ്രസ്ഥാനം ശക്തി പ്രാപിച്ചതോടു കൂടി കത്തോലിക്കാ സഭയിലെ ചിലവൈദികർ പ്രസംഗത്തിനിടയിൽ 'കലപില' എന്ന ചില അപശബ്ദങ്ങൾ പുറപ്പെടുവിക്കുന്നത് ഇന്ന് പതിവാണ്. മറ്റു ചില വിഭാഗ ക്കാരുടെ പ്രസംഗത്തിൽ നിന്ന് ഇങ്ങനെ കേൾക്കാം. ശ്രോതാക്കൾ ഗ്രഹിക്കേണ്ടതിന് പരിശുദ്ധാത്മ നിറവിലാണ് പ്രസംഗിക്കുന്നത് എന്ന തിന്റെ തെളിവായിട്ടാണ് ആ അന്യഭാഷ. പരിശുദ്ധാത്മ പ്രചോദന ത്താൽ തന്നെ കഴിഞ്ഞ ആറു പതിറ്റാണ്ടിലേറെ പ്രസംഗശുശ്രൂഷ നടത്തിയിട്ടുള്ള ഈ ലേഖകന് അങ്ങനെ ഒരു അനുഭവം ഉണ്ടായിട്ടില്ല എന്നു സാക്ഷിക്കട്ടെ.

സ്നേഹമില്ലാത്ത അവസ്ഥയിൽ അന്യഭാഷ സംസാരിക്കുന്നതിനെ പൗലോസ് സാക്ഷ്യപ്പെടുത്തിയിട്ടുള്ളത് വിജാതീയ ക്ഷേത്രങ്ങളിലെ ഉത്സവത്തിന് ഉപയോഗിക്കുന്ന ചേങ്ങലയുടേയും ഇലത്താളത്തിന്റേയും ശബ്ദത്തോടാണ്.

**b) പ്രവചനം:** ഭാവികാര്യങ്ങളെ കുറിച്ച് പറയുന്നത് മാത്രമല്ല ദൈവികകർമ്മങ്ങളെ വ്യക്തമായ വിശദമാക്കുന്ന അനുഭവവും സൂചി പ്പിക്കുന്നു. ദൈവശാസ്ത്രവും വേദശാസ്ത്രവുമൊക്കെ സുപരിചി തമായിരുന്നാലും ശാസ്ത്രസത്യങ്ങളും ദാർശനീക സിദ്ധാന്തങ്ങളും സ്വായത്തമാക്കിയാലും സ്നേഹമില്ല എങ്കിൽ അവയെല്ലാം അപ്രസ ക്തമെന്നു വരും.

**c) വിശ്വാസം:** ഒരാൾ വലിയ വിശ്വാസത്തിന്റെ ഉടമയായിരിക്കാം. ഓർത്തഡോക്സിയുടെ ശക്തനായ വക്താവുമായിരിക്കാം. മലകളെ നീക്കുവാൻ തക്ക വിശ്വാസമെന്നു പറഞ്ഞാൽ അസാധ്യകാര്യങ്ങൾ സുസാധ്യമാക്കുവാൻ എന്നർത്ഥം. ക്രിസ്തീയ ജീവിതത്തിൽ വിശ്വാസ ത്തിനു വളരെ പ്രാധാന്യമുണ്ട്. കൃപാവരങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ട മൂന്നു കാര്യങ്ങൾ പറയുന്നതിൽ ആദ്യത്തേതു വിശ്വാസമാണ്, പിന്നീടു പ്രത്യാശ, സ്നേഹം എന്നിവ. ഇവയിൽ വലുതോ സ്നേഹമെന്നു വി ശദമാക്കുന്നു. സ്നേഹമില്ലാത്ത വിശ്വാസദാർഢ്യം നിഷ്പ്രയോജനമെ ന്നാണ് വിവക്ഷിക്കുന്നത്. പൗലോസ് വിശ്വാസത്തിന്റെ വലിയ വക്താ വാണ്. ക്രിസ്തീയ ജീവിതത്തിന്റെ തുടക്കം വിശ്വാസത്താലാണ്. കർത്താവും വിശ്വാസത്തിന്റെ പ്രാധാന്യത്തെ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. എന്നാലും സ്നേഹമില്ലാത്ത ജീവിതമായിത്തീർന്നാൽ വിശ്വാസം അപ്രസക്തമാകുന്നു.

**d) ദാനശീലം:** ദാനം രണ്ടു വിധത്തിൽ ഉണ്ടാക്കാം; ഒന്ന് സ്വന്തം പൊങ്ങച്ചം കാണിക്കാനും മറ്റുള്ളവരുടെ പ്രശംസയും അംഗീകാരവും

പിടിച്ചു പറ്റുവാനും ലക്ഷ്യമാക്കിക്കൊണ്ടുള്ള ദാനം. മറ്റത് അന്യരോടുള്ള സ്നേഹത്തിന്റേയും കരുതലിന്റേയും സഹതാപത്തിന്റേയും വികാരത്തിൽ നിന്നുള്ള ദാനം. അപ്പോസ്തോലൻ പരാമർശിക്കുന്നത് ആദ്യം പറഞ്ഞതരത്തിലുള്ള ദാനത്തെപറ്റിയാണ്. ചില ഭക്ഷ്യങ്ങൾ പട്ടിക്കെറിഞ്ഞു കൊടുക്കുന്ന മനോഭാവത്തിൽ ദാനങ്ങൾ നടത്തുന്നത്, സഹായങ്ങൾ നൽകുന്നത് ഒരു ശ്രേഷ്ഠസുകൃതമാണ്. പക്ഷേ അതു സ്നേഹത്തിന്റേയും ആർദ്രതയുടേയും വികാരത്തിൽ നിന്നാകണം.

**e) ശരീരം ചുടുവാൻ ഏൽപിക്കുക:** ഏറ്റവും വലിയ ത്യാഗമാണ് ഇതിലൂടെ അനുവർത്തിക്കുന്നത്. ഹാനനിയ, അസറിയ, മീശായേൽ എന്നീ ബാലന്മാരുടെ ബാബിലോണിലെ അനുഭവം പൗലോസ് ഓർത്തിട്ടുണ്ടാവും. നമ്മുടെ നാട്ടിലും ചില മതക്കാർ തീയ്യിൽ ചാടി ഭക്തി വെളിപ്പെടുത്താറുണ്ട്.ഇങ്ങനെ അസാധാരണവും പ്രശംസാർഹവും ത്യാഗോജ്ജ്വലവുമായ പല കാര്യങ്ങളും നേട്ടമായി പറയാനുണ്ടെങ്കിലും സ്നേഹമില്ലാത്ത അവസ്ഥയെങ്കിൽ അവയെല്ലാം വിഫലമെന്നാണ് അപ്പോസ്തോലൻ വ്യക്തമാക്കുന്നത്.

ഒരു ഭാര്യവും ഭർത്താവും തമ്മിലുള്ള ഇടർച്ചയും പ്രശ്നവും പരിഹരിക്കാൻ ഈ ലേഖകനെ അവർ സമീപിച്ചതോർക്കുന്നു. സംഭാഷണത്തിൽ ഭാര്യയുടെ ഒരു പ്രസ്താവന ഇവിടെ പ്രസക്തമാണ്. “എനിക്ക് ഭക്ഷണവും ഡ്രസ്സും മറ്റ് ആവശ്യസാധനങ്ങൾ ഒക്കെ തരുന്നുണ്ട്. പക്ഷേ സ്നേഹം മാത്രം ലഭിക്കുന്നില്ല”. അതായിരുന്നു അവരുടെ പരാതി. ഭൗതീകങ്ങളായ സുഖസൗകര്യങ്ങളോ വസ്തുവകകളോ ഒക്കെ നൽകിയാലും സ്നേഹം അതിന്റെ പിറകിൽ ഇല്ല എങ്കിൽ ഫലശൂന്യമായി പോകും. ഭാര്യാഭർത്താക്കന്മാർ ഒരുമിച്ചിരുന്നു ഈ അദ്ധ്യായം ശ്രദ്ധാപൂർവ്വം കൂടെക്കൂടെ വായിക്കുന്നത് പ്രയോജനപ്രദമായിരിക്കും. സ്നേഹത്തിന്റെ പ്രവാഹം അനസ്യൂതം തുടരുവാൻ അതു സഹായകമാകും എന്ന് ഈ സന്ദർഭത്തിൽ സൂചിപ്പിക്കട്ടെ.

### II സ്നേഹത്തിന്റെ ലക്ഷണങ്ങൾ (വാ. 4-7)

രണ്ടു ഗണങ്ങളായി തിരിക്കാം; ഒന്ന് നിഷേധാത്മകമായി, സ്നേഹം ‘ചെയ്യാത്ത’ കാര്യങ്ങളെപറ്റി പറയുന്നു. രണ്ട് സ്നേഹം ‘ചെയ്യുന്നവ’ എന്തെല്ലാമെന്നും വിശദമാക്കുന്നു. ആദ്യത്തെ ഗണം പരിഗണിക്കാം. സ്നേഹം നമ്മിൽ വ്യാപരിക്കുന്ന പക്ഷം നാം വീണു പോകാവുന്ന പല തെറ്റിൽ നിന്നും നമ്മെ നിയന്ത്രിക്കയും പിന്തിരിപ്പിക്കയും ചെയ്യും. എട്ടുകാര്യങ്ങൾ ചൂണ്ടികാണിക്കുന്നു;

**1 സ്പർദ്ധിക്കുന്നില്ല:** അസൂയ മാരകമായ ഒരു വികാരമാണ്. ഒരു നാട്ടുചൊല്ലുള്ളത് പ്രസക്തമാണ്; "അസൂയയ്ക്കും ..... മരുന്നില്ല". അപരന്റെ വിജയത്തിലും ഉയർച്ചയിലും അസൂയപ്പെടുന്നവരാണ് അധികവും. അതിൽ സന്തോഷിക്കുവാനോ അഭിനന്ദിക്കുവാനോ ഒരുമ്പെടാതെ വിമർശനങ്ങളും ആക്ഷേപങ്ങളും തൊടുത്തു വിടാൻ ശ്രമിക്കും.

ഒരു ദരിദ്രൻ അടുത്തുള്ള സമ്പന്നനെ നോക്കിയിട്ട് "ദൈവമേ എന്നെ അയാളെ പോലെ ആക്കേണമേ, അല്ലെങ്കിൽ അയാളെ എന്നെ പോലെയാക്കേണമേ" എന്നു പ്രാർത്ഥിച്ചിട്ടുള്ള കഥ ഈ അധമ വികാരത്തെ വെളിപ്പെടുത്തുന്നു. വിദ്യാർത്ഥികളുടെ ഇടയിലും ബിസിനസ്സുകാരുടെ ഇടയിലും മാത്രമല്ല, ആത്മീക പ്രവർത്തകരുടെ ഇടയിലും കടന്നു വരുന്ന ഒരു രോഗമാണ് അസൂയ. പ്രതിവിധി ഒന്നു മാത്രം. ദിവ്യസ്നേഹം ഹൃദയത്തെ ഭരിക്കണം, അപ്പോൾ സന്തോഷത്തിന്റേയും അനുമോദനത്തിന്റേയും പ്രതികരണമുണ്ടാകാം.

**2) നിഗളിക്കുന്നില്ല:** (ആത്മപ്രശംസയ്ക്ക് ഒരുമ്പെടുകയില്ല) സ്വന്തം കഴിവുകളേയും നേട്ടങ്ങളേയും കുറിച്ച് പെരുമ്പറയടിച്ച് അഹന്തയിലേക്ക് നീങ്ങുന്ന അനുഭവത്തെ സൂചിപ്പിക്കുന്നു. ചിലരുടെ സംഭാഷണങ്ങളിലും പ്രഭാഷണങ്ങളിലും 'ഞാൻ', 'എന്റെ' ഈ വാക്കുകൾ ആവർത്തിച്ചു മുഴങ്ങും. ശ്രോതാക്കളിൽ പുച്ഛമുളവാക്കും എന്ന ചിന്ത അവർക്കില്ല. സ്വയത്തെ വെറുമയാക്കുന്ന (Self -effacing quality) ഭാവമാണ് അഭികാമ്യം.

**3) ചീർക്കുന്നില്ല:** (അഹങ്കരിക്കുന്നില്ല) പലവിധത്തിൽ ഇതു പ്രത്യക്ഷപ്പെടും. താൻ മറ്റുള്ളവരെ പോലെയല്ല; അവരിൽ നിന്നെല്ലാം വിഭിന്നനായി ഉന്നതമായി ജീവിക്കുന്നു എന്ന ചിന്ത. നെപ്പോളിയനെ പറ്റി പറയുന്നത് അദ്ദേഹം സ്വയമായി പറയുന്ന കാര്യമാണ്. "I am not like other man; The laws of morality are not apply to me'' "ഞാൻ മറ്റു മനുഷ്യരെ പോലെയല്ല; ധാർമ്മീക നിയമങ്ങൾ എനിക്കു ബാധകമല്ല."

എന്നാൽ ദിവ്യസ്നേഹം വ്യാപരിക്കുന്ന ഉന്നതവ്യക്തികൾ എപ്പോഴും വിനയാന്വിതരായിരിക്കും. അവരുടെ ഭാവത്തിലും നീക്കത്തിലും സംഭാഷണങ്ങളിലും എല്ലാം വിനയം പ്രകടമാകും. യേശുക്രിസ്തു പറഞ്ഞിട്ടുള്ളത് ഓർക്കാം: "തന്നെത്താൻ താഴുത്തുന്നവൻ ഉയർത്തപ്പെടും".

ഇന്ത്യയിൽ പ്രവർത്തിച്ച സുപ്രസിദ്ധ മിഷനറി വില്യം കേറിയെ പറ്റി അറിയാത്തവർ ചുരുക്കമായിരിക്കും. അദ്ദേഹം ഇവിടെയെത്തി.

ഇവിടുത്തെ 34 നാട്ടുഭാഷകൾ പഠിച്ച്, തിരുവെഴുത്ത് ആ ഭാഷകളിലേക്ക് പൂർണ്ണമായോ ഭാഗികമായി പരിഭാഷപ്പെടുത്താൻ ഉദ്ധ്യമിച്ചിട്ടുള്ള അതുല്യ പ്രതിഭാശാലി ആയിരുന്നു. ഇംഗ്ലണ്ടിൽ തന്റെ ജീവിതം ആരംഭിക്കുന്നത് ഒരു ചെരുപ്പ്കുത്തി ആയിട്ടാണ്. പിന്നീടാണ് പഠിച്ച് മിഷ്യൻ രംഗത്ത് എത്തിയത്. ഇന്ത്യയിലെ ഒരു സമ്മേളനത്തിൽ ഒരു ഹുങ്കൻ, കേറിയെ ഒന്നു മോശമാക്കി കാണിക്കാൻ ചോദിച്ചു. "കേറീ, താങ്കൾ ഒരു ഷൂ നിർമ്മാതാവ്(Shoe maker) ആയി പ്രവർത്തിച്ചിരുന്നു എന്നാണ് ഞാൻ മനസിലാക്കുന്നത." പുച്ഛസ്വരത്തിലുള്ള ആ പ്രസ്താവനയ്ക്ക് കേറി പ്രതികരിച്ചത്; "പ്രഭോ ഞാൻ കേവലം ഒരു ചെരിപ്പുകുത്തി മാത്രമായിരുന്നു." അവിടെയാണ് വിനയത്തിന്റെ യഥാർത്ഥചിത്രം. സ്വയം കേമനായി നടക്കുന്നവനെ ആരും ഇഷ്ടപ്പെടുകയില്ല.

**(5) സ്വാർത്ഥത ഇല്ല:** 'സ്വന്തം കാര്യം സിന്താബാദ്' എന്ന മനോഭാവം ഉണ്ടായിരിക്കില്ല, സ്വന്തം അവകാശങ്ങൾക്കും നേട്ടങ്ങൾക്കും അടവുകൾ പയറ്റുന്നവരുണ്ട്. കടമകൾ ഓർക്കുന്നതിനു പകരം അവകാശത്തെക്കുറിച്ച് ചിന്തിക്കുകയും അതിനായി പോരാടുകയും ചെയ്താൽ ബന്ധങ്ങൾ ഉലയും. ഭാര്യഭർത്തൃബന്ധം ഉലയുന്നതിന്റെ ഒരു കാരണം സ്വാർത്ഥത കടന്നു വരുന്നതാണ്, പൗലോസ് പ്രസ്താവിക്കുന്നതു ശ്രദ്ധിക്കുക; "ഓരോരുത്തൻ സ്വന്തം നന്മയല്ല; അപരന്റെ നന്മയാണ് നോക്കേണ്ടത്". അദ്ദേഹം തുടരുന്നു "എന്റെ നന്മയല്ല രക്ഷികപ്പെടേണ്ട അനേകരുടെ നന്മയാണ് ഞാൻ നോക്കുന്നത്" (1.കൊരി. 10 24, 33).

**(6) ദ്വേഷ്യപ്പെടുന്നില്ല:** ചിലരുടെ ബലഹീനത വേഗത്തിൽ ചൊടിക്കുകയും അരിശപ്പെടുകയും ചെയ്യുന്ന സ്വഭാവമാണ്. സ്നേഹമില്ലാത്തതാണ് അതിന്റെ കാരണമായി പൗലോസ് ചൂണ്ടിക്കാണിക്കുന്നത്. ശാന്തമായി ചിന്തിക്കാനും വിലയിരുത്താനും കഴിയാതെ പോകുന്നതാണ് അവരുടെ പരാജയം. അവർക്കു മറ്റുള്ളവരുമായി നല്ല ബന്ധം പുലർത്താൻ സാധ്യമല്ല.

**(7) വിദ്വേഷം പുലർത്തുന്നില്ല:** ദോഷം കണക്കെഴുതി വയ്ക്കുന്നില്ല എന്നു പരിഭാഷപ്പെടുത്താം. ചിലർ മറ്റുള്ളവർ ചെയ്ത തെറ്റുകൾക്കു ക്ഷമ ചോദിച്ചാലും, അതുമനസ്സിൽ വച്ചുക്കൊണ്ടിരിക്കും. ഭാര്യഭർത്തൃ ബന്ധങ്ങളിൽ കലഹം ഉയരുമ്പോൾ പഴയ തെറ്റുകളും കുറ്റങ്ങളും ഒന്നു വിടാതെ നിരത്തുന്ന സ്വഭാവം ചിലർക്കുണ്ട്. ചിലർ പറയും "ഞാൻ ക്ഷമിക്കാം പക്ഷേ മറക്കയില്ല". സ്നേഹത്തിന്റെ ആത്മാവു പ്രവർത്തിക്കുമ്പോൾ ക്ഷമിക്കാനും മറക്കാനും കഴിവു

ണ്ടാകും. വിദ്വേഷം പുലർത്തിയാൽ സ്വന്തം മനസ്സ് കലുഷിതമാകുമെന്നു മാത്രമല്ല ആത്മാർത്ഥബന്ധങ്ങൾ സാധ്യമാകാതെയും വരും.

**8) അനീതിയിൽ സന്തോഷിക്കുന്നില്ല:** അധാർമ്മികവും അന്യായവുമായ കാര്യങ്ങളിൽ ഉല്ലസിക്കയും സന്തോഷം കണ്ടെത്തുകയും ചെയ്യുന്ന മ്ലേഛസ്വഭാവമാണ് സൂചിപ്പിക്കുന്നത്. ഇത്തരക്കാർ മറ്റുള്ളവരുടെ ഏതെങ്കിലും വീഴ്ചകളോ പ്രമാദങ്ങളോ അറിഞ്ഞാൽ സന്തോഷിക്കയും അതിനു പ്രചരണം കൊടുക്കാൻ ശ്രമിക്കയും ചെയ്യും. അങ്ങനെയുള്ള കാര്യങ്ങൾ കേൾക്കുന്നതിൽ പ്രത്യേകം താൽപര്യപ്പെടും. അതും സ്നേഹശൂന്യതയുടെ തെളിവാണ്.

ഇതുവരെ നാം കണ്ടത് സ്നേഹം നമ്മിൽ ഉണ്ടെങ്കിൽ നാം 'ചെയ്യാത്ത' കാര്യങ്ങളെക്കുറിച്ചാണ്. ഇനിയും അതിന്റെ 'പോസറ്റീവ്' ആയിട്ടുള്ള കാര്യങ്ങൾ പറയുന്നു. അതായത് സ്നേഹം നമ്മിൽ വ്യാപരിക്കുമ്പോൾ നാം എന്തെല്ലാം ചെയ്യാൻ പ്രേരിതരാകും എന്നതിനെ വ്യക്തമാക്കുന്നു. ഇവിടെ ആറുകാര്യങ്ങളാണ് പരാമർശിക്കുന്നത്;

**a) ദീർഘമായി ക്ഷമിക്കുന്നു:** (വാക്യം 4) മറ്റുള്ളവരോട് പകയോ വിദ്വേഷമോ പുലർത്താതെ അവരോട് ക്ഷമിക്കാൻ കഴിയുന്ന അനുഭവം. ക്ഷമിക്കുന്നത് ഒരു ബലഹീനതയല്ല, ആത്മീകശക്തിയും ഔന്നത്യവുമാണ് തെളിയിക്കുന്നത്. ദൈവത്തെപ്പറ്റി പറയുമ്പോൾ അവിടുത്തെ ദീർഘക്ഷമയാണ് നമ്മുടെ മനസ്സിൽ ഉയരുന്നത്. "യഹോവ ദീർഘക്ഷമയും മഹാദയയുമുള്ളവൻ തന്നെ". ദൈവം ഒരു മനുഷ്യനായിരുന്നെങ്കിൽ എത്രയോ മുന്നമേ ഈ ലോകത്തെ ഇല്ലാതാക്കുമായിരുന്നു. അവിടുത്തെ ക്ഷമയാണ് ലോകത്തെ പുലർത്തി നിലനിറുത്തുന്നത്.

ഈ 'ക്ഷമ' നമ്മിൽ വരുന്നത് സ്നേഹം വ്യാപരിക്കുമ്പോഴാണ്. കുടുംബ ജീവിതത്തിലായാലും സാമൂഹ്യബന്ധങ്ങളിലായാലും ക്ഷമയുടെ പ്രസക്തി വളരെ വലുതാണ്. ബന്ധങ്ങൾ ഉറപ്പിക്കാനും അടുപ്പം നിലനിറുത്താനും ഈ സുകൃതം അനിവാര്യമാണ്.

**b) ദയകാണിക്കുന്നു:** എല്ലാവരോടും മസൃണമായ സമീപനമുണ്ടാക്കും. നിയമത്തിന്റെയും ചട്ടത്തിന്റെയും പേരിൽ മനുഷ്യത്വരഹിതമായ പ്രവർത്തനങ്ങൾ ഉണ്ടാകാം. പ്രാർത്ഥനകളും ജാഗരണങ്ങളും എല്ലാം മുറപോലെ നടത്തുന്ന വ്യക്തിയാകാം. പക്ഷേ ദയവിന്റെ ഹൃദയം ഇല്ലാതെ വരാം. പൗലോസ് എഫേസ്യർക്ക് എഴുതുമ്പോൾ നിർദ്ദേശിക്കുന്നു. "ദൈവം ക്രിസ്തുവഴി നിങ്ങളോടു ക്ഷമിച്ചതു പോലെ നിങ്ങളും

പരസ്പരം ക്ഷമിച്ചും കരുണ കാണിച്ചും ഹൃദയാർദ്രതയോടെ പെരുമാറുവിൻ" (4 : 32)

ഒരു ഭിക്ഷക്കാരൻ ഒരു ഭവനത്തിൽ എത്തിയപ്പോൾ പറഞ്ഞ വാക്കുകൾ: "ഞാൻ പൈസായ്ക്കല്ല വന്നത്; ഇവിടുത്തെ അമ്മച്ചിയുടെ കനിവാർന്ന വാക്കു കേൾക്കുവാനാണ്" എത്ര ശ്രേഷ്ഠമായ ഒരു സാക്ഷ്യമാണത്.

**c) സകലവും സഹിക്കുന്നു:** കാർലൈൻ നിർവചിക്കുന്നത് Endurance is patience concentrated, ക്ഷമയുടെ മൂർത്തീഭാവമാണ് സഹനം. നേരിടേണ്ടിവരുന്ന വിമർശനങ്ങളേയും ആക്ഷേപങ്ങളേയും നിരാശപ്പെടുത്തുന്ന അനുഭവങ്ങളേയും ക്ഷമാപൂർവ്വം സഹിക്കുന്ന അനുഭവമാണ്. ചില വനിതകൾക്കു സാക്ഷിക്കുവാനുള്ളത് ഭർത്താവിൽ നിന്നുണ്ടാകുന്ന ആരോപണങ്ങളും വിമർശനങ്ങളും, ചിലപ്പോൾ ശകാരങ്ങളും എല്ലാം സഹിക്കുന്ന അവസ്ഥയെകുറിച്ചാണ്.

യേശുക്രിസ്തുവിൽ വെളിപ്പെട്ടു കണ്ടത് ഈ സഹനത്തിന്റെ ഭാവമാണ്, എന്തെല്ലാം ആക്ഷേപങ്ങൾ വിമർശനങ്ങൾ പീഢനങ്ങൾ - ഇവയുടെ മുമ്പിൽ സഹനമായിരുന്നു അവിടുത്തെ ആയുധം

**d) സകലവും വിശ്വസിക്കുന്നു;**. കേൾക്കുന്നതെല്ലാം യാതൊരു വിവേചനവും വിലയിരുത്തലും കൂടാതെ അപ്പാടെ വിശ്വസിക്കുന്ന കാര്യമല്ല ഇവിടെ വിവക്ഷിക്കുന്നത്. ദൈവത്തോടുള്ള ബന്ധത്തിൽ അവിടുത്തെ എല്ലാ കൽപനകളും വാഗ്ദാനങ്ങളും യാതൊരു സംശയവും കൂടാതെ പൂർണ്ണമായി വിശ്വസിക്കുന്ന അനുഭവം. ചെറുതും വലുതുമായ എല്ലാ വാഗ്ദാനങ്ങളും അപ്പാടെ അംഗീകരിച്ച് വിശ്വസിക്കുന്ന അനുഭവം നമുക്കുണ്ടാകണം. 'വിശ്വാസികൾ' എന്നു വിശേഷിപ്പിക്കപ്പെടുന്നത് ഇതിന്റെ അടിസ്ഥാനത്തിൽ കൂടിയാണ്

അതുപോലെ മറ്റുള്ളവരോടുള്ള ബന്ധത്തിൽ സംശയത്തോടും ആശങ്കയോടുമുള്ള സമീപനമല്ല, വിശ്വാസം അർപ്പിക്കുന്ന സമീപനമാണ് വേണ്ടത്. ഭാര്യാഭർത്തൃബന്ധത്തിൽ അവശ്യം വേണ്ട ഒന്നാണ് പരസ്പരമുള്ള പൂർണ്ണവിശ്വാസം. ബന്ധങ്ങൾ ശിഥിലമാകുന്നത് വിശ്വാസവും വിശ്വസ്തതയും നഷ്ടപ്പെടുമ്പോഴാണ്.

**e) സകലതും പ്രത്യാശിക്കുന്നു**; ഇംഗ്ലീഷിൽ 'Cynic' എന്നു പറയുമ്പോൾ ഒന്നിനെപ്പറ്റിയും ഒരു ശുഭാപ്തി വിശ്വാസമില്ലാത്ത അവസ്ഥയാണ്. ഒന്നും നേരെയാവുകയില്ല എന്നു പറഞ്ഞുകൊണ്ടിരിക്കുന്നവരുണ്ട്. ചില അദ്ധ്യാപകർ ചില വിദ്യാർത്ഥികളെ പറ്റി ഇപ്രകാരം വിലയിരുത്തു

ന്നവരും വിമർശിക്കുന്നവരുമുണ്ട്. ആരെ കുറിച്ചും അശുഭമായി ചിന്തിക്കാതെ നന്മ ആശംസിച്ചുകൊണ്ട് സ്നേഹപൂർവ്വം സമീപിക്കയാണു വേണ്ടതു. ആരെകുറിച്ചും പ്രത്യാശ കൈവെടിയരുത്.

**f) സകലത്തേയും അതിജീവിക്കുന്നു:** വലിയ ഭാരം ചുമക്കുന്ന ഒരാൾ ധീരതയോടും ക്ഷമയോടും കൂടി ദൗത്യം നിർവഹിക്കുന്നതു പോലെ കഷ്ടതയും, എതിർപ്പും, പ്രതിസന്ധികളും എല്ലാം നേരിട്ടു അവയെല്ലാം സധൈര്യം അതിജീവിക്കുന്ന അനുഭവം, യഥാർഥ സ്നേഹം വ്യാപരിക്കുമ്പോൾ ഉണ്ടാകും.

ഇപ്രകാരം എല്ലാമുള്ള സ്നേഹം നാം ആരിലാണ് കാണുന്നത്? യേശുക്രിസ്തുവിൽ; ഈ അദ്ധ്യായം എഴുതുമ്പോൾ യേശുക്രിസ്തുവിന്റെ ആളത്തവും ജീവിതവുമാകണം പൗലോസിന്റെ ഹൃദയത്തെ ഭരിച്ചത്. പൗലോസ് പറയുന്നു "ശേുവിനെ നോക്കുക"

## III സ്നേഹത്തിന്റെ സനാതനത്വം (വാക്യം 8–13)

**a) സ്നേഹത്തിന്റെ ശാശ്വതമൂല്യം:** മറ്റുള്ളവ എല്ലാം മാഞ്ഞു പോകും; അവയൊക്കെ അപ്രസക്തങ്ങളാകും. ഉദാഹരണമായി പ്രവചനം, ഭാഷാവരം, ജ്ഞാനം ഇവയൊക്കെ നീങ്ങിപോകും. "ഏറിയ വെള്ളങ്ങൾ സ്നേഹത്തെ കെടുപ്പാൻ പോര; നദികൾ അതിനെ മുക്കികളയുകയില്ല" (ഉത്തമ 8 ; 7)

സ്നേഹം ജീവിതത്തിന്റെ അതിർത്തിയെ ലംഘിച്ച് അതിനപ്പുറത്തേക്കും കടന്നെത്തുന്നു. അതാണ് അതിന്റെ ശാശ്വതമൂല്യം.

**b)** 'പരിപൂർണ്ണത'യെന്നുള്ളതിനു സ്നേഹത്തിന്റെ സ്വഭാവമാണ്. കാരണം അത് ദൈവത്തിന്റെ സ്വഭാവമാണ്. "ദൈവം സ്നേഹമാകുന്നു" (1 യോഹന്നാൻ 4 ; 8) സ്നേഹം നമ്മെ അന്ത്യത്തിൽ മുഖാമുഖം ദൈവത്തെ കാണുവാൻ തക്ക അനുഭവത്തിൽ എത്തിക്കും

വിശ്വാസത്തേക്കാളും പ്രത്യാശയേക്കാളും ഉന്നതവും ശ്രേഷ്ഠവുമാണ് സ്നേഹം. Faith without Love is cold and Hope without love is Dead Grim. Love is the fire which kindles Faith and love is the hight which turns hope into certainity. സ്നേഹമില്ലാത്ത വിശ്വാസം തണുത്തതായിരിക്കും, സ്നേഹമില്ലാത്ത വിശ്വാസം നിർജ്ജീവമായിരിക്കും, വിശ്വാസത്തെ ജ്വലിപ്പിക്കുന്ന അഗ്നി സ്നേഹമാണ്. പ്രത്യാശയെ ദൃഢതരമാക്കുന്നത് സ്നേഹവും.

**ഫാ. റ്റി. ജെ. ജോഷ്വ**



പെന്തിക്കോസ്തി പെരുന്നാൾ കാത്തിരിപ്പ് ദിനങ്ങളിൽ പഠനത്തിനും ധ്യാനത്തിനും ആയി പരിശുദ്ധാത്മാവിനെ പറ്റി ഒരു ഗ്രന്ഥം ഡിജിറ്റലായി അവതരിപ്പിക്കണമെന്ന് ചിന്തിച്ചപ്പോൾ, സഭയുടെ ശ്രേഷ്ഠഗുരുവായ ബഹുമാനപ്പെട്ട ഡോ. ടി. ജെ. ജോഷ്വ അച്ചനെ ഞങ്ങൾ സമീപിക്കുകയായിരുന്നു. ബഹുമാനപ്പെട്ട ജോഷ്വ അച്ചൻ തന്റെ പല ഗ്രന്ഥങ്ങളിൽ നിന്ന് ശേഖരിച്ച പരിശുദ്ധാത്മാവിനെ കുറിച്ചുള്ള 20 ലേഖനങ്ങൾ ഡിജിറ്റലായി പ്രസിദ്ധീകരിക്കുന്നതിന് ഞങ്ങളെ ഏൽപ്പിച്ചു. ഉടൻ തന്നെ അത് തരംതിരിച്ച് ക്രമീകരിച്ച് ടൈപ്പ് ചെയ്ത് 10 കാത്തിരിപ്പ് ദിവസങ്ങളിലും **രണ്ട്** അധ്യായങ്ങൾ വീതം തയ്യാറാക്കി അവതരിപ്പിക്കുകയായിരുന്നു. ഏതു പ്ലാറ്റ്ഫോമിലും (ഇലക്ട്രോണിക് ഡിവൈസുകളിൽ) ഉപയോഗിക്കത്തക്കവണ്ണം തയ്യാറാക്കി ഇൻറർനെറ്റ് വഴി സോഷ്യൽ മീഡിയയിൽ പോസ്റ്റ് ചെയ്യുവാൻ മറ്റാരെയും ചുമതലപ്പെടുത്തി ഭാരപെടുത്താതെ ഞങ്ങൾ തന്നെ സ്വയം ചെയ്തു. അതിനാൽ കുറ്റങ്ങളും കുറവുകളും **ഉണ്ട**ാകാം സദയം ക്ഷമിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

ലോക്ഡൗൺ കാലത്ത് ഡിജിറ്റൽ പരമ്പരയിൽ ഞങ്ങൾ ചെയ്ത ഈ സംരംഭം നിരവധിപേർ ഉപയോഗപ്പെടുത്തുകയും ഇനിയും ഇങ്ങനെയുള്ള പഠനങ്ങൾ തുടങ്ങുവാനും തുടരുവാനും ആവശ്യപ്പെടുകയും ചെയ്ത സാഹചര്യത്തിൽ ഇതിന്റെ തുടർച്ചയായി . ഇതുപോലെ പല ഗ്രന്ഥങ്ങൾ ഡിജിറ്റലായി പ്രസിദ്ധീകരിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. നിങ്ങൾക്കും താൽപര്യമു**ണ്ടെ**ങ്കിൽ ഞങ്ങളുമായി ബന്ധപ്പെടാം.

പെന്തിക്കോസ്തി പെരുന്നാൾ ദിനത്തിൽ എല്ലാ നല്ല ആശംസകളും അറിയിച്ചു കൊ**ണ്ട്** നിർത്തട്ടെ.

@ CC-9447302518 + FIOB-9496305811

**C.C. BOOKS**
**KOTTAYAM**
**DIGITAL PUBLICATION**